# ആത്മബോധ കൗമുദി

## ശ്രീ ശിവശങ്കരഗുരുസ്വാമി തൃപ്പാദങ്ങൾ





കരിമ്പിൻപുഴ ശ്രീ ശിവശങ്കരാശ്രമത്തിൽനിന്നും
പ്രൊഫ. ശ്രീ ജി. ബാലകൃഷ്ണൻനായരുടെ
'ശിവാരവിന്ദം' ഭാഷ്യത്തോടുകൂടി പ്രസിദ്ധീകരിക്കുന്നത്

# ആത്മബോധകൗമുദി

## ശ്രീ ശിവശങ്കരഗുരുസ്വാമിതൃപ്പാദങ്ങൾ



കരിമ്പിൻപുഴ ശ്രീ ശിവശങ്കരാശ്രമത്തിൽ നിന്നും
പ്രൊഫ: ശ്രീ. ജി. ബാലകൃഷ്ണൻനായരുടെ
'ശിവാരവിന്ദം' ഭാഷ്യത്തോടുകൂടി
പ്രസിദ്ധീകരിക്കുന്നത്.

# മുഖവുര

ആത്മബോധത്തിന്റെ കൈത്തിരിയുമായി ഇതാ ഒരു നവജാതശിശുകൂടി എത്തിയിരിക്കുന്നു; അശാന്തിയുടേയും അസംതൃപ്തിയുടേയും കരിനിഴൽ ബാധിച്ച ലോകരംഗത്തേക്ക് ആത്മബോധത്തിന്റെ നിതാന്തശാന്തി എന്തെന്നറിയാതെ, ഭൗതിക വിജ്ഞാനത്തിൽ മാത്രം മതിമയങ്ങി സഹജനെ ശത്രുവായി മാത്രം കാണുന്ന ജഡിലബുദ്ധിയായ ഭൗതികവിജ്ഞന് ഇതു തികച്ചും ആത്മസംതൃപ്തി നൽകുമെന്നുള്ളതിൽ സംശയമില്ല. ചുറ്റുമുള്ള പ്രക്ഷോഭകാലുഷ്യങ്ങളുടെ നടുവിൽ 'ആത്മബോധകൗമുദി' ഉതിരുന്ന 'ദിവ്യപ്രേമസുധ' ആർക്ക് ആശ്വാസം പകരുകില്ല?

ആയിരമായിരം വർഷങ്ങളായി നിലനിൽക്കുന്ന വേദങ്ങളുടേയും, ഉപനിഷത്തുകളുടേയും, ഇതിഹാസപുരാണങ്ങളുടേയും മാർഗ്ഗത്തിലൂടെ പൂർണ്ണത പ്രാപിച്ചതാണ് ഭാരതീയ സംസ്കാരം. അഭൗമമായ ആ ആദ്ധ്യാത്മികാനുഭവത്തിന്, സ്വച്ഛന്ദമായ കവിതയിലൂടെ രൂപം കൊടുത്തിരിക്കുകയാണ് ഈ കൃതിയിലൂടെ ആചാര്യൻ. മിന്നിത്തിളങ്ങുന്ന ഇരുന്നൂറ്റിഇരുപത്തി എട്ടു ശ്ലോകങ്ങളാണ് ഇതിലുള്ളത്. ആദ്ധ്യാത്മികാനുഭവതലത്തിൽ നിമഗ്നനായ ഒരു ഋഷി, സ്വച്ഛന്ദമായ കവിതയിലൂടെ തന്റെ അനുഭവതലങ്ങളെ പ്രകാശിപ്പിക്കുകയാണതിൽ. അതേ, ഈ ഗ്രന്ഥത്തിന്റെ കർത്താവ് ഒരു ഋഷി തന്നെയായിരുന്നു; ഗൃഹസ്ഥാശ്രമം സ്വീകരിച്ച ഒരു ഋഷി. പരക്കെ അറിയപ്പെടാതെ, അറിയുന്നവർക്ക് അറിവിന്റെ ഉറവിടമായി പരിലസിച്ച 'ശ്രീ ശിവശങ്കരഗുരുസ്വാമിതൃപ്പാദങ്ങൾ' ഋഷികല്പനായ ഒരു മഹാത്മാവുതന്നെ ആയിരുന്നു. ഇതിനെത്തുടർന്ന് അദ്ദേഹത്തിന്റെ ലഘുജീവചരിത്രം കൂടി ചേർത്തിട്ടുള്ളതിനാൽ ആ മഹത്വമാർന്ന ജീവിതത്തിലെ ഒരു ഭാഗത്തേക്കും കടക്കുന്നില്ല. തൃപ്പാദങ്ങളിൽ പ്രണാമം അർപ്പിക്കുകമാത്രമാണ് ഞങ്ങളുടെ കർത്തവ്യം.

ഈ കൃതി രചിച്ചിട്ട് അരനൂറ്റാണ്ടിലേറെക്കാലമായി ഇതുവരെ ഇതുപ്രകാശിപ്പിക്കാൻ കഴിയാത്ത കുറ്റബോധം ഞങ്ങളിലുണ്ട്. ഇപ്പോഴെങ്കിലും ഈ നിലയിൽ സജ്ജനസമക്ഷം അവതരിപ്പിക്കാൻ കഴിഞ്ഞതിൽ ഞങ്ങൾക്ക് അതിയായ കൃതാർത്ഥതയുമുണ്ട്.

ഈ കൃതിക്ക് പദാർത്ഥവും, ഭാവാർത്ഥവും എഴുതി അലങ്കരിച്ചനുഗ്രഹിച്ചതിനുപരി ഒരവതാരികയിലൂടെ സജ്ജനസമക്ഷം അവതരിപ്പിച്ചത്, പണ്ഡിതനും തത്ത്വബോധിയുമായ പ്രൊഫസർ ശ്രീ. ജി. ബാലകൃഷ്ണൻനായർ സാർ അവർകളാണ്. അദ്ദേഹം അഞ്ചുദിവസം ഇവിടെ താമസിച്ചുകൊണ്ടാണ് ആ സത്കർമ്മം നിർവ്വഹിച്ചത്. തത്ത്വചിന്തകരുടേയും ജിജ്ഞാസുക്കളുടേയും സുഹൃത്തും ആരാദ്ധ്യനുമായ അദ്ദേഹത്തെ കൂടുതൽ പരിചയപ്പെടുത്തേണ്ടതില്ല. തത്ത്വകുശലനായ അദ്ദേഹത്തെ ഗുരുദേവൻ അനുഗ്രഹിക്കട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ട് അദ്ദേഹത്തോടു ഞങ്ങൾക്കുള്ള നിസ്സീമമായ കൃതജ്ഞത രേഖപ്പെടുത്തുകയാണ്.

ഇതിന്റെ കയ്യെഴുത്തുപ്രതി സസൂക്ഷ്മം നോക്കി ആവശ്യമായ തിരുത്തുകളോടെ അച്ചടിക്ക് യോഗ്യമാക്കിതന്നതും, ഇതിന്റെ പ്രൂഫുനോക്കിതന്നനുഗ്രഹിച്ചതും, പണ്ഡിതനും സഹൃദയനുമായ ശ്രീമാൻ കെ. എൻ. കേശവപിള്ളവൈദ്യർ അവർകളാണ്. ആശ്രമത്തിന്റെ സർവ്വതോമുഖമായ പുരോഗതിയിൽ ഉത്സാഹിയും ആശ്രമബന്ധുവുമായ അദ്ദേഹത്തോടും ഞങ്ങൾക്കുള്ള അതിരറ്റ നന്ദി രേഖപ്പെടുത്തുന്നു.

ഈ കൃതി ശ്രദ്ധയോട് കൃത്യസമയത്തു ഭംഗിയായി അടിച്ചുതന്ന ഭരണിക്കാവ് മഹിളാപ്രസ്സ് പ്രവർത്തകരോടും, ഇതിന്റെ കവർ പേജിലെ ചിത്രം പ്ലാൻ ചെയ്തു അടിച്ചുതന്ന കോട്ടയം ഡി.സി. പ്രസ്സ് പ്രവർത്തകരോടുമുള്ള നന്ദിയും രേഖപ്പെടുത്തിക്കൊള്ളുന്നു.

കൂടാതെ ഇതിന്റെ കയ്യെഴുത്തുപ്രതി പ്രസിദ്ധീകരണത്തിനായിത്തന്നത്, ശ്രീ. ശിവശങ്കരഗുരുസ്വാമി തൃപ്പാദങ്ങളുടെ മകൻ ശ്രീ. വേലപ്പൻ ശാസ്ത്രി അവർകളാണ്. അദ്ദേഹം പ്രകടിപ്പിച്ച മഹാമനസ്കതക്ക് ഞങ്ങൾ എന്നെന്നും കടപ്പെട്ടവരാണ്. അദ്ദേഹത്തോടു ഞങ്ങൾക്കുള്ള അതുല്യമായ കൃതജ്ഞത രേഖപ്പെടുത്തുകയാണ്.

ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണത്തിൽ അത്യന്തം താൽപര്യമുള്ളവരാണ് 'ശ്രീ ശിവശങ്കരാശ്രമസത്സംഗസേവാ സമിതി' അംഗങ്ങൾ. അവരുടെയെല്ലാം പ്രയത്നം കൂടി ഈ പ്രസിദ്ധീകരണത്തിന് സഹായകമാവുകയും ചെയ്തിട്ടുണ്ട്. ആ സുകൃതികളോടും മറ്റ് ആശ്രമബന്ധുക്കളോടും ഞങ്ങൾക്കുള്ള സ്നേഹാദരങ്ങൾ നന്ദിപൂർവ്വം ഇവിടെ രേഖപ്പെടുത്തുന്നു.

എല്ലാറ്റിനും എല്ലാവർക്കും സദ്ഗുരുവിന്റെ അനുഗ്രഹമുണ്ടാകട്ടെയെന്ന് ഗുരുപാദങ്ങളിൽ സാഷ്ടാംഗപ്രണാമം അർപ്പിച്ചുകൊള്ളുന്നു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പ്രകാശകർ.

**ശ്രീ. ഗോപാലപിള്ള സ്വാമി** (25-04-1997-ൽ സമാധിയായി)
**ശ്രീ. കൃഷ്ണപിള്ള സ്വാമി.**

# വിഷയവിവരം

# അവതാരിക

പ്രപഞ്ചസത്യം വ്യക്തമായി കണ്ടെത്തിയ ശാസ്ത്ര മാണ് വേദാന്തം. അറിവിന്റെ അവസാനം എന്നാണ് വേദാന്തപദത്തിന്റെ താല്പര്യം. വേദാന്തസത്യം മനനം ചെയ്തറിഞ്ഞാൽ പിന്നെ ഒന്നും ഇവിടെ അറിയാനുണ്ടാവില്ല എന്നാണ് ഉപനിഷത്തുകൾ അവകാശപ്പെടുന്നത്. വേദാന്തത്തിന്റെ അടിക്കല്ലുകളാണ് ഉപനിഷത്തുകൾ. അവയിൽ സത്യസ്വരൂപം ലളിതമായി വെളിപ്പെടുത്തിയിരിക്കുന്നു. എന്നാൽ പിൽക്കാലത്ത് ആ സത്യം യുക്തിയുടേയും അനുഭവത്തിന്റേയും മണ്ഡലത്തിൽ തുടർന്നു പരീക്ഷിക്കപ്പെട്ടു. അങ്ങനെ ഉപനിഷത്തുക്കളെ പശ്ചാത്തലമാക്കിക്കൊണ്ട് വിസ്തൃതമായ ഒരു ശാസ്ത്രശാഖ രൂപം കൊണ്ടിട്ടുണ്ട്. ഉപനിഷത്തുകൾ വെളിപ്പെടുത്തിയ സത്യത്തെ യുക്തിയുടെ മണ്ഡലത്തിൽ അനിഷേധ്യമായി ഉറപ്പിക്കുകയായിരുന്നു ഈ ശാസ്ത്രത്തിന്റെ പ്രധാന കൃത്യം. ഏതു യുക്തിചിന്തകനും വേണമെങ്കിൽ അങ്ങോട്ട് കടന്ന് പരിശോധിക്കാം. ഭൗതിക ശാസ്ത്രത്തിന്റെ ഇന്നത്തെ കണ്ടുപിടിത്തങ്ങൾ പോലും വേദാന്തസത്യത്തെ അരക്കിട്ടുറപ്പിച്ചിട്ടുണ്ട്. എന്നുള്ളതാണ് വസ്തുത. യുക്തിക്കും പൂർണ്ണമായിത്തെളിഞ്ഞ ആ സത്യത്തിന്റെ അനുഭവ വിവരണമാണ് പിന്നീടുണ്ടായത്. അനുഭവത്തിന്റെ വിവിധ ഘട്ടങ്ങൾ വേദാന്തഗ്രന്ഥങ്ങളിൽ സുവ്യക്തമായി വേർതിരിച്ച് വിവരിച്ചിട്ടുണ്ട്. ആയിരമായിരം കൊല്ലങ്ങളായി ഇതെല്ലാം ഈ രണ്ടു മണ്ഡലങ്ങളിലും ആവർത്തിച്ച് പരീക്ഷിച്ചുറപ്പിക്കപ്പെട്ടിട്ടും ഉണ്ട്.

ഇങ്ങനെ ശ്രുതി യുക്തി അനുഭവം എന്നീ പ്രമാണങ്ങളെ അവലംബമാക്കി ഉറപ്പിച്ചിട്ടുള്ളതാണെങ്കിലും സാമാന്യജനങ്ങളുടെ ഇടയിൽ ഈ ശാസ്ത്രസത്യം ദുർഗ്രഹമായിട്ടാണിരിക്കുന്നത്. അതിനു പ്രധാന കാരണം, ശാസ്ത്രമെന്ന

നിലയിൽ ഇത് കുട്ടികളെ പഠിപ്പിക്കുന്നില്ല എന്നതുതന്നെ. അതുപോലെ വേണ്ടത്ര ശാസ്ത്രപഠനം കൂടാതെ അല്പ ജ്ഞാനവും അല്പാനുഭവവും നേടി ഈ രംഗത്തേക്ക് കട ന്നുവന്നവരും ധാരാളമുണ്ടായി. അവർ തെറ്റിധരിച്ചും സ്വാർത്ഥത മുൻനിർത്തിയും ശാസ്ത്രസിദ്ധാന്തങ്ങളെ അപൂർണ്ണമായി പ്രതിപാദിക്കാൻ തുടങ്ങി. പുരോഹിതവർഗ്ഗം പലപ്പോഴും മതത്തിന്റെ പേരിൽ ധനലാഭത്തെ മുൻനിർത്തി കപോല കല്പിതങ്ങളായ പലതും ഇതിൽ കൂട്ടിച്ചേർത്തു. അങ്ങനെ ഈ രംഗത്ത് ഒട്ടേറെ ആശയക്കുഴപ്പം ഉണ്ടാകാനി ടയായി.

എന്നാൽ ഇങ്ങനെയുള്ള പരിതസ്ഥിതികളുണ്ടാകു മെന്നും, അപ്പപ്പോൾ അവ ദൂരീകരിക്കാൻ താൻ തന്നെ വന്നെ ത്തുമെന്നും ഭഗവാൻ ഗീതയിൽ പ്രഖ്യാപിച്ചിട്ടുണ്ടല്ലോ. ശ്രീ ശിവശങ്കരഗുരുസ്വാമി തൃപ്പാദങ്ങളെപ്പോലുള്ള സത്യപുരുഷ ന്മാർ അങ്ങനെ വന്നെത്തുന്ന അവതാര പുരുഷന്മാരാണ്. ഗുരു സ്വാമികളിൽ അനുഭവവും ശാസ്ത്രപാണ്ഡിത്യവും സമഞ്ജ സമായി സമ്മേളിച്ചിരിക്കുന്നു. ഈ രണ്ടും ഒരുമിക്കുന്നിടത്തു മാത്രമേ ആ സത്യത്തിന്റെ പൂർണ്ണനില വെളിപ്പെടുകയുള്ളൂ. അവിടെ സ്വന്തം അനുഭവം ശ്രുതിയുടേയും യുക്തിയുടേയും വെളിച്ചത്തിൽ പരീക്ഷിക്കപ്പെടും. പിന്നെ അതിൽ അപൂർണ്ണത ഉണ്ടാവുക വയ്യ. ഗുരുസ്വാമിയിൽ പ്രകടമായി കാണുന്ന സവി ശേഷത ഇതുതന്നെ. അദ്ദേഹത്തിന്റെ ദിവ്യവാണികൾ സംഗ്ര ഹിച്ചിരിക്കുന്ന 'ആത്മബോധകൗമുദി' എന്ന കൃതി തന്നെ യാണ് ഇതിന് പ്രത്യക്ഷമായ തെളിവ്.

'ആത്മബോധകൗമുദി' എന്ന ഗ്രന്ഥനാമത്തിന് ആത്മ ബോധം ഉളവാക്കാൻ കഴിവുള്ള പൂനിലാവ് എന്നാണർത്ഥം. പേരുതന്നെ ചിലകാര്യങ്ങൾ ധ്വനിപ്പിക്കും. പൂനിലാവ് വ്യക്ത മായ വെളിച്ചമാണ്; അവിടെ വസ്തുദർശനത്തിനു ഒരു തടവും

ഉണ്ടാകാനില്ല. വ്യക്തമായ വസ്തുദർശനം സാദ്ധ്യമാകുമെന്നു മാത്രമല്ല, അന്വേഷകന്റെ ഹൃദയത്തെ അതു ശീതളമാക്കുകയും ചെയ്യുന്നതാണ്. ഈ ഗ്രന്ഥനാമം വെളിപ്പെടുത്തുന്ന ഗ്രന്ഥത്തിന്റെ യുക്തിഭദ്രതയും അനുഭവമഹിമയും ഈ ഗ്രന്ഥനാമം സൂചിപ്പിക്കുന്നു. സത്യജിജ്ഞാസയോടെ ആത്മബോധകൗമുദി വായിച്ച് മനനം ചെയ്യുന്ന ഒരാൾക്ക് ഈ രണ്ടുകാര്യങ്ങളും സ്പഷ്ടമായിത്തെളിയും. വ്യക്തമായി വിഷയവിഭജനം ചെയ്താണ് കൃതി രചിച്ചിട്ടുള്ളത്. അതി സമർദ്ധമായി വിഷയങ്ങളെ സംഗ്രഹിച്ച് പ്രതിപാദിച്ചിരിക്കയാണ്. സംഗ്രഹം ഒരിടത്തും അവ്യക്തത സൃഷ്ടിച്ചിട്ടില്ല. ഇന്നുവരെയുള്ള വേദാന്തശാസ്ത്രത്തിന്റെ വളർച്ചയെ ഏതാണ്ട് സമഗ്രമായി ഉൾക്കൊള്ളുന്നതാണ് ഈ കൃതി. പ്രധാന സിദ്ധാന്തങ്ങളൊന്നും വിട്ടുപോയിട്ടില്ല. മറ്റധികം വേദാന്തകൃതികളിൽ കണ്ടിട്ടില്ലാത്ത ഒരു സവിശേഷതകൂടി ഇതിനുണ്ട്. സ്വതന്ത്രസിദ്ധാന്തങ്ങളായി പല കൃതികളിലും പ്രതിപാദിച്ചിട്ടുള്ള പല സിദ്ധാന്തങ്ങളുടേയും പരസ്പരബന്ധം ഇവിടെ സ്പഷ്ടമായി തെളിഞ്ഞുകിട്ടുന്നു. ഉദാഹരണമായി യോഗഭൂമികകൾ, സാലോക്യം തുടങ്ങിയ മോക്ഷ വിഭാഗങ്ങൾ, ബ്രഹ്മവിത്ത് തുടങ്ങിയ മുക്തവിഭാഗങ്ങൾ ഇവയ്ക്കൊക്കെ ഉള്ള പരസ്പരബന്ധം ഈ ദിവ്യകൃതിയിൽ സുസ്പഷ്ടമായി വെളിപ്പെടുത്തിയിട്ടുണ്ട്. സത്യസാധന എവിടെ തുടങ്ങണം ഏതെല്ലാം ഘട്ടങ്ങളിൽ കൂടി മുന്നോട്ട് പോകണം എവിടെ അവസാനിക്കണം എന്നീ കാര്യങ്ങൾ അനുഭവമാധുര്യത്തോടുകൂടി ആസ്വാദ്യമായ രീതിയിൽ ഇതിൽ ചിത്രീകരിച്ചിരിക്കുന്നു. ജ്ഞാനസിദ്ധാന്തങ്ങൾക്കു മാത്രമല്ല അവയുടെ സാക്ഷാത്കാരത്തെ ത്വരിപ്പിക്കാനുള്ള ഭക്തിഭാവത്തിനും ഈ ചെറുഗ്രന്ഥത്തിൽ അർഹമായ സ്ഥാനം നൽകപ്പെട്ടിട്ടുണ്ട്. 'ഈശ്വരമഹിമ' എന്ന പേരിൽ രചിച്ചുചേർത്തിട്ടുള്ള ഏതാനും പദ്യങ്ങൾ

ഏതു നിരീശ്വരവാദിയുടെ ഹൃദയത്തേയും ചിന്തിപ്പിച്ച് ഈശ്വരങ്കലേക്ക് പിടിച്ചടുപ്പിക്കും എന്നുള്ളതിന് സംശയമേയില്ല.

'ആത്മബോധകൗമുദി' ആത്മാമൃതം നിറച്ചുവച്ചിരിക്കുന്ന ചെറുകലശമാണ്. ഒരു സാധകന് തുടക്കം മുതൽ ഇതു പഠനം ചെയ്യാം. കുടിക്കുന്തോറും കലശത്തിൽ അമൃത് ഊറി നിറഞ്ഞുകൊണ്ടിരിക്കും. പാനം ചെയ്യുന്തോറും സാധകന്റെ ഹൃദയം അജരവും അമരവുമായ സത്യാനുഭവം കൊണ്ട് കുളിർക്കും. അനുഭവം മുന്നോട്ട് നീങ്ങുമ്പോൾ ഏതേതുഘട്ടങ്ങളിലൊക്കെ സംശയദാഹം വരുന്നുവോ, അപ്പോഴെല്ലാം ഈ ചെറുകലശം തുറന്ന് ഏതാനും ബിന്ദുക്കൾ ആസ്വദിച്ചാൽ മതി, ദാഹം ശമിക്കും. ഇങ്ങനെ മുന്നോട്ടുനീങ്ങി പൂർണ്ണാനുഭവത്തിലെത്തുന്നതുവരെ അമൃതപാനം തുടരാം. അനുഭവത്തിൽ എത്തിയ ആൾക്ക് തന്റെയും ആചാര്യന്റെയും അനുഭവങ്ങളുടെ അഭിന്നത ആവർത്തിച്ച് ഉറപ്പിച്ച് സന്തോഷിക്കാൻ വേണ്ടി, ഈ കലശത്തിലെ അമൃതപാനം തുടരാം. അത്ര ദിവ്യമാണ് ഈ കൃതി. ഇതെഴുതിയ ആചാര്യന്റെ പൂർണ്ണ മഹത്വവും ഈ കൃതി തുറന്ന് കാട്ടിത്തരുന്നു. ആ പരമഗുരുവിന്റെ പാദങ്ങളിൽ തെരുതെരെ പ്രണാമം അർപ്പിച്ചുകൊണ്ട് സത്യജിജ്ഞാസുക്കളുടെ മുമ്പിൽ ഒരു ഗുരുപൂജയെന്നവണ്ണം ഇതിനെ അവതരിപ്പിച്ചുകൊള്ളുന്നു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

എന്ന്,

പ്രൊ. ശ്രീ. ജി. ബാലകൃഷ്ണൻനായർ
കരിമ്പിൻപുഴ, ശ്രീ ശിവശങ്കരാശ്രമം
14-05-1987

## രണ്ടാം പതിപ്പിന്റെ അവതാരിക

താൻ ആരാണെന്ന് അന്വേഷിച്ചിറങ്ങിയ മനുഷ്യൻ ഒട്ടേറെ അദ്ധ്വാനത്തിന് ശേഷം എത്തിച്ചേർന്നത് ബ്രഹ്മമെന്ന പരമ തത്ത്വത്തിലാണ്. സ്ഥൂലത്തിൽ നിന്ന് സൂക്ഷ്മത്തിലേക്കുള്ള അതിദീർഘമായ ഒരു പ്രയാണമായിരുന്നു, അത്. അവിടെ എത്തിച്ചേർന്നപ്പോഴാണ് അവന് വെളിവാകുന്നത് ആ പരമ സത്യം തന്നിൽ നിന്ന് അന്യമല്ല, താൻ തന്നെയാണെന്ന്. അതിൽ നിന്നാണ് തന്റെ തുടക്കമെന്നും ഒടുക്കം അവിടെയാണ് ആർക്കും എത്തിച്ചേരേണ്ടതെന്നും അവന് ബോദ്ധ്യമായി. സ്വയം അനുഭവിച്ചറിഞ്ഞ ആത്മസ്വരൂപത്തെ അന്യർക്കും അനുഭവിക്കാൻ കഴിയണമെന്ന ആഗ്രഹത്തോടെ ആ സത്യാന്വേഷകൻ അതിനുള്ള വഴിയും കുറിച്ചിടുകയുണ്ടായി. ഇങ്ങനെ ജഗദ്ധിതത്തിനുവേണ്ടി പലരും സ്വാനുഭൂതികൾ രേഖപ്പെടുത്തിയിട്ടുണ്ട്. ദേശീയവും പ്രാദേശീകവുമായ ഭാഷകളിൽ രചിച്ച ഇത്തരം കൃതികൾ ഒട്ടേറെയുണ്ട്. മനസ്സിനുപോലും പിടികൊടുക്കാത്ത അതിനെ വാക്കുകളിൽ തളച്ചിടാൻ അവർ എത്ര പാടുപെട്ടിരിക്കണം! പില്കാലത്ത് ആ വഴിക്കുപോയ ചിലരുടെ ശ്രദ്ധയിൽപ്പെട്ടു, ഇത്തരം രചനകൾ. അവയുടെ ഭാവഗാംഭിര്യത്തിൽ പലരും മുഗ്ദ്ധരായി. മലയാളികൾക്ക് ലഭിച്ച ഇത്തരത്തിൽപ്പെട്ട രണ്ടു കൃതികളാണ് ഹരിനാമകീർത്തനവും ജ്ഞാനപ്പാനയും. അനുഭൂതിയുടെ മുന്തിരിച്ചാറിൽ അലിയിച്ചവയാണ് രണ്ടും. മലയാളിയുടെ നാവിൻതുമ്പിൽ അവ തത്തിക്കളിക്കാൻ തുടങ്ങി. ഇന്നും അതു തുടർന്നുകൊണ്ടേയിരിക്കുന്നു. ഇവയെ തെളിച്ചുകാട്ടാൻ ചിന്തയുടെ തിരിയൊന്നും കൊളുത്തേണ്ട; പാണ്ഡിത്യത്തിന്റെ നിശിതമായ കത്തിയും നിവർത്തേണ്ട. സ്വയം ഊറിത്തെളിഞ്ഞു വരുന്ന രസം നുണയുകയേ വേണ്ടൂ.

ഇവയുടെ പിൻഗാമിയായി അടുത്ത കാലത്ത് വെളിച്ചം കണ്ട ഒന്നാണ് ശ്രീ ശിവശങ്കരസ്വാമികളുടെ ആത്മബോധ കൗമുദി. ആത്മബോധം തെളിഞ്ഞുകിട്ടാൻ ഉതകുന്ന പൂനിലാവാണിത്. അധികമാരും അറിഞ്ഞിട്ടില്ല ഇതിന്റെ മഹത്വം. ഒരു പ്രകരണ ഗ്രന്ഥത്തിന്റെ പരിവേഷം ഇതിന് ലഭിച്ചിട്ടുണ്ട്. ശാസ്ത്രൈകദേശസംബദ്ധം "ശാസ്ത്ര കാര്യാന്തരേസ്ഥിതം ആഹുഃ പ്രകരണം നാമ ഗ്രന്ഥഭേദം വിപശ്ചിതഃ" ഇതാണു പ്രകരണ ഗ്രന്ഥത്തിന്റെ ലക്ഷണം. സംസാര താപതപ്തന് ഇതു തികച്ചും കുളിർമ്മ നൽകുന്നു. അത് അനുഭവിക്കുന്ന സാധകന് അനായാസം ആത്മബോധത്തിന്റെ അധിത്യകയിൽ എത്തിച്ചേരാം.

ആത്മാനുഭൂതി നേടാനുള്ള കുറുക്കുവഴികളൊന്നും ആരും കണ്ടെത്തിയിട്ടില്ല. എന്നാൽ അവിടെ എത്തിച്ചേരാനുള്ള സരളമായ ഉപായം കാട്ടിത്തരുന്നുണ്ട് ആത്മബോധ കൗമുദി. അനുഭൂതിയുടെ അകത്തളത്തിലേക്കു കടക്കാൻ പാകത്തിന് ചില പടവുകൾ ഇതിൽ അടുക്കിയൊതുക്കി കെട്ടിയിട്ടുണ്ട്. മംഗളാചരണം തുടങ്ങി യോഗത്തിന്റെ സപ്തഭൂമികകൾ വരെ ഇതിൽ അടുക്കിയിരിക്കുന്നു. സർവ്വവ്യാപിയും സമവസ്തുവുമായ ബ്രഹ്മത്തെ പ്രണമിച്ചുകൊണ്ടാണ് തുടക്കം. ഒടുക്കം എത്തിനിൽക്കുന്നത് ബ്രഹ്മാനുഭവത്തിന്റെ അനന്തഭൂമികയിലാണ്. ഒരു സാധകനെ ഈ അത്യുന്നത ഭൂമികയിലേക്കുയർത്താൻ സഹായിക്കുന്ന തരത്തിലുള്ളതാണ് ഇതിന്റെ രൂപരേഖ. ശിക്ഷണവും വിശദീകരണവും ഇതിൽ ഇടകലർന്നിരിക്കുന്നു. ഉദാഹരണങ്ങൾക്കൊട്ടും കുറവില്ല. മലയാളികൾക്ക് നിത്യജീവിതത്തിൽ സുപരിചിതങ്ങളും ഹൃദ്യങ്ങളുമാണ് ഓരോന്നും. 'ചീറിക്കടിപ്പതിനു താറുമുടുത്തു കയ്യും മാറിപ്പിടിച്ചു വരുന്നവരെ'യും 'മല്ലിട്ടു ചെന്നു ചില ഭോഷ്ക്കു പറഞ്ഞെതിർക്കുന്നവരെ'യും ഇതിൽ കാണാം. ആത്മബോധകൗമുദിയെന്ന നാമം തന്നെ ഈ കൃതിയെ ആകർഷകമാക്കുന്നുണ്ട്.

സംസാരദുരിതത്തിൽ നിന്നുള്ള മോചനമാണ് ഓരോ ജീവന്റേയും ആത്യന്തിക ലക്ഷ്യം. അതു നേടാൻ ആഗ്രഹിക്കുന്നവൻ അതിനു തക്ക ഒരു ജീവിതചര്യ സ്വീകരിക്കുകയാണ് ആദ്യം ചെയ്യേണ്ടത്. അതിൽ നിന്ന് ഉരുത്തിരിയുന്ന ദയ, ക്ഷമ, ശുദ്ധി, അനാസക്തി, ത്യാഗസന്നദ്ധത എന്നിവയെല്ലാം ക്രമേണ അവന്റെ സ്വഭാവത്തിന്റെതന്നെ ഭാഗമായിത്തീരുന്നു. ശമദമാദികൾ കൊണ്ട് ഉൽഫുല്ലമായ ഒരു സ്വത്വം ദൃഢമായിരയിത്തീരുന്നു. ലോകത്തെ സസൂക്ഷ്മം നിരീക്ഷിച്ച് അതിന്റെ നിസ്സാരതയും അനിത്യതയും ബോദ്ധ്യപ്പെടുന്നതോടെ വിഷയവൈരാഗ്യവും തീവ്രമായിത്തീരുന്നു. വൈരാഗ്യം തീവ്രമായിത്തീർന്നാൽ അതൊരുവനെ ഗുരുസന്നിധിയിലെത്തിക്കും. ഗുരുകാരുണ്യത്താൽ ജഗത്താകെ അവൻ ആത്മസ്വരൂപമായി ദർശിക്കുന്നു. തന്നിൽനിന്ന് അന്യമായിട്ടൊന്നുമില്ലെന്ന് അവനു ബോദ്ധ്യമാകുന്നു. മനോനാശം സംഭവിച്ച്, സ്വപ്നത്തിൽ നിന്നുണർന്നവനെപ്പോലെ ആത്മബോധത്തിന്റെ വെണ്ണിലാവിൽ ആനന്ദിക്കുന്നു. സ്വയം ലയിക്കുന്നു. ഈ അവസ്ഥയിലേക്ക് ഒരു സാധകനെ ഉയർത്താൻ ഉതകുമാറുള്ള ഒരു അസാധാരണ കൃതിയാണ് ആത്മബോധകൗമുദി.

ദുർഗ്രഹങ്ങളാണ് ശാസ്ത്രതത്ത്വങ്ങൾ. അവയെ വിശകലനം ചെയ്യുക ശ്രമസാദ്ധ്യം തന്നെ. ആത്മാനുഭൂതി നേടിയവർക്കേ അത് സുസാദ്ധ്യമായിത്തീരൂ. വാക്കുകൾകൊണ്ട് വിവരിക്കാനാവാത്തതാണ് നിർഗുണബ്രഹ്മതത്ത്വം. മനസ്സുകൊണ്ട് സങ്കൽപിക്കാൻപോലും അസാദ്ധ്യം. "യതോവാചോ നിവർത്തന്തേ അപ്രാപ്യമനസാസഹ" എന്ന് ഉപനിഷത്ത് പണ്ടേ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ആ ആത്മതത്ത്വത്തെ സർഗ്ഗശക്തിയുടെ പരിധിയിലൊതുക്കി കാവ്യാലങ്കാരവിഭൂഷിതമാക്കി അവതരിപ്പിക്കാൻ ഒരു അതുല്യ പ്രതിഭയ്ക്ക് മാത്രമേ

സാധിക്കൂ. ശാസ്ത്രബോധവും കാവ്യകലാമർമ്മജ്ഞതയും ഒത്തു ചേർന്ന ഒരു ഋഷിക്കുമാത്രം സാധിക്കുന്ന അപൂർവ്വ സിദ്ധിയാണത്. രണ്ടും ഒത്തു ചേർന്ന ഒരു സ്വത്വത്തിന് ഉടമ യായിരുന്നു. ആത്മബോധകൗമുദീകർത്താവെന്ന് ഇതിലെ ഓരോ ശ്ലോകവും തെളിയിക്കുന്നു. കാവ്യത്തിന്റെ ചാരുതയിൽ ചാലിച്ചെടുത്തിരിക്കുകയാണ് ഇതിലെ ഓരോ വേദാന്ത തത്ത്വ വും. ഒരുദാഹരണം നോക്കൂ:-

> "നാനാരസങ്ങളൊരുമിച്ചു കലർന്ന നല്ല
> തേനാസ്വദിക്കിലുളവാകുമൊരേരസംപോൽ
> ജ്ഞാനേന്ദ്രിയങ്ങൾ വിലയിച്ച സുഷുപ്തികാല-
> ത്താനന്ദമേതനുഭവിച്ചതു തന്നെയാത്മാ."

മലയാളത്തിലെ തനതായ സൗന്ദര്യം തുടിക്കുന്നവ യാണ് ഇതിൽ ഉപയോഗിച്ചിരിക്കുന്ന പദങ്ങളും ശൈലിക ളും. അവക്രമായ ഭാഷ, പദലാളിത്യം, ശൈലികളുടെ ഔചി ത്യപൂർവ്വമായ പ്രയോഗം, അലങ്കാരങ്ങളുടെ സ്വാഭാവികത്വം എന്നിവയെല്ലാം ഈ കൃതിയെ ശ്രദ്ധാർഹമാക്കുന്നു. കൃത ഹസ്തനായ ഒരു കവിയുടെ രചനാ നൈപുണ്യം. ഇതിലെ വിടെയും കാണാം. കവിതയുടേയും വേദാന്തശാസ്ത്രത്തി ന്റേയും അതിർവരമ്പറ്റ സന്ദർഭങ്ങളും ഇതിൽ സുലഭമാണ്. ഒഴുകിത്തിമിർത്തോടുന്ന മലയാള പദങ്ങളിൽ തെളിഞ്ഞു വരുന്ന വേദാന്ത തത്ത്വങ്ങൾ ആർക്കും അനായാസം വായി ക്കാം; ഗ്രഹിക്കാം. ഒരു ശ്ലോകം ഉദ്ധരിക്കട്ടെ.

> "ഓടിക്കുതിച്ചു വനവേടനിടും കുരുക്കിൽ-
> ച്ചാടിക്കുരുങ്ങി വലയുന്നൊരു മാനിനെപ്പോൽ
> പേടക്കുരംഗമിഴിമാർ വലയിൽപ്പെടാതെ
> ചാടിക്കടന്നു കളയുന്നവനാണു ധന്യൻ." (45)

ഉപനിഷത്തത്ത്വം പ്രതിപാദിക്കുമ്പോഴും ഇതേ ലാളിത്യവും

സുഭഗതയും അനുവാചകന് അനുഭവപ്പെടും. "കസ്മിന്നു ഭഗവോ വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതി" എന്ന മുണ്ഡകമന്ത്രം എത്ര അയത്നലളിതമായി ഇതിൽ വാർന്നു വീണിരിക്കുന്നു!

> "ഏതൊന്നു കിട്ടുകിലതിൽപ്പരമില്ല ലാഭം
> ഏതൊന്നറിഞ്ഞ തിനുമേലറിവാനുമില്ല
> യാതൊന്നിലും സുഖമൊഴിഞ്ഞിവിടില്ലെ യെന്ന-
> തേതായതാണു സുഖമാം പരമാത്മരൂപം."

ഇതിലെ ഓരോ തത്ത്വവും ഉപനിഷദ്ബദ്ധമാണ്. എന്നാൽ ആ തോന്നലുളവാകാത്ത തരത്തിലാണിതിന്റെ രചന. ഒരു സാധകനു മാർഗ്ഗദർശകവും വിജ്ഞാനദായകവുമായ ഈ കൃതി ആത്മാനുഭൂതി നേടിയ ഒരു ഋഷിവര്യന്റെ സ്വത്വം കൂടി വെളിപ്പെടുത്തുന്നുണ്ട്. സാധകനെ ആത്മാനുഭൂതിയുടെ ഉത്തുംഗ തലത്തിലെത്തിക്കുവാൻ ആത്മാർത്ഥമായി ആഗ്ര ഹിച്ചുകൊണ്ടു രചിച്ച ഈ ഗ്രന്ഥത്തിന് രണ്ടാമതൊരു പതിപ്പ് വേണ്ടി വന്നതിൽ അത്ഭുതമില്ല. സജ്ജന ഹൃദയത്തെ ഇത് അത്രത്തോളം സ്വാധീനിച്ചിട്ടുണ്ടെന്നർത്ഥം. ഇതിന്റെ പുനഃ പ്രസിദ്ധീകരണത്തിന്, കരിമ്പിൻപുഴ ശ്രീ ശിവശങ്കരാശ്രമാ ധിപതി ശ്രീ. കൃഷ്ണ സ്വാമികൾ ചെയ്യുന്ന പരിശ്രമവും ശ്രദ്ധയും അഭിനന്ദനാർഹം തന്നെ. ഈ ഗ്രന്ഥത്തിന് സജ്ജന ഹൃദയത്തിൽ സ്ഥിരപ്രതിഷ്ഠ ലഭിക്കട്ടെ. അതിന് ശിവശങ്കര ഗുരുസ്വാമികളുടെയും ഭഗവാന്റേയും അനുഗ്രഹമുണ്ടാവട്ടെ.

ശുഭാശംസി

പറക്കോട്  
14.01.2004

എൻ. വി. നമ്പ്യാതിരി.



## രണ്ടാം പതിപ്പിന്റെ അനുബന്ധം

സൽഗുരു കൃപയാൽ ഈ ഗ്രന്ഥത്തിന് ഇത്തരുണത്തിൽ രണ്ടാം പതിപ്പ് പ്രസിദ്ധീകരിച്ചു പ്രകാശിപ്പിക്കുവാൻ കഴിഞ്ഞു. ഈ പതിപ്പിനൊരനുബന്ധം കൂടി ചേർക്കേണ്ടത് സമുചിതമായ ധാർമ്മികത കൂടിയാണെന്നു കരുതി പ്രസിദ്ധീകരിക്കുകയാണ്.

'ആത്മബോധകൗമുദി' എന്നു നാമകരണം ചെയ്ത ഈ ഭക്തിജ്ഞാനാദ്വൈതവേദാന്തഗ്രന്ഥം മലയാള ഭാഷയിലാണ് നിർമ്മിച്ചിരിക്കുന്നത്. എന്നാൽ ഗ്രന്ഥകർത്താവിന് ദേവഭാഷയിലുള്ള വിജ്ഞാനക്കുറവുകൊണ്ടല്ല, മറിച്ച് മലയാള ഭാഷ മാത്രം കഷ്ടിച്ചു പരിചയമുള്ള ആത്മതത്ത്വാന്വേഷികൾക്ക് സ്വാത്മചിന്തയിലേക്കു കടന്നുചെല്ലാനും, ആത്മബോധപ്രാപ്തിക്കുള്ള സാധനാനുഷ്ഠാനങ്ങൾ ശീലിച്ച് അനുഭൂതിമണ്ഡലത്തിൽ കൂടി പടിപടിയായി ആത്മസാക്ഷാത്കാരത്തിലാഴ്ന്ന്, പുനരാവർത്തിരഹിതമായ സ്വസ്വരൂപാവസ്ഥയിലെത്തി, ജീവന്മുക്താരോഹിതരായി തുര്യാതീതപദസ്ഥമായ ബ്രഹ്മപ്രാപ്തിയിലെത്തിച്ചേരണമെന്നുള്ള കാരുണ്യാതിരേകത്താലും, ബദ്ധജീവന്മാരായി അലഞ്ഞുലഞ്ഞു വലയുന്ന മനുഷ്യജീവികളോട് അതിരറ്റ ഘൃണയേറിയതിനാലുമാണ് ഗുരുതൃപ്പാദങ്ങൾ മാതൃഭാഷയിൽ ഈ കൃതി രചിച്ചത്. ലോകഗുരുവായ ശ്രീ ശങ്കരഭഗവത്പാദരുടെ അപരോക്ഷാനുഭൂതി, യെന്ന വേദാന്തഗ്രന്ഥം മലയാളഭാഷയിലേക്ക് വിവർത്തനം ചെയ്തിട്ടുള്ള ശ്രീ ഗുരുതൃപ്പാദങ്ങൾ സംസ്കൃതത്തിലും

മലയാളത്തിലും ദേവീദേവന്മാരെക്കുറിച്ച് അനേകം സ്ത്രോത്രങ്ങൾ രചിച്ച് ആസ്തികരായ ജിജ്ഞാസുക്കളെ അനുഗ്രഹിച്ചിട്ടുണ്ട്.

കരുണാവരുണാലയന്മാരായ സത്യദർശികൾ ഈ ഭൂമണ്ഡലത്തിൽ സത്യ ചൈതന്യപ്രകാശം വെളിവായ്പ്പരത്തി മാനവ ജനികളെ ദുഃഖഭൂയിഷ്ഠമായ ജീവിത ദുരിതത്തിൽ നിന്നും കരകയറ്റുവാൻ കരതാരേകിക്കൊണ്ട് ജീവിതകാലം മുഴുവൻ അനവരതം മഹായത്നം ചെയ്ത് "ത്വക്കിനെ സ്സഹേലമസ്സർപ്പങ്ങളെന്നപോലെ" ശരീര കവചത്തെ ഊരിക്കളഞ്ഞ് ബ്രഹ്മാനന്ദാബ്ദിയിൽ മുഴുകിപ്പോയവരാണ്. ഇത്തരക്കാരായ മഹാത്മാക്കളിൽ ഗണനീയനായ ഒരു മഹാ ജ്ഞാനനിധിയായിരുന്നു ശ്രീ ശിവശങ്കരഗുരുസ്വാമി തൃപ്പാദങ്ങൾ. കൊല്ലവർഷം 1050 കർക്കിടകമാസത്തിൽ ഭൂജാതനായി 1126 മേടമാസം 23-ാം തീയതി പകൽ 3 മണി 30 മിനിട്ട് ചെന്നപ്പോൾ മഹാസമാധി പ്രാപിക്കുകയും ചെയ്തു.

ഈ ഗ്രന്ഥത്തിന്റെ ആദ്യ പ്രകാശന കർമ്മം നടന്നത് 1988 ഫെബ്രുവരിയിലായിരുന്നു. അന്ന് ഈ ആശ്രമത്തിന്റെ അധിപതിയായിരുന്നത് ആശ്രമസ്ഥാപകനായ ബ്രഹ്മശ്രീ ഗോപാലപിള്ള സ്വാമിജിയായിരുന്നു. പില്കാലത്ത് ദീക്ഷാചിഹ്നമായ കാവിവസ്ത്രവും അതിനോടൊപ്പം 'സ്വാമി ശിവാനന്ദ' എന്ന ദീക്ഷാനാമവും സ്വീകരിച്ചു. 6 വർഷം മുമ്പ് അദ്ദേഹം സമാധി അടഞ്ഞു. 1-ാം പതിപ്പിന്റെ മുഖവുരയിൽ പ്രകാശകർ എന്ന് പേര് വച്ചിരിക്കുന്നതിൽ ഒന്ന് അദ്ദേഹത്തിന്റേതാണ്. മറ്റൊരു പേരുള്ളത് ഈ അനുബന്ധം എഴുതിയ ആളിന്റേതുമാണ്.

ആദ്ധ്യാത്മികനഭോമണ്ഡലത്തിലെ സമരാദ്ധ്യപുരുഷ നും, ആത്മവിഷയങ്ങളെ അനവരതം പ്രകാശിപ്പിച്ചും പ്രച രിപ്പിച്ചും നിത്യനൂതനമായി തെളിഞ്ഞു വിളങ്ങുന്ന പ്രജ്ഞ യുടെ ഉടമയും മഹാ ഭാഗ്യവാനും സ്നേഹനിധിയുമായ ശ്രീ. ജി. ബാലകൃഷ്ണൻനായർ അവർകൾ (ശിവാരവിന്ദം, പാൽക്കുളങ്ങര, തിരുവനന്തപുരം) ഞങ്ങളുടെ അപേക്ഷയും ആഗ്രഹവും സദയം സ്വീകരിച്ച് ഈ ആശ്രമത്തിൽ വന്നു താമ സിച്ചുകൊണ്ട് ഈ ഗ്രന്ഥം സവിസ്തരം വ്യാഖ്യാനിച്ചു തരികയും ഇതിന് അവതാരിക കൂടി എഴുതിത്തന്ന് ഈ പ്രസ്ഥാനത്തേയും ഇവിടെ വസിക്കുന്നവരേയും ആശ്രമബ ന്ധുക്കളേയും അനുഗ്രഹിക്കുകയും ചെയ്തു. കൂടാതെ ഈ ഗ്രന്ഥത്തിന്റെ ഉദ്ഘാടന കർമ്മവും നിർവ്വഹിച്ച അദ്ദേഹ ത്തോട് ഞങ്ങൾ എക്കാലവും സീമാതീതമായി കടപ്പെട്ടിരി ക്കുന്നു. അദ്ദേഹത്തിന് കൃതജ്ഞതാപൂർവ്വം നമോവാകം ഓതി കൃതാർത്ഥരാകാനേ ഇപ്പോൾ കഴിയുന്നുള്ളൂ.

ഒന്നാം പതിപ്പിന്റെ കോപ്പികൾ തീർന്നുപോയിട്ട് കുറെ വർഷങ്ങളായി. പല കാരണങ്ങളാലും ഒന്നുകൂടി പ്രസിദ്ധപ്പെ ടുത്തുവാൻ കഴിയാതെപോയ കുറ്റബോധത്തോടെയാണ് രണ്ടാം പതിപ്പ് ഇപ്പോൾ പ്രസിദ്ധീകരിക്കുന്നത്. ഈ പ്രകാ ശന വേളയിൽ ആശ്രമസ്ഥാപകനും ആശ്രമാധിപതിയുമാ യിരുന്ന മഹാത്മാവായ സ്വാമി ശിവാനന്ദജി ശരീരിയായിട്ടി രിപ്പില്ലെങ്കിലും അശരീരനായി ഞങ്ങളോടൊപ്പമുണ്ട്. അദ്ദേ ഹത്തിന്റെ അനുശാസനങ്ങളുടെ വെളിവിലാണ് ആശ്രമകാ ര്യങ്ങളെല്ലാം ന്യൂനാതിരേകം ഭംഗിയായി നടക്കുന്നതെന്നാണ് ഞങ്ങളുടെ വിശ്വാസവും ഉറപ്പും.

ഈ ഗ്രന്ഥത്തിന്റെ രണ്ടാം പതിപ്പിന് ഒരവതാരിക എഴുതിത്തരണമെന്നുള്ള ആഗ്രഹത്തെ; ഭാവിതാത്മാവും, ജ്ഞാനപണ്ഡിതനും, വാഗ്ദേവതാശ്ലേഷിയുമായ ബ്രഹ്മശ്രീ. പറക്കോട് എൻ. വി. നമ്പ്യാതിരി അവറുകളോട് പറയുകയുണ്ടായി. അദ്ദേഹത്തിന് ആദ്ധ്യാത്മിക കാര്യങ്ങളിൽ തിരക്കേറിയ സമയമാണെങ്കിലും സന്തോഷസമന്വിതം സമ്മതിക്കുകയാണ് ചെയ്തത്. ഗ്രന്ഥത്തിന്റെ ഉള്ളടക്കം നന്നായി ഗ്രഹിച്ച് സമർത്ഥമായി ഹൃദ്യവും സാഹിതീഭംഗിയാലലംകൃതവുമായ അവതാരിക യഥാസമയം തന്നെ ആ ലേഖനം ചെയ്തുതന്നനുഗ്രഹിച്ചു. പരിചയമായ കാലം മുതൽ ഇന്നോളവും അദ്ദേഹം ആശ്രമത്തിന്റെ അഭ്യുദയകാംഷിയും സ്നേഹസമ്പന്നനുമായ ഒരു മഹാത്മാവായിത്തന്നെയാണ് ഞങ്ങൾക്കനുഭവപ്പെട്ടിട്ടുള്ളത്. ആശ്രമകാര്യങ്ങളിലെല്ലാം തന്നെ ഹിതകാരിയായ ഒരു ഉത്തമബന്ധുവാണദ്ദേഹം. അതിനാൽത്തന്നെ ഞങ്ങൾ അദ്ദേഹത്തോട് അങ്ങേയറ്റം കടപ്പെട്ടവരുമാണ്. ആശ്രമത്തിൽ നിന്നും അടുത്തകാലത്തു പ്രസിദ്ധീകരിച്ച "സ്തോത്രമാല" എന്ന പുസ്തകത്തിലെ അധികം സ്തോത്രങ്ങൾക്കും ചെറുവ്യാഖ്യാനം എഴുതിത്തന്ന് ഈ പ്രസ്ഥാനത്തേയും ഞങ്ങളേയും അദ്ദേഹം അനുഗ്രഹിക്കുകയുണ്ടായി. അദ്ദേഹത്തിന് സ്നേഹാദരപുരസ്സരം നന്ദി രേഖപ്പെടുത്തി നമോവാകം ഓതുന്നു.

ആശ്രമാന്തേവാസികളുടേയും ആശ്രമ ബന്ധുക്കളുടേയും ആഗ്രഹവും താൽപര്യവുമനുസരിച്ചുകൂടിയാണ് ഇപ്പോൾ ഈ രണ്ടാം പതിപ്പ് ഇറക്കാൻ സാധിച്ചത്. വിശിഷ്യാ ശ്രീ ശിവശങ്കരാശ്രമ സത്സംഗസേവാസമിതി അംഗങ്ങളുടെ പ്രത്യേക താൽപര്യം ഇപ്പോൾ ഇതിന് പ്രചോദകമായിത്തീർന്നു.

ഒന്നാം പതിപ്പിന്റെ പരിശോധകനും, ഈ ആശ്രമ ത്തിന്റെ സർവ്വതോന്മുഖമായ പുരോഗതിക്കു സഹകരിച്ചും സഹായിച്ചും ജീവിച്ചുവന്ന ധന്യാത്മാവുമായിരുന്ന ശ്രീ. കെ.എൻ. കേശവപിള്ള വൈദ്യർ അവർകൾ ഇന്ന് ജീവി ച്ചിരിപ്പില്ല. ഈ ആശ്രമത്തിന്റെ എല്ലാമെല്ലാമായിരുന്ന അദ്ദേ ഹത്തിന്റെ ആത്മാവിനു നിത്യശാന്തി നേരുന്നു.

ഈ ആശ്രമത്തിന്റെ സ്ഥാപന കാലം മുതൽ എല്ലാ വിധ സഹായസഹകരണങ്ങളും നൽകിവരുന്ന കടുവിന്നാൽ വടക്കതിൽ കുടുംബം ഈ പുസ്തക പ്രകാശനത്തിലും യഥാ സമയം താൽപര്യവും സഹായസഹകരണങ്ങളും വേണ്ട പോലെ നിർവ്വഹിച്ചിരിക്കുന്നു. ഇപ്പോൾ കുടുംബനാഥയായി രിക്കുന്ന ശ്രീമതി കമലമ്മയമ്മയ്ക്കും മറ്റംഗങ്ങൾക്കും ഈ അവസരത്തിൽ ആശ്രമത്തിന്റെ പേരിൽ ഗുരുകൃപയാൽ നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ ഗ്രന്ഥത്തിന്റെ രണ്ടാം പതിപ്പിന്റെ പ്രസിദ്ധീകരണ ത്തിനുവേണ്ടി എല്ലാവിധ സഹായ സഹകരണങ്ങളും നൽകി യവർക്കും വിശിഷ്യാ ഇതിന്റെ പ്രൂഫ് നോക്കി ശരിപ്പെടുത്തു വാനും സദാ ജാഗ്രതയോടുകൂടി പ്രവർത്തിച്ച് കൃത്യം നിറ വേറ്റിയ ശ്രീ. രാജു (കൈലാസ് കരിമ്പിൻപുഴ, അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയർ ഇലക്ട്രിസിറ്റി ബോർഡ്) അവർകൾക്കും ശ്രീ. നന്ദകുമാർ (കൃപ, ഐവർകാല) അവ ർകൾക്കും ശ്രീ. രാജേന്ദ്രൻനായർ (ശ്രേയസ്സ്, കടമ്പനാട്) അവ ർകൾക്കും ശ്രീ. ഗോപാലകൃഷ്ണപിള്ള (റിട്ടയേർഡ് പ്രൊഫ സർ, നന്ദനം ശൂരനാട്) ഇവർക്കെല്ലാവർക്കും ഗുരുകൃപയാൽ പ്രത്യേകം പ്രത്യേകം നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു.

ശ്രീ ശിവശങ്കരാശ്രമസത്സംഗസേവാസമിതിയ്ക്കും ആശ്രമബന്ധുക്കൾക്കും അഭ്യുദയകാംഷികളായ എല്ലാ സജ്ജനങ്ങൾക്കും സദ്ഗുരു കടാക്ഷത്താൽ ആദരസമന്വിതം നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ പുസ്തകത്തിന്റെ കവർ വളരെ കലാപാരമായും മനോധർമ്മത്തോടെയും രൂപപ്പെടുത്തി പ്രിന്റുചെയ്ത് ഇവിടെ എത്തിച്ചുതന്ന ആശ്രമബന്ധുവായ കൊട്ടാരക്കര നീലം ആർട്ടിലെ ശ്രീ. സുനി അവർകൾക്ക് സസ്നേഹം നന്ദി രേഖ പ്പെടുത്തുന്നു.

ഈ പുസ്തകം മനോഹരമായും വൃത്തിയായും അച്ച ടിച്ചുതന്ന കടമ്പനാട് ഉദയാപ്രസ്സ് മാനേജ്മെന്റിനും അതിന്റെ പ്രവർത്തകർക്കും പ്രത്യേകം പ്രത്യേകം നന്ദി രേഖപ്പെടുത്തി ക്കൊള്ളുന്നു.

സദ്ഗുരുവിന്റെ കാരുണ്യം എല്ലാവർക്കും ഉണ്ടാകട്ടെ. പരമഗുരുപാദങ്ങളിൽ സാഷ്ടാംഗം നമസ്കരിക്കുന്നു.

**"ലോകാഃ സമസ്താഃ സുഖിനോഭവന്തു"**

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

പ്രകാശകൻ.
23.01.2004

**ശ്രീ. കൃഷ്ണസ്വാമി**
ശ്രീ ശിവശങ്കരാശ്രമം
കരിമ്പിൻപുഴ
കൊട്ടാരക്കര
PIN. 691513
Phone - 0474-2416137

# ഗുരുധ്യാനം

ഹംസാഭ്യാം പരിവൃത്ത പത്ര കമലേ
ദിവ്യേ ജഗൽക്കാരണം
വിശ്വോൽഗീർണ്ണ മനേക ദേഹനിലയം
സ്വച്ഛന്ദ മാനന്ദകം
ആദ്യന്തൈക മഖണ്ഡ ചിദ്ഘന രസം
പൂർണ്ണം ഹ്യനന്തം ശുഭം
പ്രത്യക്ഷാക്ഷര വിഗ്രഹം ഗുരുപദം
ധ്യായേദ്വിഭും ശാശ്വതം

വിശ്വവ്യാപിന മാദിദേവമമലം
നിത്യം പരം നിഷ്കളം
നിത്യോൽബുദ്ധ സഹസ്ര പത്ര കമലേ
ലുപ്താക്ഷരേ മണ്ഡപേ
നിത്യാനന്ദമയം സുഖൈകനിലയം
സത്യം ശിവം സ്വപ്രഭം
ധ്യായേദ്ധംസപരം പരാൽപരതരം
സ്വച്ഛന്ദ സർവാഗമം

ഊർദ്ധ്വാമ്നായ ഗുരോഃപദം ത്രിഭുവനോ-
ങ്കാരാഖ്യ സിംഹാസനം
സിദ്ധാചാര സമസ്ത വേദ പഠനം
ഷഡ്ചക്ര സഞ്ചാരിണം
അദ്വൈത സ്ഫുരദഗ്നി മേകമമലം
പൂർണ്ണ പ്രഭാശോഭിതം
ശാന്തം ശ്രീഗുരു പങ്കജം ഭജമന-
ശ്ചൈതന്യ ചന്ദ്രോദയം



**ശ്രീ ശിവശങ്കരഗുരുസ്വാമിതൃപ്പാദങ്ങൾ**

**1050-1126 (1874-1950)**

# ശ്രീ ശിവശങ്കര ഗുരുസ്വാമി തൃപ്പാദങ്ങളുടെ ലഘുജീവചരിത്രം

സദ്ഗുരു ശ്രീ ശിവശങ്കര ഗുരുസ്വാമി തൃപ്പാദങ്ങളുടെ ജീവചരിത്രസംക്ഷേപം എഴുതി, അവിടുത്തെ കൃതിയായ ആത്മബോധകൗമുദിയുടെ പ്രസിദ്ധീകരണത്തോടൊപ്പം ചേർത്ത് പ്രകാശിപ്പിക്കണമെന്ന് ആഗ്രഹിച്ചു. എഴുതാൻ തുടങ്ങിയപ്പോഴാണ് അതിനെപ്പറ്റിയുള്ള വിഷമങ്ങൾ നന്നേ മനസ്സിലായത്. ഒരു ഗ്രന്ഥം പ്രസിദ്ധീകരിക്കുമ്പോൾ ആ ഗ്രന്ഥത്തിന്റെ കർത്താവിനെ സ്മരിക്കുക എന്നുള്ളത് പ്രഥമവും പ്രധാനവുമായ കർത്തവ്യവും ധർമ്മവുമാകുന്നു. വിശിഷ്യ, ഒരു മഹാഗുരുവിന്റെ പാദസേവനം ജീവിതവ്രതമായി അംഗീകരിച്ചിട്ടുള്ള അവിടുത്തെ ശിഷ്യന്മാർക്കും ഭക്തന്മാർക്കും ആത്മോന്നതിക്കുള്ള വഴിയുമാണത്. സദ് ഗുരുവിന്റെ ദർശനമഹത്വവും ആത്മാനുഭവ രഹസ്യവും അറിയാൻ കഴിയില്ലെങ്കിലും, അവിടുത്തെ ബാഹ്യജീവിതത്തെക്കുറിച്ചെങ്കിലും ലോകസമക്ഷം അവതരിപ്പിക്കുക എന്ന പുണ്യകർമ്മം മഹത്തായ ഗുരുസേവ തന്നെയാണ്. സാധാരണ ലോകത്തിനു മാത്രമല്ല തത്ത്വ ജിജ്ഞാസുക്കളിലും ജ്ഞാനപ്രകാശം വിതറി എക്കാലവും അവരെ സത്യമാർഗ്ഗത്തിലേക്ക് നയിച്ചിട്ടുള്ളത് സജ്ജനങ്ങളുടെ കഥകളാണ്. സജ്ജനസമാഗമവും സജ്ജന ചരിത്രവുമാണ് ഈ സംസാരസാഗരത്തെ തരണം ചെയ്യുവാനുള്ള മുഖ്യോപായമെന്ന് ജ്ഞാനശാസ്ത്രങ്ങളും പ്രകീർത്തിക്കുന്നു. മഹാത്മാവായ വസിഷ്ഠമഹർഷി ശ്രീരാമചന്ദ്രനോടു പറയുന്നതു നോക്കുക.

**ഹേ രാമ, സംസാരസാഗരത്തെ പരം**
**പുരുഷന്മാർക്കു കടന്നു കൊണ്ടീടുവാൻ**
**പ്രത്യേക മെങ്ങുമുപകരിച്ചീടുന്നു**
**സത്തുക്കളോടുള്ള നല്ല സമാഗമം**

**ശൂന്യമായുള്ളതു പൂർണ്ണമായീടുന്നു**
**നന്നായ് മരണ മൊരുത്സവമാകുന്നു**
**ആപത്തു സമ്പത്തുപോലെ പരമഹോ**
**ശോഭിച്ചു കൊള്ളുന്നു സത്സംഗമായതിൽ**

(വാസിഷ്ഠം)

ഇപ്രകാരം ആനന്ദസന്ദോഹദമായ അവസ്ഥയെപ്രാപി ക്കാൻ സത്സംഗമാണ് ഏറ്റവും ഉപകരിക്കുന്നത്. സംസാരാമ യഭേഷജം സത്തുക്കൾ തന്നെയാണ്. അതിനു രണ്ടുപക്ഷമി ല്ലതന്നെ.

സത്യദർശികളായ മഹാത്മാക്കളുടെ ജീവചരിത്രം സാധാരണ ലോത്തിന് മാർഗ്ഗദർശകമാണ്. അതാണിതെഴു താനുള്ള പ്രേരണ ലഭിച്ചത്. ശ്രീ ശിവശങ്കരഗുരുസ്വാമിതൃപ്പാ ദങ്ങൾ കൊല്ലവർഷം 1050 കർക്കിടക മാസത്തിലെ മകയിര നക്ഷത്രത്തിൽ, കൊല്ലം താലൂക്കിൽ അയത്തിൽ എന്ന സ്ഥലത്ത് നടുവിലേവീട്ടിൽ വിശ്വകർമ്മജരായ ശ്രീ ഉമ്മിണി എന്ന മഹാന്റേയും ശ്രീ നങ്ങേലി എന്ന മഹതിയുയേയും പുത്രനായി ജനിച്ചു. മാതാപിതാക്കൾ നല്ല ഈശ്വരഭക്തിയു ള്ളവരായിരുന്നു. ഇവരുടെ കുടുംബവകയായി ഈ വീടിനോ ടടുത്ത് ഒരു സുബ്രഹ്മണ്യക്ഷേത്രവുമുണ്ട്. ശൈവശമ്പ്രദായ ത്തിൽപ്പെട്ടവരാകയാലാകാം തങ്കളുടെ പുത്രന് 'ശിവശങ്കരൻ' എന്നു നാമകരണം ചെയ്തു. എന്നാൽ ഓമനത്തം കൊണ്ടും വിളിക്കാനുള്ള എളുപ്പത്തിനുമായി 'ശങ്കു' എന്നു വിളിച്ചുപോ ന്നു. ചെറുനാൾ മുതലേ പുത്രനിൽ കണ്ടിരുന്ന അസാമാന്യ മായ ബുദ്ധിവൈഭവത്തിൽ മാതാപിതാക്കൾ അത്ഭുതപരത ന്ത്രരായിരുന്നു. ആത്മവിദ്യയിലും ഇതര വിദ്യകളിലും അഭ്യ സനം നേടാതിരുന്ന കാലത്തുതന്നെ മകനിൽ കണ്ട കഴിവ് അവരെ അത്ഭുതപ്പെടുത്തിയതിൽ ആശ്ചര്യമില്ലല്ലോ. സഹോദരങ്ങളായി ഒരു സ്ത്രീയും മൂന്ന് പുരുഷന്മാരും

ഉണ്ടായിരുന്നു. ഒടുവിലത്തെ സന്താനമായ ശങ്കുവിനോട് മാതാപിതാക്കൾക്ക് അതിരറ്റ വാത്സല്യമായിരുന്നു.

ആദ്യ വിദ്യാഭ്യാസം പിതാവിൽ നിന്നുതന്നെയാണ് അവിടുത്തേക്ക് ലഭിച്ചത്. തുടർന്ന് മഹാകവി ശ്രീ. കെ. സി. കേശവപിള്ള അവർകളിൽ നിന്നും സംസ്കൃതം പഠിച്ചു. ആ കാലത്തെ സതീർത്ഥ്യരായിരുന്നു ഏറത്ത് കൃഷ്ണനാശാൻ, ഞാറയ്ക്കൽ കേശവനാചാരി മുതലായവർ. വിദ്യാഭ്യാസകാലത്തും സ്വാമിതൃപ്പാദങ്ങൾ ആദ്ധ്യാത്മികവിദ്യയിൽ നിഷ്ണാതനായിരുന്നു. മറ്റു കലാ വിദ്യകളിലും അവുടുന്നു പ്രവീണനായിരുന്നു. കഥകളി അഭ്യസിച്ചു പല വേദികളിലും പ്രശസ്തനായ നിലയിൽ പ്രകടിപ്പിച്ചിട്ടുണ്ട്. കൂടാതെ മൃതംഗവായന, ചെണ്ടവാദ്യം എന്നിവയും അവിടുത്തേക്ക് നല്ല പരിചയമായിരുന്നു. അങ്ങനെ പല കലകളിലും അവിടുന്ന് പ്രാവീണ്യം നേടിയിരുന്നു. സിദ്ധപുരുഷന്മാരുടെ കഴിവിനെക്കുറിച്ച് വളരെയൊന്നും വിസ്തരിച്ചിട്ട് കാര്യമില്ല. എങ്കിൽ തന്നെയും ഒരു മഹാപുരുഷനെ സാധാരണ ലോകത്തിന് എങ്ങനെ അറിയാൻ കഴിയും. മഹാത്മാക്കളിൽ അന്തർലീനമായി സ്ഥിതിചെയ്യുന്ന ശക്തിവിശേഷങ്ങൾ എണ്ണമറ്റവയാണ്. അവരുടെ കരുണാതിരേകം കൊണ്ടുമാത്രമേ അതറിയാനും അനുഭവിക്കാനും കഴിയുകയുള്ളൂ. അവരിൽ സ്ഥിതിചെയ്യുന്ന അനന്തശക്തിയുടെ സ്ഫുലിംഗങ്ങൾ ഏതെങ്കിലും കാരണത്താലോ പ്രകൃതി പ്രേരണ മൂലമോ വെളിയിലായന്നുവരും സുകൃതികളായ ജീവന്മാർക്ക് ആ വെളിച്ചം ലഭിക്കാനും ഇട വരും. അങ്ങനെയാണ് മഹാപുരുഷന്മാരെ മിക്കവാറും ലോകം അറിയുന്നത്.

ശ്രീ ഗുരുതൃപ്പാദങ്ങളെപ്പറ്റി. അദ്ദേഹം ആരായിരുന്നു, എന്തായിരുന്നു, എങ്ങനെയായിരുന്നു എന്നൊന്നും അല്പമതികൾക്ക് അറിവാൻ കഴിയുന്നില്ല. ഒരു മഹാജ്ഞാന

കർമ്മയോഗ സമന്വയസ്ഥിതനായിരുന്നു അവിടുന്ന് എന്നു മാത്രമുള്ള വാക്കിൽ ഒതുക്കാമെന്ന് വിചാരിക്കുന്നത് വെറും അല്പജ്ഞതമാത്രമേ ആകുന്നുള്ളൂ. അവിടുത്തെ ശിഷ്യന്മാരുടെ സ്മരണമണ്ഡലത്തിൽ പൊന്തിനിൽക്കുന്ന ഓരോ ചെറിയ അനുഭവവും നോക്കുമ്പോൾ വാക്കുകൊണ്ടു പറയാൻ കഴിയാത്ത ഒരതീതാത്മാവായിരുന്നു തൃപ്പാദങ്ങൾ

മാതാവിന്റെ അമിതമായ ആഗ്രഹം കാരണമാണ് സ്വാമി തൃപ്പാദങ്ങൾ ഗൃഹസ്ഥാശ്രമ ജീവിതം സ്വീകരിക്കാൻ ഇടയായത്. തീർത്ഥയാത്രയ്ക്ക് പോകുവാനുള്ള ഒരുക്കങ്ങൾ സ്വാമി തൃപ്പാദങ്ങളിൽ നിന്നും മനസ്സിലാക്കിയ അവിടുത്തെ അമ്മ അതിനെ ബലമായിത്തടഞ്ഞു. ആ മഹതി നിശ്ചയിച്ചതും അവർക്ക് ബന്ധമുള്ളതുമായ ഒരു പെൺകുട്ടിയെ കല്യാണം കഴിക്കണമെന്നു മകനോട് ആവശ്യപ്പെട്ടു. അമ്മയുടെ വാക്ക് നിരസിക്കാൻ കഴിയാതെ, തൃപ്പാദങ്ങൾ ചവറ തെക്കുംഭാഗം മണ്ണൂർകിഴക്കതിൽ വീട്ടിൽ ശ്രീമതി പാർവ്വതിയെന്ന സതീരത്നത്തെ വിവാഹം കഴിച്ചു. അമ്മയുടെ ആഗ്രഹം നിറവേറ്റിയ മകൻ വിവാഹാനന്തരം തന്റെ സഹധർമ്മിണിയെ അമ്മയെ ഏൽപ്പിച്ചിട്ട് ഒരു യാത്രപോയി. അന്നത്തെ തിരുവിതാംകൂർ പ്രദേശങ്ങളായ കന്യാകുമാരി, മരുത്വാമല, നാഗർകോവിൽ, കുമാരകോവിൽ, പത്മനാഭപുരം, തിരുവട്ടാർ മുതലായ സ്ഥലങ്ങളിൽ തപോനിഷ്ഠനായി സഞ്ചരിച്ചു.

ഇങ്ങനെ സഞ്ചരിക്കുന്ന കാലത്താണ് 'നല്ലപെരുമാൾസ്വാമി' എന്ന താപസനെ കാണാൻ ഇടയായത്. അദ്ദേഹം ഒരു അവധൂതനായിരുന്നു. യോഗവേദാന്താദി വിദ്യകളിലും സിദ്ധ സമ്പ്രദായത്തിലും അദ്വിതീയനും ജീവബ്രഹ്മൈക്യാനുഭൂതി നേടിയ മഹാത്മാവുമായിരുന്നു. അദ്ദേഹത്തെയാണ് സ്വാമിതൃപ്പാദങ്ങൾ ഗുരുവായി സ്വീകരിച്ചത്. തന്റെ

ഈ ജന്മത്തേയും മുൻ ജന്മങ്ങളിലേയും തപസ്സിന്റെ സദ്ഫ ലങ്ങൾ ആ മഹാത്മാവുകാരണം സഫലതയിലാണ്ടു. അതി രറ്റ ആനന്ദം നേടി, ജീവകോശമറ്റ് പ്രപഞ്ചസത്യമായി സ്ഥിതി ചെയ്യുന്ന സച്ചിദാനന്ദമാണ് തന്റെ സ്വരൂപമെന്ന് അനുഭവ മായി. അങ്ങനെ ജന്മസാഫല്യം നേടി കൃതകൃത്യനായി ത്തീർന്ന തൃപ്പാദങ്ങൾ, ശരീര പ്രാരബ്ധവശാൽ സ്വദേശ ത്തേക്ക് മടങ്ങുകയാണുണ്ടായത്.

സഞ്ചാരം കഴിഞ്ഞ് തിരികെ സ്വവസതിയിൽ വന്നു ഗൃഹസ്ഥാശ്രമവൃത്തിയിൽ കഴിഞ്ഞുവരവേ, വീണ്ടും ഒരു യാത്രകൂടി ചെയ്തു. ആ യാത്രയിലും ഏതാണ്ട് മേൽപറയ പ്പെട്ട സ്ഥലങ്ങളിലും തിരുവനന്തപുരത്തും മറ്റുമായിട്ടാണ് കഴിഞ്ഞുകൂടിയത്. ഏതാണ്ട് നാലുവർഷത്തിൽ കൂടുതൽ നീണ്ടുനിന്ന ആ യാത്രാവേളയിലാണ് ശ്രീ. പെരുന്നെല്ലി കൃഷ്ണൻവൈദ്യരിൽ നിന്നും വ്യാകരണാദി ഭാഷാനിയമ ങ്ങൾ പഠിക്കാൻ ഇടയായത്. അതും പ്രാരബ്ധവശാൽവേ ണ്ടിവന്നതായിരിക്കണം. യാത്രകഴിഞ്ഞ് സ്വകുടുംബമായ അയ ത്തിൽ നടുവിലേവീട്ടിൽ മടങ്ങിയെത്തി. വളരെ താമസിയാതെ അവിടെ നിന്നും ഭാര്യവീടായ ചവറ തെക്കുംഭാഗം മണ്ണൂർ കിഴക്കതിലേക്ക് താമസം മാറി. കുറെ നാൾ അവിടെ പാർത്ത ശേഷം, അവിടെ അടുത്തായി കൂട്ടാക്കൽ എന്ന വീട്ടിൽ താമ സമാക്കി. ഈ വീട് ആ നാട്ടിലെ നല്ല മനുഷ്യനും പൗരനു മായ ഒരു നായർ പ്രമാണിയുടേതായിരുന്നു. കുറെ അധിക കാലം അവിടെ താമസിച്ചതിനുശേഷമാണ് അടുത്ത മാവിള യിൽ പുരയിടം വാങ്ങി കെട്ടിടം കെട്ടി അങ്ങോട്ട് മാറിയത്. മഹാസമാധി പ്രാപിക്കുന്നതുവരേയും അവിടെയാണ് കഴി ഞ്ഞുകൂടിയത്. അവിടെ തൃപ്പാദങ്ങളുടെ ഏക മകനായ ശ്രീ. വേലപ്പൻശാസ്ത്രി സകുടുംബം താമസിക്കുകയായിരുന്നു. ശ്രീ. വേലപ്പൻശാസ്ത്രി 03.07.1998 – ൽ നിര്യാതനായി.

കൂട്ടാക്കൽ എന്ന ഭവനത്തിൽ താമസിക്കുന്ന കാലത്താണ് അതിനടുത്തുള്ള കണ്ണങ്ങാഴത്തുവീട്ടിൽ പപ്പുപിള്ള എന്നൊരു മാന്യൻ തൃപ്പാദങ്ങളുമായി നിത്യസമ്പർക്കത്തിലായത്. യാത്രാ വേളകളിൽ മിക്കവാറും പപ്പുപിള്ള തൃപ്പാദങ്ങളോടൊപ്പമുണ്ടാവും. വീട്ടിലുള്ളപ്പോഴും പകലും ചിലപ്പോൾ രാത്രികാലങ്ങളിലും ഈ മനുഷ്യൻ തൃപ്പാദങ്ങളോടൊത്ത് ഉണ്ടായിരിക്കുക സാധാരണമാണ്. തൃപ്പാദങ്ങളൊരു ദിവ്യപുരുഷനാണെന്ന് പപ്പുപിള്ളയ്ക്ക് നാൾ കഴിയുംതോറും ഉറപ്പായിത്തുടങ്ങി. അതിനിടയിൽ പപ്പുപിള്ളയ്ക്ക് തൃപ്പാദങ്ങളിൽ നിന്ന് ഏതോ അത്ഭുതങ്ങളും മറ്റും കാണുവാനും അറിയുവാനും ഇടയായി. അറിഞ്ഞോ അറിയാതെയോ മഹാത്മാക്കളായ സിദ്ധപുരുഷന്മാരിൽ നിന്നും അടർന്നുവീഴുന്ന അൽപഫലങ്ങളായ സിദ്ധിജാലത്തേയോ അല്ലെങ്കിൽ അവരുടെ ദിവ്യതയേയോ ലോകം അറിയാൻ ഇടവരുന്നു. മഹാന്മാരായി വിരാജിക്കുന്ന സിദ്ധപുരുഷന്മാർ പലരീതിയിൽ ജീവിതം നയിക്കുന്നവരായുണ്ട്.

**ഈ ലോകവാസന വെടിഞ്ഞു പ്രബുദ്ധരായോർ**
**നാലഞ്ചുമാതിരിയിരിപ്പവരുണ്ടുലോകേ..**
**ബാലസ്സ്വഭാവി, ബധിരൻ, ജഡ, നജ്ഞനെന്ന**
**പോലെക്കെയാണവർ നമുക്കറിയാൻ പ്രയാസം.**

തൃപ്പാദങ്ങളുടെ മഹത്വം മനസ്സിലാക്കിയ പപ്പുപിള്ള അവിടുത്തെ ആശ്രയിച്ചുകൊണ്ടുള്ള ജീവിതം നയിച്ചു. അദ്ദേഹം തന്റെ സ്നേഹിതരോടും തത്വജിജ്ഞാസുക്കളോടും തൃപ്പാദങ്ങളിൽ അടങ്ങിയിരിക്കുന്ന മഹത്വത്തെ അറിയിച്ചു. അന്നുമുതലാണ് പല സുകൃതികളും അവിടുത്തെ സമീപിച്ചതും ആത്മസംതൃപ്തി നേടിയതും. ഈ വിഷയങ്ങളെല്ലാം ഈ ലഘു ചരിത്രത്തിൽ വിവരിക്കാൻ കഴികയില്ലല്ലോ.

തൃപ്പാദങ്ങളുടെ തിരുവായ് മൊഴിയിൽക്കൂടി ഒരിക്കൽ ശ്രവിക്കാനിടയായതും അത്ഭുതകരവുമായ ഒരു സംഗതി ജിജ്ഞാസുക്കൾക്കുവേണ്ടി വെളിപ്പെടുത്താമെന്ന് കരുതുന്നു. ഇന്നേക്ക് ഏകദേശം 90 കൊല്ലങ്ങൾക്ക് മുമ്പ് തിരുവിതാംകൂറിൽ സാമാന്യം പരക്കെ അറിയപ്പെട്ടിരുന്ന വാളത്തുങ്ങൽ അമ്മ (കൊല്ലത്തമ്മ) യുടെ സന്യാസജീവിതകഥയാണത്. ഈ മഹതിയുടെ പേർ നാണി എന്നായിരുന്നു. ഇവർ ഈശ്വരഭക്തിയും സദാചാരനിഷ്ഠയുമുള്ള ഒരു സ്ത്രീരത്നമായിരുന്നു. ഭാഗവതാദിപുരാണങ്ങളും മറ്റും ദിവസേന പാരായണം ചെയ്യുക, ഭഗവത് കീർത്തനങ്ങൾ ജപിക്കുക തുടങ്ങിയുള്ള ദിനചര്യകളിൽ കൂടി ജീവിതം കഴിച്ചുപോന്നു. ഈശ്വരഭക്തിയിൽ അധിഷ്ഠിതവും തപോമയവുമായ അവരുടെ ജീവിതചര്യ ആത്മവികാസത്തിന് സഹായകമായിത്തീർന്നു. മനുഷ്യജന്മം കൊണ്ട് സാധിക്കേണ്ടത് എന്താണന്നവർക്കു ബോധ്യമായി. ആത്മസാക്ഷാത്കാരം നേടി മുക്തിയടയുക എന്നുള്ള ഒരേ ഒരു ധർമ്മം മാത്രമേയുള്ളുവെന്നു വെളിവായി. ഇതിനുവേണ്ടി അവർ, അവർക്കറിയാവുന്നവിധം തപസ്സ്വാദ്ധ്യായങ്ങൾ അതികഠിനമായി അനുഷ്ഠിച്ചുപോന്നു. ഗുരൂപദേശംകൊണ്ടേ യഥാർത്ഥമായ ആത്മബോധം ലഭിക്കുകയുള്ളുവെന്നും അതിന് ത്രികാലവേദിയായ ഒരു മഹാത്മാവിനെ തനിക്ക് ജ്ഞാനോപദേശം തരാൻ ലഭിക്കണമെന്നും സങ്കൽപിച്ചുകൊണ്ട് അവരുടെ അനുഷ്ഠാനക്രമങ്ങൾ തുടർന്നു.

തന്റെ ലക്ഷ്യപ്രാപ്തിക്കുവേണ്ടി പ്രത്യേകമായൊരു കർമ്മം കൂടി അവർ ആചരിച്ചു. ഒരു വാഴത്തയ്യ് നട്ട്, ഈ വാഴകുലച്ചുണ്ടാകുന്ന ഫലം പാകമാകുമ്പോൾ ആ പഴം എനിക്കു ജ്ഞാനോപദേശം ചെയ്യുന്ന ഗുരുപാദങ്ങൾക്ക് നിവേദിക്കണം എന്നു പ്രതിജ്ഞചെയ്തുകൊണ്ട് തുളസിക്കൊമ്പൊടിച്ച് ആ വാഴയിൽ കെട്ടുകയും ചെയ്തു. ഇതിനുശേഷം അവരുടെ സാധനാനുഷ്ഠാനങ്ങൾ പൂർവ്വാധികം

ശക്തിയായി അനുഷ്ഠിച്ചുകൊണ്ട് ദിവസങ്ങൾ കഴിച്ചു. വാഴ യഥാസമയം കുലച്ചു; ആ കുല പാകമായി പഴുക്കാൻ തുടങ്ങി. അവർ ആ കുല വെട്ടിയെടുത്ത് കിടക്കുന്ന മുറിയിൽ കെട്ടി. കായ്കൾ ഒന്നൊന്നായ് പഴുത്തു പാകമറ്റപ്പോൾ അടർന്നുവീണുതുടങ്ങി. വീഴുന്നതെടുത്ത് അവർ ആ കുലയുടെ പടലത്തണ്ടിൽ വച്ചു. ശേഷം ഏതാനും പഴങ്ങൾ മാത്രമേ ഞെട്ടറ്റു വീഴാനുണ്ടായിരുന്നുള്ളൂ. ആ കുലയിലെ ഓരോ പഴവും ഞെട്ടറ്റുവീഴുമ്പോൾ അവരിൽ ഉണ്ടായിരുന്ന സംസാരഗ്രന്ഥികളിൽ ഓരോന്നും അറ്റുവീഴുകയായിരുന്നു.

**ഭിദ്യതേ ഹൃദയ ഗ്രന്ഥിർഛിദ്യന്തേ**
**സർവ്വ സംശയാഃ**

(ഞാനെന്ന അഹംഭാവം നശിക്കുന്നു.
സർവ്വ സംശയങ്ങളും അകലുന്നു.)

കുല മുറിച്ചു വച്ചതിനുശേഷം അവർക്ക് മറ്റൊരു ചിന്തയും ഉണ്ടായിരുന്നില്ല. മനസ്സും പ്രാണനും ജീവനും എല്ലാം ഒരേ അവസ്ഥയിലേക്കു കടന്നു; ഗുരുലാഭം മാത്രം; മറ്റൊന്നില്ല; ഒരേ ഒരു ചിന്തമാത്രം. അവരുടെ ഏകാഗ്രത കൊണ്ട് ഉള്ളിൽ നിന്നുമുയരുന്ന മഹത്വമാർന്ന ഗുരുനാദം ശ്രുതികളിൽ മുഴങ്ങി, അതിൽ ലീനമായതിനാൽ മറ്റൊരു സങ്കൽപത്തിനും അവരുടെ അന്തഃകരണത്തിൽ ഇടമില്ലാതെയായി.

**ഗുരുഃ ബ്രഹ്മാഗുരുർ വിഷ്ണുഃ**
**ഗുരുർദേവോ മഹേശ്വരഃ**
**ഗുരു സ്സാക്ഷാത്പരംബ്രഹ്മ**
**തസ്മൈശ്രീ ഗുരവേ നമഃ**

ഈ ധ്യാനമായിരുന്നു അവർക്ക്. കുലയുടെ കായ്കൾ പഴുത്തു തുടങ്ങിയതിനുശേഷം അവർക്ക് അല്ലും പകലായി മാറി. സംസാര സാഗരോത്തരണത്തിനെത്തുന്ന കർണ്ണധാ

രന്റെ വരവുമാത്രം ദീക്ഷിച്ചുകൊണ്ട് ദിവസങ്ങൾ കടന്നു. ഒരു പൂർണ്ണിമ ദിവസം രാത്രി; വിഷയം നിശയിലാണ്ടു; നിശബ്ദ തയുടെ ഏകാന്തതകൊണ്ട് നിറഞ്ഞരാവ്; പൂർണ്ണിമയുടെ പൂനിലാവിൽ പാരിടം നിർവ്വൃതിയിലാണ്ടു. ആ മഹതി കിടന്ന മുറിയുടെ വാതിലിൽ അതാ ഒരു ശബ്ദം. ഉത്കടമായ ചിന്ത യിൽ കൂടി അവർ ആ ശബ്ദം ശ്രവിച്ചു. "കതകുതുറക്ക്" എന്ന ശബ്ദം, വീണ്ടും, വീണ്ടും മനുഷ്യശബ്ദം. അവർ അല്പം ഉത്കണ്ഠാഭരിതയായി കിടക്കയിൽ നിന്നും എഴു ന്നേറ്റ് വിളക്കുതെളിച്ചു. "എനിക്കുതരാൻ വച്ചിട്ടുള്ളത് ഇങ്ങു തരു, ആ പഴങ്ങൾ, സംശയിക്കേണ്ട" എന്നു വീണ്ടും കേട്ടു. കേൾക്കേണ്ട താമസമേ ഉണ്ടായുള്ളൂ അവരുടെ സംശയം പറന്നകന്നു. കതകുതുറന്ന് അവർ കൺകുളിരെ കണ്ടു. അതാ യിരുന്നു ശ്രീ ശിവശങ്കര ഗുരുസ്വാമി തൃപ്പാദങ്ങൾ.

**"ഗുരുവേ സർവ്വലോകാനാം ഭിഷജേഭവരോഗിണാം**
**നിധയേ സർവ്വവിദ്യാനാം ദക്ഷിണാമൂർത്തയേനമഃ"**

(സർവ്വലോകത്തിനും ഗുരുവും ഭവരോഗത്തിന് ഔഷധവും സർവ്വവിദ്യകളുടേയും ഇരിപ്പിടവുമായ ദക്ഷിണാമൂർത്തിക്കു നമസ്കാരം) പെട്ടെന്നുതന്നെ ആ സാദ്ധ്വി കുലയിലുണ്ടായി രുന്ന പഴങ്ങൾ എടുത്തുകൊണ്ടുവന്ന് ഇഷ്ടാഭീഷ്ടദൈവത മായ സദ്ഗുരുപാദങ്ങളിൽ അർപ്പിച്ചു നമസ്കരിച്ചു. പഴങ്ങൾ ഗുരുതൃപ്പാദങ്ങൾ ഭക്ഷിച്ചു. അവർക്കും കൊടുത്തു, അതവർ കഴിക്കാൻ പറഞ്ഞു. അതവർ കഴിച്ചു. എന്നിട്ടവർക്ക് ജ്ഞാനോ പദേശം നൽകി, നിർവ്വികല്പസമാധ്യവസ്ഥ അനുഭവപ്പെടു ത്തി. അവർ ആ അനുഭവത്തിൽ ഏതാനും നാഴിക സമയം കഴിഞ്ഞു. അതിനുശേഷം ആ നിശ്ചലാവസ്ഥയിൽ നിന്നും അവരെ ഉണർത്തി, സാധാരണ സ്ഥിതിയിലേക്കു കൊണ്ടുവ ന്നു. ഇതവർക്കു സ്വായത്തമാക്കി വയ്ക്കാനുള്ള മാർഗ്ഗങ്ങളും ഉപദേശിച്ചിട്ട് ഗുരുപാദങ്ങൾ അവിടെ നിന്നും യാത്രയായി.

ഈ മഹതിക്ക് തൃപ്പാദങ്ങളെക്കാൾ പ്രായത്തിൽ പന്ത്രണ്ട് വർഷം കൂടുതലുണ്ട്. അവർ ഏതാനും നാൾ സ്ഥിര മായി ധ്യാനാഭ്യാസത്തിൽ മാത്രം കഴിഞ്ഞുകൂടി. അതിനു ശേഷം തിരുവിതാംകൂറിൽ പല സ്ഥലങ്ങളിലും സഞ്ചരിച്ചും പല മഹാന്മാരുമായി പരിചയപ്പെട്ടും കാലം കഴിച്ചു. തിരുവ നന്തപുരം രാജകുടുംബവുമായി അവർക്ക് അടുത്ത പരിച യവും സ്നേഹവുമുണ്ടായിരുന്നു. അന്നുണ്ടായിരുന്ന രാജ്ഞി മാരുമായി വളരെ അടുത്ത ബന്ധത്തിലുമായിരുന്നു. അങ്ങനെ സഞ്ചരിക്കുന്ന കാലത്ത് അവർ ഒരിക്കൽ യൗവനയുക്തയും വളരെ സൗന്ദര്യവതിയുമായ ഒരു സ്ത്രീയെ ഗുരുതൃപ്പാദങ്ങ ളുടെ സവിധത്തിൽ കൊണ്ടുവന്നു. ഗുരുതൃപ്പാദങ്ങളിൽ ഏല്പിച്ചിട്ട് അവർ വീണ്ടും സഞ്ചാരത്തിനുപോയി. ഏതാണ്ട് മൂന്ന്മാസം കഴിഞ്ഞാണ് അവർ തിരിച്ചെത്തിയത്. പിന്നീട വർ ആ സ്ത്രീയെ കൂട്ടിക്കൊണ്ട് പോവുകയും ചെയ്തു. ആ മഹതിയാണ് തിരുവനന്തപുരത്ത് കുളത്തൂർ സ്വയം പ്രകാ ശാശ്രമ സ്ഥാപകയായി വിരാജിച്ച സ്വയം പ്രകാശിനിയമ്മ, വാളത്തുങ്ങൽ അമ്മയുടെ (കൊല്ലത്തമ്മ) ശിഷ്യയാണ് സ്വയം പ്രകാശിനിയമ്മ. വാളത്തുങ്ങളമ്മ പത്മനാഭപുരത്ത് കൊട്ടാ രത്തിനടുത്തുള്ള സ്ഥലത്ത് 1913 ൽ സമാധി പ്രാപിച്ചു.

ശ്രീ ശിവശങ്കര ഗുരുസ്വാമി തൃപ്പാദങ്ങൾ ഗൃഹസ്ഥാ ശ്രമ ജീവിതം യഥാവിധി ധർമ്മ പരിപാലനത്തിൽകൂടി നയി ച്ചു. സാധാരണ ആളുകൾക്ക് അദ്ദേഹത്തെ ഒരു സാധാരണ മനുഷ്യൻ ആയിട്ടേ കാണാൻ കഴിഞ്ഞിരുന്നുള്ളൂ. വിശേഷിച്ച് ജാതിപ്പിശാചിന്റെ തേർവാഴ്ച കൊടികുത്തിവാണ കാലത്ത് അങ്ങനെ തോന്നുന്നതിൽ അത്ഭുതമില്ല. ഈ കാഴ്ചപ്പാട് സാമാന്യലോകത്തിന്റെ ഏതാദൃശ്യരൂപമാണ്.

**"അലോക സാമാന്യ മചിന്ത്യഹേതുകം**
**ദ്വിഷന്തി മന്ദാശ്ചരിതം മഹാത്മനാം"**

(കുമാരസംഭവം)

(സാമാന്യജനങ്ങൾക്ക് പിടികിട്ടാത്തതും ഹേതുവെന്തെന്ന് ചിന്തിച്ചറിയാൻ കഴിയാത്തതും ആയ മഹാത്മാക്കളുടെ ജീവിതത്തെ മന്ദബുദ്ധികൾ അപഹസിക്കാൻ ഇടവരുന്നു.

ഭാര്യാപുത്രാദികളോടുകൂടി ജീവിച്ചുപോന്ന തൃപ്പാദങ്ങൾ ലോകത്തിൽ നിന്നും മാന്യത നേടാനോ മാന്യതയ്ക്കു വേണ്ടി പ്രവർത്തിക്കാനോ അശേഷം ഒരുമ്പെടാതെ കുലക്രമാഗതമായ തൊഴിലിൽ ഏർപ്പെട്ട് കാലയാപനം ചെയ്തുപോന്നു. വളരെ അടുത്തു പെരുമാറിയ സന്തതസഹവാസികൾക്ക് ഏറെക്കാലം കൊണ്ട് ഇദ്ദേഹം ഒരു സാധാരണ മനുഷ്യനല്ല, ദിവ്യത്വമുള്ള ഒരു മഹാനാണ് എന്നറിയാൻ അവിടുത്തെ കരുണകൊണ്ട് സാധിച്ചിട്ടുണ്ട്. അപ്രകാരമുള്ള കൃപാലേശം കൊണ്ടാണ് തൃപ്പാദങ്ങളെ കുറെയൊക്കെ അറിയാൻ ഇടവന്നത്. ജീവന്മുക്തന്മാരായ മഹാന്മാർ ലോകവ്യവഹാരത്തിൽ ചേർന്നിരുന്നു. ജീവിതയാത്ര നിർവ്വഹിച്ചരീതി ഉപനിഷദാദി ശാസ്ത്രങ്ങളിലും പുരാണങ്ങളിലും ധാരാളം കാണാൻ കഴിയും. ജനകൻ, യാജ്ഞവല്ക്യൻ, ജാനശ്രുതി, രൈക്വൻ മുതലായി സംസാരപാരംഗതരായ അനേകം മഹാന്മാരുടെ കഥകൾ നമുക്കു സുവിദിതമാണല്ലോ. അവർ കർമ്മങ്ങളിൽ ഏർപ്പെട്ടാലും ആ കർമ്മങ്ങൾ ഒന്നും മുക്തപുരുഷന്മാരെ ബാധിക്കുന്നില്ല.

**'ജ്ഞാനാഗ്നിസ്സർവ്വ കർമ്മാണീ**
**ഭസ്മസാത് കുരുതേ' ................**

(ജ്ഞാനമാകുന്ന അഗ്നിയിൽ കർമ്മങ്ങളെല്ലാം ഭസ്മമായി ഭവിക്കുന്നു.)

തൃപ്പാദങ്ങൾ ഒരു മഹാവിദ്യാനിധിയായിരുന്നു എന്ന സംഗതി അടുത്തു സഹവാസം ചെയ്തിട്ടുള്ള ശിഷ്യവർഗ്ഗത്തിനും സഹചാരികൾക്കും സംശയ ലേശമെന്യേ ബോധ്യ

മുള്ള വസ്തുതയാണ്. സംസാരതപ്തരായി ഉഴലുന്ന ജീവ ന്മാർക്ക് ഏകാശ്രയമായി വിളങ്ങുന്നത് കരുണാശാലികളും ആത്മബോധികളുമായ ഗുരുശ്രേഷ്ഠന്മാരാണ്. ഇത്തരക്കാ രായ മഹാപുരുഷന്മാരെ തിരിച്ചറിയാൻ ബഹുപ്രയാസമാണെ ങ്കിലും മുക്തജീവരാകാൻ പ്രയത്നിക്കുന്ന വിരാഗികൾക്ക് ദൈവാനുഗ്രഹത്താൽ സാധിക്കും. അവരിൽ നിന്നും സംസാര താരണത്തിനുള്ള മാർഗ്ഗം ലഭിക്കുകയും ചെയ്യും.

**"സാധൂനാം സമതൃഷ്ടീനാം**
**പരിപ്രശ്നേന സേവയാ**
**സംഗമേന ച സായുക്തിർ-**
**ലഭ്യതേ മുച്യതേയയാ"**

(വാസിഷ്ഠം)

(സാധുക്കളും സമദൃഷ്ടികളുമായ മഹാത്മാക്കളെ പ്രാപിച്ച് അവരെ സേവിക്കയും അറിയേണ്ടതവരോടു ഭക്തി പൂർവ്വം ചോദിക്കയും ചെയ്യുകയാണെങ്കിൽ ഈ സംസാര ദുഃഖത്തെ കടക്കുന്നതിനുള്ള യുക്തി കൈവശമാകും.) ഗൃഹ മേധികളും ജീവന്മുക്തന്മാരുമായ മഹാത്മാക്കൾ ലോകത്തിൽ വിരളമാണ്. പ്രപഞ്ചത്തിന്റെ പല തട്ടുകളിൽ ജീവധാരണം ചെയ്യുന്ന അനേകം മുക്തപുരുഷന്മാർ ഈ ആർഷഭൂമിയിൽ ഉണ്ടായിട്ടുണ്ട്. ഇത് എന്നെന്നും ഇവിടെ സുലഭമായിരിക്കു കയും ചെയ്യും. എന്നാൽ ഈ മഹാപുരുഷന്മാരെ എത്രപേര റിയുന്നു. അറിഞ്ഞാലും ആദരിക്കുന്നവരെത്രപേരുണ്ടാകും. അറിഞ്ഞാദരിക്കുന്നവർക്ക് മോക്ഷസ്ഥാനം നൽകുന്ന അവർ അല്ലാത്തവരിലും കരുണ ചൊരിയുന്നു. അവരെ സമീപിച്ച് സേവിച്ചാൽ ഈ ഭവസാഗരം പശുവിൻ കുളമ്പടി പോലെ അവർ കടത്തും.

"വിചരിന്ന ഗ്രന്ഥയസ്തജ്ഞാഃ
സാധവഃ സർവ്വസമ്മതാഃ
സർവ്വോപയേന സംസേവ്യാസ്തേ
ഹ്യുപായാ ഭവാംബുധൗ"
(വാസിഷ്ഠം)

(അഹങ്കാരം ലേശമില്ലാത്തവരായി, സർവ്വസമ്മതന്മാരായി, തത്ത്വ വിജ്ഞാനികളായി പ്രകാശിക്കുന്ന സത്തുക്കളെ എല്ലാ വിധത്തിലും ഭജിക്കണം. സംസാരസാഗരം കടക്കാനുള്ള വലിയ കപ്പലാകുന്നു സത്തുക്കൾ) അങ്ങനെയുള്ള സജ്ജന ങ്ങളെ സേവിക്കുന്നതിന്നുപരി ഈ മനുഷ്യജീവിതത്തിൽ എന്താണു നിർവ്വഹിക്കാനുള്ളത്. അതുതന്നെയാണ് മാനവ ത്വത്തിന്റെ പൂർണ്ണത.

## ശിഷ്യർ

മുമ്പു പ്രസ്താവിക്കപ്പെട്ടിട്ടുള്ള ശ്രീ പപ്പുപിള്ളയിൽ നിന്നും അദ്ദേഹത്തിന്റെ സുഹൃത്തായ കവളിക്കൽ ശ്രീ. നീലകണ്ഠ പ്പിള്ള, തൃപ്പാദങ്ങളുടെ മാഹാത്മ്യം അറിയുകയും അതിനു ശേഷം അവിടുത്തെ ശിഷ്യപദം സ്വീകരിക്കുകയും ചെയ്തു. ശ്രീ ഗുരുനാഥനിൽ നിന്നും വേദാന്തവിഷയം പഠിക്കുകയും 'ഈശ്വരസിദ്ധി' എന്നൊരു വേദാന്തകൃതി തെക്കുംഭാഗംബ്ര ഹ്മനിഷ്ഠാമഠത്തിൽനിന്നും ശ്രീ നീലകണ്ഠപ്പിള്ള പ്രസിദ്ധീ കരിക്കുകയും ചെയ്തു.

ഗുരുതൃപ്പാദങ്ങളുടെ ഏറ്റവും അടുത്ത അന്തേവാസി കളായി പെരുമാറിയിരുന്നത് ചെറിയത്തുവീട്ടുകാരായിരുന്നു. അവിടുത്തേക്കു വേണ്ടുന്ന സഹായസഹകരണങ്ങൾ ചെയ്യു വാൻ ആ വീട്ടിലുള്ളവർ സദാ സന്നദ്ധരായിരുന്നു. അവിടെ യുള്ള എല്ലാവർക്കും തൃപ്പാദങ്ങളോട് വളരെ ഭക്ത്യാദരങ്ങ ളുണ്ടായിരുന്നു. ആ വീട്ടിലെ ഒരു പ്രധാനിയായിരുന്നു

ശ്രീ. പരമുപിള്ള എന്ന ധന്യൻ. ഗൃഹസ്ഥാശ്രമിയായിരുന്നു എങ്കിലും ഗുരുനാഥനിൽ നിന്നും ജ്ഞാനോപദേശം നേടി, സാധനാനുഷ്ഠാനങ്ങൾ ചെയ്തു ഒപ്പം ഗൃഹസ്ഥവൃത്തിയും സ്വീകരിച്ചുപോന്നു. ഗുരുനാഥന്റെ മഹാസമാധി സമീപിക്കാറായപ്പോൾ അഷ്ടമുടി ശ്രീ ചിദംബരാനന്ദാശ്രമത്തിൽ വച്ച് ഇദ്ദേഹത്തിനു കാവി വസ്ത്രവും ബോധാനന്ദൻ എന്ന ദീക്ഷാ നാമവും നൽകി ആത്മാനുഭൂതിയിൽ എത്തിക്കുകയുണ്ടായി. പിന്നീട് അദ്ദേഹം അഷ്ടമുടി ആശ്രമത്തിലും അതിനുശേഷം കൊട്ടാരക്കര പെരുങ്കുളം ആശ്രമത്തിലുമായിക്കഴിഞ്ഞു. ഒടുവിൽ ദേഹാസ്വാസ്ഥ്യം കൂടുതലായപ്പോൾ അദ്ദേഹത്തിന്റെ പുത്രൻ തന്റെ വീട്ടിലേക്കു (കരുനാഗപ്പള്ളി കോട്ടവീട്ടിൽ) കൊണ്ടുപോവുകയും അവിടെവച്ച് സമാധി പ്രാപിക്കുകയും ചെയ്തു.

ചവറ തെക്കുംഭാഗത്ത് മണവിളവീട്ടിൽ ശ്രീ. നീലകണ്ഠപിള്ളയും സ്വാമി തൃപ്പാദങ്ങളുടെ ശിഷ്യത്വം സ്വീകരിച്ച് വേദതന്ത്രാദികളിൽ പ്രാവീണ്യം നേടിയിരുന്നു. പൂജാദികർമ്മങ്ങളിൽ സമർത്ഥനുമായിരുന്നു അദ്ദേഹം. യൗവ്വനകാലത്തിൽ തന്നെ അദ്ദേഹത്തിന് ദേഹവിയോഗം സംഭവിച്ചു. ഈ ദേശത്തുതന്നെ വടക്കേ ആണിക്കാട്ട് ശ്രീ. കുഞ്ഞുപിള്ള ഗുരുതൃപ്പാദങ്ങളുടെ ശിഷ്യനായിരുന്നു. (ഇന്നു ജീവിച്ചിരിപ്പില്ല) ഇദ്ദേഹം ആദ്യം അധ്യാപകവൃത്തിയിലും പിന്നീട് എക്സൈസ് വകുപ്പിലും ജോലിനോക്കിയിട്ടുണ്ട്. ഒരിക്കൽ ഗുരുപാദങ്ങളും കുഞ്ഞനൻപിള്ളയുമായി തെക്കുംഭാഗത്തു നിന്നും അഷ്ടമുടിയിലേക്കുപോയി. അവർ അവിടെ വലിയഴികത്തു വീട്ടിലായിരുന്നു ചെന്നത്. അവിടുത്തെ ഗൃഹനാഥനായ കണ്ണനാശാനും കുടുംബാംഗങ്ങളും സ്വാമിതൃപ്പാദങ്ങളുടെ ഭക്തരും വിശ്വസ്തരുമായിരുന്നു. അവിടെവച്ച് ശ്രീ. കുഞ്ഞൻപിള്ള തനിക്ക് പെരുമൺ സ്കൂളിൽ ജോലിയായിരുന്നപ്പോൾ താമസിച്ച വീട്ടിൽ വരെ പോകണമെന്നു ഗുരു

തൃപ്പാദങ്ങളോട് പറഞ്ഞു. "പോകാം ഇന്നുതന്നെ മടങ്ങി വരണം" എന്നു തൃപ്പാദങ്ങളും പറഞ്ഞു. ശ്രീ. കുഞ്ഞൻപിള്ള അഷ്ടമുടിയിൽ നിന്നും പെരുമൺ എന്ന സ്ഥലത്തുള്ള മേൽപറഞ്ഞ വീട്ടിലെത്തി. ആ വീട്ടിലുള്ളവർക്കെല്ലാം ഈ മാന്യനോട് വളരെ സ്നേഹമായിരുന്നു. അവിടെ താമസിച്ച കാലത്തെ സ്മരണകളും മറ്റും പറഞ്ഞും രസിച്ചും അവരുടെ നിർബന്ധം മൂലം അന്നുതന്നെ ഗുരുസന്നിധിയിൽ തിരിച്ചെത്താൻ കഴിഞ്ഞില്ല. രാത്രി ഭക്ഷണവും കഴിച്ച് അവിടെ കിടന്നു. അൽപം കഴിഞ്ഞപ്പോൾ തന്റെ ശിരസ്സിലും മുഖത്തുമായി ഒരു പ്രകാശം പരക്കുന്നതായും അതു വലുതായി താൻ കിടക്കുന്ന സ്ഥലം മുഴുവൻ വ്യാപിച്ചതായും അനുഭവപ്പെട്ടു. അപ്പോൾ കേൾക്കാം, 'കുഞ്ഞുപിള്ളേ' എന്നൊരു വിളി, വിളി കേട്ടു. "നീ ഇന്നുതന്നെ ഇങ്ങുവരണമെന്നല്ലേ പറഞ്ഞയച്ചത്" ചോദ്യം 'അതെ' എന്നുത്തരം. "നീ അതനുസരിച്ചോ" വീണ്ടുമുള്ള ചോദ്യത്തിന് മറുപടി കൊടുക്കാൻ അദ്ദേഹം തയ്യാറായില്ല. പിന്നെയും മേൽപ്പറഞ്ഞ ചോദ്യങ്ങൾ തുടർന്നു. ഇത്രയുമായപ്പോഴേക്കും കുഞ്ഞൻപിള്ളയ്ക്ക് സ്ഥലകാല ഭേദങ്ങൾ മുഴുവൻ വിസ്മൃതിയിലായി. ശ്രീ. കുഞ്ഞൻപിള്ള ഗുരുദേവന്റെ ശിഷ്യന്മാരായ ബോധാനന്ദസ്വാമിയും, രാമാനന്ദസ്വാമിയും മറ്റുള്ളവരും ഇവിടെ വരട്ടെയെന്നു സങ്കൽപിച്ചു. തേജോരൂപികളായി അവരെല്ലാം അവിടെയെത്തി. അതിനുശേഷം ഗുരുനാഥൻ ഇവിടെ വരണമെന്നു സങ്കൽപിച്ചു. ഉടൻതന്നെ ഗുരുതൃപ്പാദങ്ങൾ അദ്ദേഹത്തിന്റെ മുമ്പിൽ ആവിർഭവിച്ചു. "എന്താണു നിനക്കുവേണ്ടത്" എന്നു ഗുരുതൃപ്പാദങ്ങൾ ചോദിച്ചു. "അവിടുത്തെ പാദഭക്തി മതിയേ" എന്നുപറഞ്ഞുകൊണ്ട് സദ്ഗുരുവിന്റെ തൃപ്പാദങ്ങളെ കെട്ടിപ്പിടിച്ചു. അപ്പോഴാണ് പ്രപഞ്ചബോധം ശരിയായി വന്നത്. നോക്കിയപ്പോൾ പിടിച്ചിരിക്കുന്നത് അവിടെ നിന്ന ഒരു തൂണിലാണ്. ശ്രീ. കുഞ്ഞൻപിള്ളയുടെ ശബ്ദങ്ങൾ കേൾക്കുകയും

തൂണിൽ കെട്ടിപ്പിടിച്ച് നിൽക്കുന്നതായി കാണുകയും ചെയ്ത പ്പോൾ വീട്ടിലെ ഒരാൾ അദ്ദേഹത്തെ പിടിക്കാനായി വേഗം അരികിലെത്തി. ശ്രീ. കുഞ്ഞൻപിള്ളയുടെ ശരീരത്തിൽ തീ പോലെയുള്ള ചൂട് വ്യാപിച്ചിരുന്നതുമൂലം അദ്ദേഹത്തെ തൊടാൻ കഴിഞ്ഞില്ല. വെള്ളം കൊണ്ടുവന്നു തലവഴി അധി കസമയം വീഴ്ത്തിയപ്പോൾ ചൂട് മാറി. അതിനുശേഷം ആ വീട്ടിലുള്ള ആളുകളിൽ നിന്നുമാണ് നടന്ന സംഭവങ്ങൾ അറി യാൻ കഴിഞ്ഞത്. പിറ്റേന്നു രാവിലെ ഗുരുസന്നിധിയിൽ തിരി ച്ചെത്തി. ദർശനമാത്രിയിൽ തന്നെ ഭൂമിയിൽ സാഷ്ടാംഗം നമ സ്കരിച്ചു. എഴുന്നേറ്റ് നിന്ന കുഞ്ഞൻപിള്ളയെ നോക്കി ക്കൊണ്ട് "ഓ നീ ഇങ്ങു വന്നോ ഇങ്ങ് പോര്" എന്നു തൃപ്പാ ദങ്ങൾ പറയുകയും വീട്ടുകാരോട് "അവന് തല തണുക്കുമാറ് എണ്ണയും കുടൽ തണുക്കുമാറ് ഭക്ഷണവും നൽകണ"മെന്ന് നിർദ്ദേശിക്കുകയും ചെയ്തു. ഇതുകേട്ടപ്പോൾ കുഞ്ഞൻപി ള്ളയ്ക്ക് തൃപ്പാദങ്ങളുടെ മഹത്വം കൂടുതൽ ബോദ്ധ്യമായി.

തെക്കുംഭാഗത്ത് വേറെയും പല മാന്യവ്യക്തികളും ഗുരുദേവന്റെ പാദഭക്തന്മാരായുണ്ടായിരുന്നു. അവരിൽ പ്രമു ഖരായിരുന്നു പ്രസ്തുത കുഞ്ഞൻപിള്ളയുടെ അനുജൻ ശ്രീ. വേലായുധൻപിള്ള, തെക്കുംഭാഗം ബ്രഹ്മനിഷ്ഠാമഠത്തിൽ സന്യാസിയായിരുന്ന ശ്രീ. നീലകണ്ഠപ്പിള്ള സ്വാമി, ചെറി യത്തു വീട്ടിൽ ശ്രീ. മാധവൻപിള്ള തുടങ്ങിയവർ. ഗൃഹസ്ഥാ ശ്രമികളായിരുന്നു എങ്കിലും ആത്മാന്വേഷണവിഷയത്തിൽ പ്രബുദ്ധരായി ജീവിച്ച് കാലയവനികയിൽ മറഞ്ഞ ധന്യാത്മാ ക്കളാണവർ.

ഗുരുസ്വാമി തൃപ്പാദങ്ങളുടെ ശിഷ്യരായി അഷ്ടമുടി യിൽ പലരുമുണ്ടായിരുന്നു; ചുരുക്കം ചിലർ ഇന്നുമുണ്ട്. അവ രിൽ വാറിൽ വീട്ടിൽ മാധവൻപിള്ളയും പത്നിയും അവിടുത്തെ ഉപദേശമനുസരിച്ച് ജീവിതം നയിച്ച സുകൃതി

കളായിരുന്നു. ശ്രീമാൻ മാധവൻപിള്ള തൃപ്പാദങ്ങളിൽ നിന്നും പൂജാദിതന്ത്രമാർഗ്ഗങ്ങളും അഭ്യസിച്ചിരുന്നു. അദ്ദേഹം അനേകം സ്ഥലങ്ങളിൽ പൂജാതികർമ്മങ്ങൾ നടത്തിയിരുന്നു. മറ്റുള്ളവരുടെ ക്ഷേമമാണ് തന്റെ ക്ഷേമമെന്നുകരുതി ഭക്ത ജനങ്ങൾക്ക് സ്വാമി തൃപ്പാദങ്ങളിൽ ഭക്തി വർദ്ധിക്കത്തക്ക വിധം അവിടുത്തെ കഥകൾ പറഞ്ഞ്കൊടുത്ത് സന്തോഷി പ്പിക്കുമായിരുന്നു. ഈ രണ്ടുപേരും ഇന്നു ജീവിച്ചിരിപ്പില്ല. അദ്ദേഹത്തിന്റെ കുടുംബാംഗങ്ങളും സന്തതിപരമ്പരയിൽപ്പെ ട്ടവരും ഇന്നും സ്വാമി തൃപ്പാദങ്ങളിൽ അത്യന്തം വിശ്വാസമു ള്ളവരും അവിടുത്തെ തത്വങ്ങൾ മനസ്സിലാക്കി ആനന്ദിക്കു ന്നവരുമാണ്. ശ്രീ. മാധവൻപിള്ളയുടെ വാറിൽപുത്തൻവീ ട്ടിൽ ഇന്നുകഴിയുന്നത് ഇദ്ദേഹത്തിന്റെ ഇളയമകളും ജാമാ താവ് ശ്രീ. രാമകൃഷ്ണക്കുറുപ്പുമാണ്. ശ്രീ. രാമകൃഷ്ണക്കു റുപ്പ്, സ്വാമിതൃപ്പാദങ്ങളുടെ തത്വങ്ങളറിയുന്നതിൽ തൽപ രനും പണ്ഡിതനും കവിയുമാണ്. സഹൃദയനായ അദ്ദേഹം സന്താനങ്ങളോടുകൂടി സസുഖം അവിടെ കഴിയുന്നു. പൊരു ന്നൽ വീട്ടിൽ ശ്രീ. ഗോപാലക്കുറുപ്പ് തൃപ്പാദങ്ങളുടെ ശിഷ്യത്വം സ്വീകരിച്ച ധന്യാത്മാവും ശ്രീ മാധവൻപിള്ളയുടെ ജാമാതാവുമായിരുന്നു.

മേൽപ്പറഞ്ഞ വാറിൽപുത്തൻവീട്ടിൽ മാധവൻപിള്ള യുടെ അനുജൻ മാധവ മന്ദിരത്തിൽ ശ്രീ. പത്മനാഭപിള്ള ഗുരുപാദങ്ങളിൽ നിന്നും ഉപദേശം നേടിയ ധന്യാത്മാവാണ്. ഗൃഹസ്ഥജീവിതം നയിക്കുന്ന അദ്ദേഹം ധ്യാനമനനാദിക ളിൽക്കൂടി സന്തുഷ്ടനായി കഴിഞ്ഞുകൂടുന്നു. (ഈ രണ്ടാം പതിപ്പിന്റെ കാലത്ത് ജീവിച്ചിരിപ്പില്ല) അദ്ദേഹത്തിന്റെ കുടും ബാംഗങ്ങളും തൃപ്പാദങ്ങളിൽ ഭക്തിയുള്ളവരാണ്.

അഷ്ടമുടിയിൽ കോയ്വേലിൽ ശ്രീ. ശിവരാമപിള്ള ഗുരുനാഥനിൽ നിന്നും ആദ്ധ്യാത്മികോപദേശം സ്വീകരിച്ച

മഹാത്മാവായിരുന്നു. അദ്ദേഹം ഗൃഹസ്ഥനായിരുന്നെങ്കിലും ധ്യാനമനനാദികൾ ശീലിച്ചും ആത്മസാക്ഷാത്കാരത്തിനു ശ്രമിച്ചും ജീവിതം നയിച്ചിരുന്നു. കോയ്‌വേലിൽ വീട്ടിൽ നിന്നും അടുത്ത വാഴയിൽ വീട്ടിലായിരുന്നു താമസം. അടുത്തകാലത്താണ് അദ്ദേഹത്തിന്റെ ദേഹവിയോഗം സംഭവിച്ചത്. ശാരീരികാസ്വാസ്ഥ്യം മൂലം കൊല്ലം ഓലയിൽ പാർവ്വതീമന്ദിരത്തിൽ ജാമാതാവായ ശ്രീമാൻ വി. പി. രാമകൃഷ്ണപിള്ള എം.എൽ.എ യുടെ കൂടെയായിരുന്നു അവസാനകാലം കഴിഞ്ഞുകൂടിയത്. അവിടെ വച്ചാണ് അന്ത്യം സംഭവിച്ചത്. അനന്തര കർമ്മങ്ങൾ അഷ്ടമുടിയിൽ വാഴയിൽ വച്ചുമാണ് നടന്നത്. അദ്ദേഹത്തിന്റെ പരമ്പരയിൽപ്പെട്ടവരും തൃപ്പാദങ്ങളിൽ ഭക്തിവിശ്വാസങ്ങൾ ഉള്ളവരായും ഐശ്വര്യസമ്പന്നരായും കഴിയുന്നു.

അഷ്ടമുടിയിൽത്തന്നെ സ്വാമിതൃപ്പാദങ്ങളിൽ വിശ്വാസമർപ്പിച്ച് ജീവിതം നയിച്ചിരുന്ന പല ഭക്തന്മമാരുമുണ്ടായിരുന്നു. ചിതംബരാനന്ദാശ്രമാധിപതി ചിതംബരാനന്ദസ്വാമികൾ തൃപ്പാദങ്ങളുടെ ശിഷ്യനായിരുന്നു. ഇന്നും ഗുരുദേവ സ്മരണയോടെ ധന്യജീവിതം നയിക്കുന്നവരായി പലരുമുണ്ട്. അവരെല്ലാം തന്നെ ആദ്ധ്യാത്മികമായും ഭൗതികമായും നല്ലനിലയിൽ കഴിയുന്ന സുകൃതികളാണ്.

കൊട്ടാരക്കര താലൂക്കിൽ കരിമ്പിൻപുഴ എന്ന സ്ഥലത്ത് പാലപ്പള്ളിൽ ശ്രീ. നാരായണപിള്ള ഗുരുതൃപ്പാദങ്ങളിൽ നിന്നും ഉപദേശം ലഭിച്ച ധന്യാത്മാവായിരുന്നു. അദ്ദേഹം രോഗശമനത്തിനാണ് തൃപ്പാദങ്ങളെ സമീപിച്ചത്. ഒടുങ്ങാത്ത ജഠരാഗ്നിയുടെ തീവ്രവികാരം, ഗുരുതൃപ്പാദങ്ങളുടെ കയ്യിൽ നിന്നും വാങ്ങിക്കഴിച്ച ഒരുഗ്ലാസ്സ് ഗോതമ്പ് കഞ്ഞിയാൽ നിശ്ശേഷം ഒഴിവായി. അങ്ങനെയാണ് സമീപനമെങ്കിലും അദ്ദേഹത്തിൽ സ്ഥിതിചെയ്തിരുന്ന പൂർവ്വസു

കൃതം ആദ്ധ്യാത്മികതയിലേക്കുള്ള മാർഗ്ഗദർശനമായി ഭവി ച്ചു. ക്രമേണ അദ്ദേഹം ആദ്ധ്യാത്മികതയിലേക്ക് ഉയർന്നു. ലൗകികമായി പല ബദ്ധപ്പാടുകളും ഉണ്ടായിരുന്നെങ്കിലും അതിനെയെല്ലാം ആത്മവിചാരം കൊണ്ടകറ്റി, ഒടുവിൽ പൂർണ്ണകാമനായി ശരീരത്തെ വെടിയാൻ കഴിഞ്ഞു എന്നു ള്ളതാണ് യാഥാർത്ഥ്യം. അവസാനം മകളുടേയും ജാമാതാ വായ ശ്രീ. ശ്രീധരൻപിള്ളയുടേയും കൂടെ കരോട്ടു പുത്തൻവീ ട്ടിലായിരുന്നു കഴിഞ്ഞുകൂടിയത്. മുൻ പ്രസിദ്ധീകരിച്ച 'അപരോക്ഷാനുഭൂതി' എന്ന സ്വാമിതൃപ്പാദങ്ങളുടെ ഗ്രന്ഥ ത്തിൽ അനുസ്മരണികയായി ശ്രീ. നാരായണപിള്ളയുടെ അനുഭവങ്ങൾ ചേർത്തിട്ടുമുണ്ട്.

കൊട്ടാരക്കര വല്ലം എന്ന സ്ഥലത്ത് ശ്രീ ശിവശങ്കരഗു രുമന്ദിരാധിപതിയായ 'ശ്രീ. കുഞ്ഞുകുഞ്ഞ്' സ്വാമികൾ ഗുരു ദേവന്റെ ഉപദേശം നേടിയ ധന്യാത്മാവാണ്. അമ്മയുടെ മര ണാനന്തരം യുവാവായ അദ്ദേഹം തീർത്ഥയാത്ര പുറപ്പെടാൻ തീരുമാനിച്ച്, തനിക്കുണ്ടായിരുന്ന സമ്പത്ത് മുഴുവനും സ്വസ ഹോദരങ്ങൾക്കായി കൊടുത്തു. അങ്ങനെ കഴിയവേയാണ് സ്വാമിതൃപ്പാദങ്ങളുടെ ശിഷ്യനും, പണ്ഡിതനും, അദ്ധ്യാപക നുമായ കണ്ണമ്പള്ളിൽ ശ്രീ. കേശവപിള്ള നടത്തിയിരുന്ന ഗീതാക്ലാസ്സിൽ സംബന്ധിക്കാൻ ഇടയായത്. (ഈ കേശവ പിള്ള മുമ്പു പ്രസ്താവിച്ച പാലപ്പള്ളിൽ നാരായണപിള്ള യുടെ അനുജനാണ്.) ഗീത പഠിച്ചുവരവേയാണ് വെറുതെ തീർത്ഥാടനം ചെയ്കകൊണ്ട് സന്യാസമോ അതിൽ കൂടെ നേടേണ്ടതായ ആത്മസാക്ഷാത്കാരമോ ലഭിക്കുകയില്ലെന്ന് മനസ്സിലായത്. സാക്ഷാത്കാരം നേടുന്നതിനു ബ്രഹ്മനിഷ്ഠ നായ ഗുരു അവശ്യമാണെന്ന് ബോധ്യമായി. എവിടെ കാണും അങ്ങനെ ഒരാൾ എന്നായി പിന്നെയുള്ള ചിന്ത. എന്നാൽ ഇനി ഗുരുലാഭത്തിനായി സഞ്ചരിക്കാം എന്നു കരുതി, ഈ വിവരം

ശ്രീ. കേശവപിള്ളയോട് പറഞ്ഞു. 'ഇതിന് ദൂരെയെങ്ങും പോകേണ്ടതില്ല, ഇത്തരത്തിലൊരു മഹാത്മാവ് ഇവിടെ ത്തന്നെ വന്നെത്തും അപ്പോൾ അദ്ദേഹത്തെ സമീപിച്ച് അർത്ഥിച്ചാൽ മതിയാകും' എന്നു ശ്രീ. കേശവപിള്ളയും പറഞ്ഞു.

**"നതപാംസിനതീർത്ഥാനി നശാസ്ത്രാണി ജപന്തിഹി**
**സംസാരസാഗരോത്താരേ സജ്ജനാ സേവനംവിനാ"**
(വാസിഷ്ഠം)

(തീർത്ഥങ്ങളാടുക, തപസ്സനുഷ്ഠിക്കുക, ശാസ്ത്രം പഠിക്കുക എന്നിവകൊണ്ടൊന്നും സംസാരസമുദ്രത്തിൽ നിന്നും കര കയറുവാൻ സാദ്ധ്യമല്ല; സത്തുക്കളെ സേവിക്കുന്നതുകൊണ്ടുമാത്രമേ ഇതിൽ നിന്നും കരകയറാൻ സാദ്ധ്യമാകൂ) ഈ അവസരത്തിൽ ഒരുദിവസം ഗുരുനാഥൻ ശ്രീ. കേശവപിള്ള യുടെ വീട്ടിൽ വന്നു. ഉടൻതന്നെ അദ്ദേഹം ശ്രീ. കുഞ്ഞു കുഞ്ഞു സ്വാമികളെ വരുത്തി, 'ഞാൻ നിന്നോട് പറഞ്ഞിട്ടുള്ളത് ഇദ്ദേഹത്തെപ്പറ്റിയാണെന്ന് പറഞ്ഞു.' കേട്ടയുടൻതന്നെ ആ ധന്യൻ സ്വാമിതൃപ്പാദങ്ങളെ നമസ്കരിച്ച് സമീപത്തിൽ നിൽപ്പായി. കാര്യങ്ങൾ ഓരോന്ന് ചോദിച്ചു, ഉദ്ദേശങ്ങളെല്ലാം ഗുരുനാഥനോട് പറഞ്ഞു. അതിനെങ്ങും പോയതുകൊണ്ടായില്ല, എവിടെയെങ്കിലും അടങ്ങിയൊതുങ്ങിയിരുന്ന് ഈശ്വരധ്യാനവും നാമജപവും ചെയ്ത് കഴിയണമെന്നരുളി. ഗുരുതൃപ്പാദങ്ങളുടെ നിർദ്ദേശാനുസരണമാണ് ശ്രീ. കുഞ്ഞു കുഞ്ഞു സ്വാമികൾ വല്ലത്ത് ആശ്രമം നിർമ്മിച്ചത്. അവിടെ ഇരുന്നുകൊണ്ട് അദ്ദേഹം ധ്യാനമനനാദികൾ ചെയ്തും പൂജാദികർമ്മങ്ങൾ അനുഷ്ഠിച്ചും ഗുരുസ്മരണയോടുകൂടി സന്തുഷ്ഠനായി കഴിഞ്ഞു. 9 കൊല്ലത്തിനുമുമ്പ് സമാധി പ്രാപിച്ചു. ആ ആശ്രമത്തിന്റെ സമുത്ഘാടനം ഗുരുതൃപ്പാദങ്ങൾ തന്നെ നിർവ്വഹിച്ചു. ഈ ആശ്രമത്തിൽ നിന്നുമാണ് ഗുരുതൃപ്പാദങ്ങൾ

രചിച്ചിട്ടുള്ള ഏതാനും സ്തോത്രങ്ങൾ 'സ്തവരത്നമാലിക' എന്ന പേരിൽ ശ്രീ. കുഞ്ഞുകുഞ്ഞുസ്വാമികൾ പ്രസിദ്ധീകരിച്ചത്.

കൊട്ടാരക്കര താലൂക്കിൽ കരിമ്പിൻപുഴ എന്ന സ്ഥല ത്തുള്ള ശ്രീ ശിവശങ്കരാശ്രമ സ്ഥാപകനും അതിന്റെ അധിപ നുമായ ശ്രീ. ഗോപാലപിള്ളസ്വാമി 26-07-1991-ൽ കാവി ധരി ക്കുകയും ബ്രഹ്മശ്രീ സ്വാമി ശിവാനന്ദ എന്ന നാമവും സ്വീക രിച്ചു. ശ്രീ. ഗോപാലപിള്ളസ്വാമി ഗുരുതൃപ്പാദങ്ങളിൽ നിന്നും ഉപദേശം സ്വീകരിച്ച ആളാണ്. അവിടുത്തെ ആജ്ഞ പ്രകാ രംഈ ആശ്രമം നിർമ്മിക്കുകയും ആയിരത്തി ഒരുനൂറ്റി ഇരു പത്തിയാറു മേടമാസം എട്ടാം തീയതി ചിത്രാപൗർണ്ണമി ദിവസം ഉത്ഘാടനം നടത്തുകയും ചെയ്തു. ഈ ആശ്രമ ത്തിൽ അദ്ദേഹത്തോടൊപ്പം കഴിയുന്ന ശ്രീ. കൃഷ്ണസ്വാ മിയും ഗുരുനാഥനിൽ നിന്നും ഉപദേശം സിദ്ധിച്ച് സന്യാസ വൃത്തിയിൽ കഴിയുന്ന ധന്യാത്മാവാണ്. ഈ നാട്ടിലെ കണ്ടു വേലിക്കുന്നിൽ ശ്രീ. ശ്രീധരൻപിള്ളയും തൃപ്പാദങ്ങളിൽ നിന്നും ഉപദേശം സ്വീകരിച്ച് തന്റെ വീട്ടിൽ കഴിഞ്ഞിരുന്ന് സമാധി പ്രാപിച്ച സുകൃതിയാണ്. ഈ ആശ്രമത്തെ കേന്ദ്ര മാക്കി ശ്രീ. ശിവശങ്കരാശ്രമ സത്സംഗ സേവാസമിതി എന്ന പേരിൽ ഒരു സംഘടന രജിസ്റ്റർ ചെയ്ത് പ്രവർത്തിക്കുന്നു ണ്ട്. ആശ്രമത്തിന്റെ സർവ്വതോന്മുഖമായ പുരോഗമനമാണ് പ്രധാനമായും സമിതിയുടെ ലക്ഷ്യം. സമിതി അംഗങ്ങളെ കൂടാതെ തന്നെ ഈ നാട്ടിലും അകലെയുമുള്ള പല സുകൃ തികളും ഈ സ്ഥാപനത്തോടു വിശ്വാസമുള്ളവരായി കഴി യുന്നുമുണ്ട്.

കുന്നത്തൂർ ഐവർകാല തൊണ്ണൂറാം പന്തിയിൽ വീട്ടിൽ ശ്രീ. കേശവക്കുറുപ്പ് തൃപ്പാദങ്ങളുടെ ഭക്തനും വിശ്വ സ്തനുമായിരുന്നു. സ്വവസതിയിൽ വന്നുചേർന്ന അനിഷ്ട ങ്ങൾ ഒഴിവാക്കുന്നതിന് കുന്നത്തൂർ ശ്രീ. ഭാസ്കരാനന്ദസ്വാ

മിയുടെ നിർദ്ദേശപ്രകാരമാണ് അദ്ദേഹം തൃപ്പാദങ്ങളെ കാണാൻ ഇടയായത്. തൃപ്പാദങ്ങളുടെ നിർദ്ദേശാനുസരണ മുള്ള മംഗളകർമ്മങ്ങൾകൊണ്ട് അതെല്ലാം ഒഴിവായി, അദ്ദേഹം സസുഖം അവിടെ താമസിച്ചു. തൃപ്പാദഭക്തനും ദാന ശീലനുമായ അദ്ദേഹം, സമാധിമന്ദിരം പണിയുന്ന ചിലവിൽ മുഖ്യ പങ്ക് വഹിക്കുകയും വാർഷികപൂജ സ്വന്തമായി നടത്തുകയും ചെയ്തിരുന്നു.

കുന്നത്തൂർ ശ്രീ. ഭാസ്കരാനന്ദസ്വാമികൾക്ക് സ്വാമിതൃപ്പാദങ്ങളിൽ അത്യന്തം ഭക്തിവിശ്വാസങ്ങളുണ്ടായിരുന്നു. ശ്രീ. ഭാസ്കരാനന്ദസ്വാമി പല മഹാന്മാരുമായി പരിചയമുള്ളയാളും വാഗ്മിയും, പണ്ഡിതനും കവിയുമായിരുന്നു. വേദാന്തപരമയി വളരെ കാര്യങ്ങൾ ഗുരുസ്വാമിതൃപ്പാദങ്ങളിൽനിന്നും തനിക്കറിയാൻ കഴിഞ്ഞതായി ശ്രീ. ഭാസ്കരാനന്ദസ്വാമിതന്നെ പറയാറുണ്ട്. ഗുരുനാഥന്റെ മഹാ സമാധിക്കുശേഷം ഒന്നാം വാർഷികദിനത്തിൽ ശ്രീ. ഭാസ്കരാനന്ദസ്വാമി, തൃപ്പാദങ്ങളെക്കുറിച്ച് ഒരു കവിത എഴുതി വായിക്കുകയുണ്ടായി. അത് നേരത്തേ പ്രസിദ്ധീകരിച്ചിരുന്ന അപരോക്ഷാനുഭൂതിയിൽ ചേർക്കുകയും ചെയ്തു.

കൊട്ടാരക്കര പെരുംകുളം ദേശത്ത് അറപ്പുര വീട്ടിൽ ശ്രീ. നാരായണപിള്ള, സ്വാമി തൃപ്പാദങ്ങളുടെ ഒരു ഭക്തനും വിശ്വാസിയുമായിരുന്നു. ഗുരുപാദങ്ങളെ ഇദ്ദേഹത്തിന്റെ വസതിയിൽ കൊണ്ടുപോവുകയും ഗുരുശുശ്രൂഷാദികൾ ചെയ്യുകയും ചെയ്തിട്ടുള്ള ഒരു സുകൃതിയായിരുന്നു ശ്രീ. നാരായണപിള്ള.

കൊട്ടാരക്കര വല്ലത്തു മഠത്തിലഴികത്തു വീട്ടിൽ ശ്രീ. വേലുപ്പിള്ള ഗുരുതൃപ്പാദങ്ങളുടെ പാദഭക്തനായിരുന്നു. ഇദ്ദേഹത്തിന്റെ വസതിയിൽ തൃപ്പാദങ്ങൾ ധാരാളം ദിവസങ്ങൾ താമസിച്ചിട്ടുണ്ട്. ഇദ്ദേഹം പാർവ്വത്യകാരായിരുന്നു.

തേവലപ്പുറത്ത് വഴുതാനത്ത് ശ്രീ. വേലായുധൻപിള്ള തൃപ്പാദഭക്തനും ദാസനുമായിരുന്നു. ഇദ്ദേഹവും പാർവ്വത്യ കാരായിരുന്നു. ഇദ്ദേഹം ഗുരുനാഥനെ കണ്ടുകഴിഞ്ഞാൽ പിന്നെ എങ്ങോട്ടും പോകാതെ കൂടെ നിന്നു ശുശ്രൂഷിക്കുമായിരുന്നു. ധന്യാത്മാവായ അദ്ദേഹത്തിന് സ്വതസിദ്ധമായ ഒരു ശീലമായിരുന്നു ഇത്. കാരിക്കൽ വരവുകാല വീട്ടിൽ ശ്രീ. ഗോവിന്ദപ്പിള്ള, മാവിളയിൽ വീട്ടിൽ ശ്രീ. പരമുസ്വാമി എന്നിവരും കരിമ്പിൻപുഴ ചെറുശ്ശേരിവിള വീട്ടിൽ ശ്രീ. രാമൻപിള്ള, ശ്രീ. വേലായുധൻപിള്ള എന്നിവരും തൃപ്പാദഭക്തരായിരുന്നു. ഗുരുദേവ കൃതികളുടെ പ്രസിദ്ധീകരണത്തിനായി ഈ വേലായുധൻപിള്ള ഒരു ചെറിയ സംഭാവന തന്നിരുന്ന സംഗതി ഇവിടെ പ്രത്യേകം സ്മരിക്കുകയാണ്. കരിമ്പിൻപുഴ അരീയ്ക്കൽകുഴിയിൽ വീട്ടിൽ ശ്രീ. വേലായുധൻപിള്ളയും മകൻ ശ്രീ. ബാലകൃഷ്ണപിള്ള തുടങ്ങിയ കുടുംബാംഗങ്ങളും തൃപ്പാദഭക്തരാണ്.

ഇവിടെത്തന്നെ പത്മവിലാസത്തിൽ ശ്രീ. ജി. മാധവൻപിള്ള തൃപ്പാദഭക്തനായിരുന്നു. അദ്ധ്യാപകനും പണ്ഡിതനുമായ അദ്ദേഹം പലകാലങ്ങലായി മഹാസമാധിസ്ഥലത്തും തൃപ്പാദഭക്തന്മാർ കൂടുന്ന വേദികളിലും പ്രഭാഷണങ്ങൾ നടത്തി ഭക്തന്മാരെ അനുഗ്രഹിച്ചിട്ടുണ്ട്. ഒടുവിൽ ശിവഗിരി ബ്രഹ്മവിദ്യാമന്ദിരത്തിലെ അദ്ധ്യാപകനായി പോവുകയും അവിടെനിന്നും ചിത്ഘനാനന്ദൻ എന്ന പേരിൽ സന്ന്യാസം സ്വീകരിക്കുകയും ചെയ്തു. ഒരു വർഷം മുമ്പാണ് അദ്ദേഹം സമാധി പ്രാപിച്ചത്.

ശ്രീ. ഗുരുതൃപ്പാദങ്ങളുടെ ഒടുവിലത്തെ ശിഷ്യപദം അലങ്കരിക്കാൻ ഭാഗ്യം സിദ്ധിച്ചത് പത്മനാഭപുരത്ത് (തമിഴ്നാട്) അറപ്പുരയ്ക്കൽ കുടുംബാംഗമായ ശ്രീമതി പൊന്നും കുട്ടിയമ്മയ്ക്കാണ്. ഇവർ അദ്ധ്യാപികയായിരുന്നു.

വിവാഹിതയായ ഇവർക്ക് മഹാസേനൻപിള്ള എന്നൊരു പുത്രനും ഉണ്ടായിരുന്നു. ഭർത്താവിന്റെ മരണാനന്തരം ജോലി രാജിവച്ച അവർ ആത്മവിഷയത്തിലേക്കുമാത്രം തിരിഞ്ഞു. ഇവർ പല മഹാത്മാക്കളേയും കണ്ട് ആധ്യാത്മികവിഷയങ്ങളെപ്പറ്റി കൂടുതൽ അറിവ് നേടുകയും ഒരു സന്ന്യാസിശ്രേഷ്ഠനിൽ നിന്നും സന്ന്യാസദീക്ഷ സ്വീകരിക്കുകയും ചെയ്തു. എന്നാൽ അദ്ദേഹത്തിൽ നിന്നും ആത്മാനുഭവം നേടാൻ കഴിയാഞ്ഞതിനാൽ അവർ തൃപ്തയായില്ല. തുടർന്നവർ, ആത്മബോധപ്രദായകനായ ഒരു ഗുരുവിനെ ലഭിക്കണമെന്നുള്ള സങ്കല്പത്തോടുകൂടി കഠിനമായ തപസ്സനുഷ്ഠിച്ചു. ഒരുദിവസം അവരുടെ ധ്യാനവേളയിൽ ഒരു സന്ന്യാസിയെ ദർശിക്കുകയും 'ഇതാണു ഗുരു' എന്നൊരുനാദം അവർക്ക് അനുഭവപ്പെടുകയും ചെയ്തു. അവർ അന്നുമുതൽ ആ സന്ന്യാസിശ്രേഷ്ഠനെ അന്വേഷിക്കാൻ തുടങ്ങി. ദക്ഷിണേന്ത്യയിൽ മാത്രമല്ല ഉത്തരേന്ത്യയിലും അതിനായി അവർ സഞ്ചരിച്ചു. ഹരിദ്വാരം, ഋഷികേശം, നർമ്മദ, ഗയ, വൃന്ദാവനം, ശൃദ്ദി മുതലായ പുണ്യസ്ഥലങ്ങളിലും മറ്റു പുണ്യാശ്രമങ്ങളിലും എല്ലാം തേടിയെങ്കിലും ധ്യാനത്തിൽ ദർശിച്ച മഹാത്മാവിനെ കാണാൻ കഴിഞ്ഞില്ല. തിരിച്ചവർ കുടുംബാംഗങ്ങൾ കഴിയുന്ന കൊല്ലത്തുവന്നു. സദ്ഗുരുലാഭം അത്ര എളുപ്പമുള്ള ഒന്നല്ല എന്ന് അവർക്ക് അറിയാം. "കിം ദുർലഭം? സദ്ഗുരുരസ്തി ലോകെ." എന്നാലും അവരിൽ സാധനാസമ്പത്ത് പൂർണ്ണമായിരുന്നു.

**'ഉക്തസാധന സമ്പന്ന-**
**സ്തത്ത്വജിജ്ഞാസുരാത്മനഃ**
**ഉപസീദേദ്ഗുരും പ്രാജ്ഞം**
**യസ്മാദ് ബന്ധവിമോക്ഷണം.'**

(സാധനാസമ്പത്തു ശരിയായ സാധകൻ ആത്മസ്വരൂപത്തെ

അറിയുന്നതിന് തത്വനിഷ്ഠനായ ഗുരുവിനെ സമീപിച്ചാൽ, ജീവന്മുതനായ ആ ഗുരു, സംസാര മോചനം തനിക്കുണ്ടാക്കിത്തരും.)

ഒരകന്ന സഹോദരനായ മാധവൻപിള്ളയുടെ വീട്ടിലാണ് കൊല്ലത്തവർ താമസിച്ചിരുന്നത്. അദ്ദേഹത്തിൽ നിന്നും അഷ്ടമുടിയിൽ ആശ്രമത്തെപ്പറ്റി അറിയുകയും അവർ ഇരുവരും കൂടി ആശ്രമത്തിൽ പോവുകയും ചെയ്തു. അന്ന് ആശ്രമത്തിൽ ഉണ്ടായിരുന്നത് സ്വാമിതൃപ്പാദങ്ങളുടെ ശിഷ്യനായ ബോധാനന്ദസ്വാമികളായിരുന്നു. ശ്രീ. ബോധാനന്ദസ്വാമികളിൽ നിന്നും തൃപ്പാദങ്ങളുടെ മഹത്വം മനസ്സിലാക്കാൻ കഴിഞ്ഞ അവർ സഹോദരനോടുകൂടി ഗുരുനാഥന്റെ വാസസ്ഥലമായ തെക്കുംഭാഗത്തേക്ക് പോയി. ഗുരുതൃപ്പാദങ്ങൾ അവരുടെ ദൃഷ്ടിക്ക് വിഷയമായി ഭവിച്ചപ്പോൾ അവരുടെ ഹൃദയമുകുളം വികസിച്ചു. താൻ ധ്യാനത്തിൽ ദർശിച്ച അതേ മഹാത്മാവു തന്നെയാണ് ഇദ്ദേഹമെന്ന് ആ മഹതിക്ക് ബോദ്ധ്യമായി. തൃപ്പാദതാരിൽ അവർ പ്രണമിച്ചു. തുടർന്ന് കുശലപ്രശ്നാദി ആതിഥ്യമര്യാദകളൊക്കെ നടന്നു. അവർ വന്നകാര്യവും മറ്റും തൃപ്പാദസന്നിധിയിൽ ഉണർത്തിച്ചു. അവരുടെ ഇംഗിതം മനസ്സിലാക്കിയ സ്വാമിതൃപ്പാദങ്ങൾ ആ മനസ്വിനിയുടെ മാനസ്സികനില മനസ്സിലാക്കാനോ എന്തോ, തനിക്കിതൊന്നും കഴിവില്ലെന്നുള്ള രീതിയിൽ ഒഴിയുകയാണ് ആദ്യം ചെയ്തത്. തനിക്ക് ദർശനത്തിൽ കാണാൻ കഴിഞ്ഞ മഹാത്മാവിൽ നിന്നുതന്നെ ആത്മാനുഭവം ഉണ്ടാകുമെന്ന ദൃഢനിശ്ചയത്തിൽ നിന്നും അവരും പിന്മാറിയില്ല. രാവിലെ വന്ന താപസി തിരുമുറ്റത്ത് വൈകുന്നേരം നാലു മണി വരെ ജലാപാനം കൂടി കഴിക്കാതെ നിൽക്കുകയാണ് ചെയ്തത്. അവരുടെ ദൃഢനിശ്ചയത്തിൽ വിശ്വാസം വന്ന തൃപ്പാദങ്ങൾ അപ്പോഴേക്കും കുളിക്കുകയും അവരോട് കുളിച്ചിട്ട് വരാൻ പറയുകയും ചെയ്തു. അവർ അപ്രകാരം ചെയ്തു. അകത്ത്

മുറിയിൽ അവരെ ഇരുത്തി അവർക്ക് ആത്മാനുഭൂതിയുടെ രഹസ്യം വെളിവാക്കികൊടുത്തു. അങ്ങനെ കുറെ സമയം കഴിഞ്ഞതിനുശേഷം ആ അനുഭവതലത്തിൽ നിന്നും ബാഹ്യ പ്രപഞ്ചത്തിലേക്ക് അവരെ ഉണർത്തിക്കൊണ്ടുവന്ന് വാക്കാ ലുപദേശിക്കേണ്ട വിഷയങ്ങളും ഉപദേശിച്ചു., 'കരുണാമയീ ദേവി' എന്ന ദീക്ഷനാമവും നൽകി. അതിനുശേഷം അവർ കൊല്ലത്തേക്ക് പോവുകയും ചെയ്തു. അവർ ആത്മധ്യാന തൽപരയായി സ്വാനുഭസ്ഥിതി സ്വായത്തമാക്കി. അങ്ങനെ വള രെക്കാലം കഴിഞ്ഞതിനുശേഷം ആയിരത്തി തൊള്ളായിരത്തി അറുപത്തിരണ്ട് ആഗസ്റ്റ്മാസം പതിനൊന്നാംതീയതി നാലു മണിക്കു വാളത്തുങ്ങൽ മൂന്നാം പടിഞ്ഞാറ്റതിൽവച്ച് സമാ ധിയാവുകയും മകൻ പണിയിച്ച ശാന്തിനിലയത്തിൽ സമാ ധിയടയുകയും ചെയ്തു.

ഗുരുതൃപ്പാദങ്ങളുടെ ജീവിതം സാധാരണരീതിയിൽ ആയിരുന്നതുകൊണ്ട് അവിടുത്തെ മഹത്വം സാമാന്യ ലോക ത്തിനറിയാൻ കഴിഞ്ഞിരുന്നില്ല എന്ന് മുമ്പ് പറഞ്ഞിരുന്നല്ലോ. ഒരു ഗൃഹസ്ഥാശ്രമി ഏതുവിധം കഴിഞ്ഞുകൂടണമെന്ന് ശാസ്ത്രധർമ്മങ്ങൾ അനുശാസിക്കുന്നുവോ അതുപോലെ യാണ് അവിടുന്ന് കഴിഞ്ഞുകൂടിയത്. സാമാന്യലോകത്തിന് ആത്മനിഷ്ഠന്മാരെന്ന് കരുതുന്നവർ, ഗുഹയിലിരിക്കുന്നവരും, ആശ്രമാധിപതികളായിരിക്കുന്നവരും, കാഷായവും കമണ്ഡ ലുവും ജടയും ധരിച്ചവരും, മുണ്ഡരും, ഇതിലുപരി പരസ്യ ലിഖിത്ങ്ങളിൽക്കൂടി വെളിയിൽ വരുന്നവരും മാത്രമാണ്. എന്നാൽ ഗുരുപാദങ്ങൾക്ക് കാവിവസ്ത്രമുണ്ടായിരുന്നില്ല. ഏകദേശം വയസ്സായതിനുശ്ശേഷമാണ് ശ്മശ്രുകേശങ്ങൾ വളർത്തിയത്. വേഷത്തിൽകൂടി അവിടുത്തെ അറിഞ്ഞ് സമീ പിക്കാൻ സാദ്ധ്യമല്ലായിരുന്നു. ലോകരീത്യാഗൃഹധർമ്മ ങ്ങളനുഷ്ഠിച്ചും, ജ്ഞാനനിഷ്ഠനായി ജിജ്ഞാസുക്കൾക്ക് ആത്മബോധം പകർന്ന് കൊടുത്തും തൃപ്പാദങ്ങൾ

കുടത്തിലെ ദീപം പോലെ കഴിഞ്ഞുകൂടി

**"............ തജ്ഞൻമാർതൻ ജഗദാകാരമായി**
**വിളങ്ങും ചേതസ്സഹോ**
**സത്യമായ്, പൂർണ്ണമായി, പ്പരമായ്,**
**സർവ്വശക്തിയുക്തമാം ബ്രഹ്മം**
**തന്നെയാണു മറ്റൊന്നുമില്ല."**

എന്നാൽ അവിടുത്തെ സമീപിക്കുകയും തൃപ്പാദമലർപരാഗം ശിരസ്സിൽ അണിയുകയും ചെയ്തിട്ടുള്ളവർക്ക് ഗുരുനാഥന്റെ മഹത്വം അല്പമെങ്കിലുമറിയാൻ കഴിഞ്ഞിട്ടുള്ളത് അവിടുത്തെ കരുണകൊണ്ടുമാത്രമാണ്. വിശേഷിച്ചും അവിടുത്തെ സമീപിച്ചിട്ടുള്ള യാതൊരാൾക്കും തനതുചിന്തക്കും പാകത്തിനുമനുസരിച്ചുള്ള അനുഭവങ്ങൾ സിദ്ധമായിട്ടുണ്ട്.

പൂർണ്ണകാമനായി, ജീവമുക്തനായി, പ്രാരാബ്ധവശാലുണ്ടായ ശരീരം ധരിച്ചുകൊണ്ട്, അനുദ്വേഗിയായി, ശാന്തസ്വരൂപനായി, തുഷ്ടാത്മാവായി അടുത്തുവരുന്നവർക്ക് വേണ്ടതായ ഉപദേശങ്ങൾ കൊടുത്തും, അവർക്കുണ്ടാകുന്ന മനോവിഷമങ്ങൾക്കും മറ്റും ശാന്തിയരുളിയും കഴിഞ്ഞ തൃപ്പാദങ്ങൾ ശിഷ്യവാത്സല്യനിധിയായിരുന്നു.

അക്കാലങ്ങളിൽ ആർത്തരും അവശരുമായ അനവധി ആളുകൾ തൃപ്പാദങ്ങളെ സമീപിച്ചുകൊണ്ടിരുന്നു. അവരുടെ ദുരിതപരിഹാരത്തിനും സമുദ്ഗതിക്കും വേണ്ടി അവിടുന്ന് അനേകം ദേവതാസ്തുതികൾ നിർമ്മിച്ചു, അത്തരക്കാരെ അനുഗ്രഹിച്ചിട്ടുണ്ട്. സത്യത്തിലേക്കുള്ള വഴിയറിയാത്തവരും ആത്മീയ ജീവിതത്തിലേക്കുയരാൻ ആഗ്രഹിക്കുന്നവരുമായ തത്ത്വജിജ്ഞാസുക്കൾക്കും മനനാർഹമായ അനേകം സ്തോത്രങ്ങളും അവുടുന്ന് രചിച്ചു. മൂലാധാരാദിഷഡ്

ചക്രങ്ങളിൽ സ്ഥിതിചെയ്യുന്ന സൂക്ഷ്മശക്തിയെ അവിടുന്ന് ഗണപതിയായി വാഴ്ത്തി. അങ്ങനെ മഹാഗണപതിസ്തോത്രത്തിൽക്കൂടിയും ദേവീപഞ്ചദശിസ്തോത്രത്തിൽക്കൂടിയും അവിടുത്തേക്കുണ്ടായിരുന്ന യോഗവിഷയകമായ അറിവിനെ വെളിപ്പെടുത്തി. കൂടാതെ കനകലക്ഷ്മീസ്തോത്രം, മഹാലക്ഷ്മീസ്തോത്രം, ശ്രീ മൂകാംബികാസ്തോത്രം, ദേവീസ്തോത്രം, ഷണ്മുഖസ്തോത്രം, ശ്രീമുരുകസ്തോത്രം, ഷണ്മുഖാഷ്ടകം, സുബ്രഹ്മണ്യകീർത്തനം, വേലായുധനടനം തുടങ്ങി ഒട്ടേറെ സ്തോത്രങ്ങൾ അവിടുന്ന് രചിച്ചു. ശബരിമല ഭക്തർക്കുവേണ്ടി 'ശബരിമലകീർത്തനം' എന്നപേരിൽ ഒരു ഗ്രന്ഥവും നിർമ്മിച്ചു. ഉള്ളിലെ സങ്കൽപങ്ങൾക്ക് വിധേയരായി അന്ധമായി ജീവിക്കുന്ന പലർക്കും ആത്മനിയന്ത്രണം ശീലിക്കുന്നതിനും സ്വാനുഭൂതിയുടെ മഹത്വമറിയുന്നതിനും ഉപകരിക്കുന്നതാണ് ആ കൃതി. കൂടാതെ ശ്രീശങ്കര ഭഗവത്പാദരുടെ അപരോക്ഷാനുഭൂതി ശുദ്ധമലയാളത്തിൽ വിവർത്തനം ചെയ്തു. ഇതിൽ 'അപരോക്ഷാനുഭൂതി', ശബരിമലകീർത്തനം, പല സ്തോത്രങ്ങളുടെ സമാഹാരമായ സ്തവരത്നമാലിക എന്നിവ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇനിയും പല കൃതികളും വെളിച്ചം കാണാതെയും ഇരിപ്പുണ്ട്. ഇന്നു പ്രസിദ്ധീകരിക്കുന്ന 'ആത്മബോധകൗമുദി' എന്ന ഈ ഗ്രന്ഥം സാധാരണക്കാരായ ജനങ്ങൾക്കും സ്വരൂപനിലയിൽ വിശ്രമിക്കുന്ന ജ്ഞാനികൾക്കും ഒന്നുപോലെ ഹൃദ്യമായിരിക്കും എന്നുള്ളതിൽ സംശയമില്ല. ഈ ചെറിയ ജീവചരിത്രത്തിൽ അവിടുത്തെ കൃതികളെ സംബന്ധിച്ച് ഒന്നു സൂചിപ്പിക്കുകമാത്രമേ ചെയ്തിട്ടുള്ളൂ.

## മഹാസമാധി

അവിടുത്തെ കളേബരം പ്രായത്തെ അനുസരിച്ച് ശോഷിച്ചു. ഒടുവിൽ എങ്ങും സഞ്ചരിക്കാതെ വാസസ്ഥാനത്ത് തന്നെ കഴിഞ്ഞുകൂടി. ശിഷ്യന്മാരും മറ്റ് ഭക്തന്മാരും സുഹൃത്തുക്കളുമെല്ലാം വീട്ടിൽ ചെന്ന് തൃപ്പാദങ്ങളെക്കണ്ട് വന്ദന ശുശ്രൂഷാദികൾ ചെയ്തുകൊണ്ട് സന്തുഷ്ടരായി കഴിഞ്ഞിരുന്നു. ശരീരം അധികം ക്ഷീണിച്ചുതുടങ്ങിയ കാലത്താണ് കരിമ്പിൻപുഴയിലെ ഈ ആശ്രമത്തിന്റെ പണി ആരംഭിച്ചത്. ഈ ഭൂമിയിൽ തൃപ്പാദങ്ങൾ ഒരിക്കൽ വന്നിരുന്നു. ഈ ഭൂമിയെപ്പറ്റി അറിയാമായിരുന്നതുകൊണ്ടാണ് ആശ്രമം ഈ സ്ഥലത്തിൽ മതിയെന്ന് നിർദ്ദേശിച്ചത്. ആശ്രമനിർമ്മിതി കഴിഞ്ഞ് തൃപ്പാദങ്ങളെ ശ്രീ. ശിവാനന്ദസ്വാമി ചെന്നുകാണുകയുണ്ടായി. അപ്പോൾ അവിടുന്ന് അനുഗ്രഹിച്ചീവിധമരുളി. "ആശ്രമത്തിന്റെ ഉദ്ഘാടനം ചിത്രാപൗർണ്ണമിക്ക് നടത്തണം. പൂജ നടത്തുന്നതിന് അഷ്ടമുടിയിൽ വാറിൽ മാധവൻപിള്ളയെ പറഞ്ഞയക്കാം. ശരീരസുഖമില്ലാത്തതിനാൽ വരാൻ കഴിയുകയില്ലെങ്കിലും ഞാൻ അവിടെ ഉണ്ടായിരിക്കും." ശിഷ്യരും ഇവിടെയുള്ള ഭക്തജനങ്ങളും അതിനുവേണ്ടതായ ഒരുക്കങ്ങൾ പൂർത്തിയാക്കി. അവിടുത്തെ അനുഗ്രഹത്താൽ നിർദ്ദിഷ്ഠ ദിവസമായ ആയിരത്തിഒരുന്നൂറ്റിഇരുപത്തിയാറ് മേടമാസം 8-ാം തീയതി (1951-4-21) ചിത്രാപൗർണ്ണമി ദിവസം ശ്രീ. ശിവശങ്കരാശ്രമത്തിന്റെ ഉദ്ഘാടനകർമ്മം സമംഗളം നടക്കാൻ ഇടയായി.

രണ്ടുദിവസം കഴിഞ്ഞ് ശ്രീ. ശിവാനന്ദസ്വാമിയും അദ്ദേഹത്തിന്റെ ജേഷ്ഠൻ ശ്രീ. കേശവപിള്ള വൈദ്യരും കൂടി ഏതാനും ഔഷധങ്ങളുമായി തൃപ്പാദങ്ങളുടെ സവിധത്തിലെത്തി. വന്ദനാദികൾ കഴിഞ്ഞുനിന്ന സമയം തൃപ്പാദങ്ങൾ ആശ്രമോൽഘാടനത്തിന്റെ കാര്യങ്ങൾ പതിഞ്ഞസ്വരത്തിൽ ചോദിച്ചു. ശബ്ദം നേരെ വെളിയിലേക്ക് പ്രവഹിക്കാൻ വിഷ

മമായിരുന്നെങ്കിലും എല്ലാമൊക്കെ അല്പാല്പമായി ചോദി ച്ചു. മറുപടിയെല്ലാം ധരിച്ചശേഷം തൃപ്പാദങ്ങൾ എന്തോ ധരി പ്പിക്കാനെന്നവിധം മുദ്രക്കൈ കാണിക്കുകയും അതിന്റെ പൊരുൾ ധരിച്ചോ എന്നു ദൃഷ്ടിയിലൂടെ ആരായുകയും ചെയ്തു. മുദ്രക്കൈ ശീലിച്ചിരുന്ന തൃപ്പാദങ്ങളുടെ വിരൽ കാണിപ്പ് ഇരുവർക്കും നേരെ മനസ്സിലായില്ലെന്നു കാണുക യാൽ പിന്നീട് അല്പം ശക്തിയായി പറഞ്ഞു ഇനി എട്ടം ഗുലം പ്രാണനെയൊള്ളു, ബാക്കി എട്ടാം തീയതി പോയെന്ന് ആശ്രമോദ്ഘാടനം ചിത്രാപൗർണ്ണമിക്ക് നടന്നില്ലായിരുന്നെ ങ്കിൽ ആ ദിവസം സമാധിയാകുമെന്നായിരിക്കണം ഇതിൽ നിന്നും ഉദ്ദേശിക്കേണ്ടത്. കാരണം അടുത്ത ശുക്ലപക്ഷം പ്രഥമ ദിവസമാണെല്ലോ മഹാസമാധി പ്രാപിച്ചത്.

സമാധിക്കു ഏതാണ്ട് ഒരാഴ്ച മുമ്പ് ചികിത്സാർത്ഥം കുണ്ടറ എൽ.എം.എസ്സ്. ആശുപത്രിയിലേക്ക് കൊണ്ടുപോയി. പോകുമ്പോൾ കൂടെ ധർമ്മപത്നി, ശ്രീ. രാമാനന്ദസ്വാമി, ശ്രീ. കുഞ്ഞുകുഞ്ഞ്സ്വാമി, വല്ലം ശ്രീ. വേലുപ്പിള്ള, അദ്ദേഹ ത്തിന്റെ മകൻ ശ്രീ. ശിവശങ്കരപ്പിള്ള തുടങ്ങിയവരുമുണ്ടായി രുന്നു. സാമർവൽസായിപ്പ് അവിടെ ഉണ്ടായിരുന്നതിനാലാണ് അവിടേക്ക് പോയത്. ഈ ഡോക്ടർ വർഷങ്ങൾക്ക് മുമ്പ് നെയ്യൂർ ആശുപത്രിയിൽ വച്ച് തൃപ്പാദങ്ങൾക്ക് ഉദരസംബ ന്ധമായ രോഗത്തിന് ഒരു ശസ്ത്രക്രിയ നടത്തിയിട്ടുണ്ടായി രുന്നു. തൃപ്പാദങ്ങൾ ഉറപ്പു പറഞ്ഞതുമൂലം ബോധം കെടു ത്താതെയായിരുന്നു അന്നത്തെ ശസ്ത്രക്രിയ എന്നു കൂടെ യുണ്ടായിരുന്നവർ പറഞ്ഞറിയാൻ കഴിഞ്ഞിട്ടുണ്ട്. ശസ്ത്രക്രി യക്ക് അല്പസമയം മുമ്പ് തൃപ്പാദങ്ങൾ പ്രാണചലനം നിയ ന്ത്രിക്കുകയും നിശ്ചേഷ്ടനായി കിടക്കുകയും ചെയ്തു. ശസ്ത്രക്രിയയ്ക്കുശേഷവും ആ നില തുടർന്നു കണ്ടതിൽ കൂടെയുള്ളവരും ഡോക്ടറും പരിഭ്രാന്തരായി കാണപ്പെട്ടു. എന്നാൽ അവരെയെല്ലാം അത്ഭുതപ്പെടുത്തുമാറ് തൃപ്പാദങ്ങൾ ഉണരുകയാണുണ്ടായത്. ഈ സംഭവങ്ങളെല്ലാം ഓർക്കാൻ

കഴിഞ്ഞ ഡോക്ടർ നാഡി പരിശോധിച്ചുകൊണ്ട് ഏതാണ്ട് പതിനഞ്ചുമിനിട്ടോളം നിശ്ശബ്ദനായിരുന്നു. അതിനുശേഷം ഡോക്ടർ പെട്ടെന്നെഴുന്നേറ്റ് പ്രായാധിക്യമായി ഇനി എന്തു ചെയ്യാൻ കഴിയും എന്നു പറഞ്ഞിട്ടു പോവുകയും ചെയ്തു.

ആശുപത്രിയിൽ എത്തിയശേഷം തൃപ്പാദങ്ങൾക്ക് ആവശ്യമായ എല്ലാ സംഗതികളും നിറവേറ്റിയിരുന്നത് പെരുമ്പുഴ നാരായണവിലാസത്തിൽ ശ്രീ. നാരായണപിള്ളയും പത്നി ഭവാനി അമ്മയും ആയിരുന്നു. ഒരു ദിവസം ആശുപത്രിയിൽ എത്തിയ ഭവാനി അമ്മയെ തൃപ്പാദങ്ങളുടെ സമീപത്തിൽ തറയിൽ ഇരുത്തി ശിരസ്സിൽ കൈവച്ച് അനുഗ്രഹിക്കുകയും ചെയ്തു. ഇവർ വാറിൽ വീട്ടിൽ മാധവൻപിള്ളയുടെ മകളും തികഞ്ഞ ഈശ്വരഭക്തയുമാണ്.

അങ്ങനെ രണ്ടുദിവസം കഴിയവേ രാത്രിയിൽ മടങ്ങിപ്പോകുന്നതിന് വണ്ടി കൊണ്ടുവരുവാനും സ്ഥാപനത്തിനു സംഭാവന നൽകുവാനും തൃപ്പാദങ്ങൾ നിർദ്ദേശിച്ചു. അതനുസരിച്ച് വണ്ടി കൊണ്ടുവരികയും ധർമ്മപത്നിയും ശിഷ്യരും ഭക്തന്മാരും സുഹൃത്തുക്കളുമൊത്ത് തൃപ്പാദങ്ങൾ തെക്കുംഭാഗത്തേക്ക് തിരിക്കുകയും ചെയ്തു. സ്വവസതിയിൽ എത്തിയ തൃപ്പാദങ്ങൾ കസേരയിൽ കിടന്നുകൊണ്ട് സമാധിയിരിത്തേണ്ട വിധങ്ങളേയും തുടർന്നു നടത്തേണ്ട കർമ്മങ്ങളേയും കുറിച്ച് ശിഷ്യന്മാരോടും മകൻ ശ്രീ. വേലപ്പൻശാസ്ത്രി അവർകളോടുമായി പറഞ്ഞു. സമാധിയടക്കുന്നതിന് ആവശ്യമായ സ്ഥലനിർദ്ദേശം ചെയ്തുകൊണ്ട് അതിന്റെ പണികളെല്ലാം ഇന്നുതന്നെ തീർക്കണമെന്നും നിർദ്ദേശിച്ചു. ശിഷ്യനായ അഷ്ടമുടിയിൽ വാറിൽ മാധവൻപിള്ളയോട് പൂജ ചെയ്യേണ്ട മന്ത്രങ്ങളും വിധങ്ങളും പറഞ്ഞു കൊടുത്തു. സമാധിയടക്കുന്ന സ്ഥലത്തുനിന്നും രണ്ടുകോൽ കിഴക്കുമാറി ശ്രീകോവിൽ തീർക്കണമെന്നും ഉപദേശിച്ചു, 'ഇനി എന്നെ താഴെക്കിടത്തണം ഇനി ഞാനൊന്നും സംസാരിക്കുകയില്ല' എന്നും അരുളി. അന്ന് അമാവാസിയായിരുന്നു.

അടുത്ത ദിവസമായ ആയിരത്തി ഒരുനൂറ്റി ഇരുപത്തിയാറു മേടമാസം ഇരുപത്തിമൂന്നാം തീയതി വൈകിട്ട് മൂന്നര മണിയോടുകൂടി ശ്രീ. ശിവശങ്കരഗുരുസ്വാമി തൃപ്പാദങ്ങൾ മഹാസമാധിപ്രാപിച്ചു. അന്നു ശുക്ലപക്ഷപ്രഥമയായിരുന്നു. അതിനുശേഷം ആ ഭൗതികശരീരത്തെ സ്നാനത്തിനായെടുത്തപ്പോൾ ആകാശ ഗംഗ വർഷിക്കുകയും അതിനാൽ സേചനം ചെയ്യപ്പെടുകയും ചെയ്തു. രാത്രിയിൽ ഒമ്പതുമണിയോടുകൂടി കീർത്തനാലാപനങ്ങളോടും വൈദികകർമ്മങ്ങളോടുംകൂടി സമാധിയടക്കി. സമാധിമന്ദിരം ശിഷ്യന്മാരും സുഹൃത്തുക്കളും മറ്റും ചേർന്ന് പണികഴിപ്പിക്കുകയും അതിൽവച്ച് അടുത്തവർഷം (ഒന്നാമത്തെ സമാധി വാർഷികത്തിന്) ഗുരു സങ്കൽപം നടത്തി വൈദികവിധിയനുസരിച്ചുള്ള പൂജാദികർമ്മങ്ങൾ നടത്തുകയും ചെയ്തു. ഇതിനുശേഷമുള്ള പൂജകളും വാർഷികപൂജകളും ശിഷ്യന്മാരുടേയും ഭക്തജനങ്ങളുടേയും സഹായസഹകരണത്തോടുകൂടി സമംഗളം നടന്നുവരുന്നു. ഈ ചുമതലകളെല്ലാം വഹിക്കുന്നത് തൃപ്പാദങ്ങളുടെ മകനായ ശ്രീ. വേലപ്പൻ ശാസ്ത്രി അവർകളാണ്. അദ്ദേഹമാണ് അവിടെ താമസക്കാരനും.

**"കുലം പവിത്രംജനനീകൃതാർത്ഥാ**
**വിശ്വംഭരാ പുണ്യവതീചതേന**
**അഖണ്ഡസച്ചിൽ സുഖസാഗരേസ്മിൻ**
**ലീനം പരേ ബ്രഹ്മണിയസ്യചേതഃ"**

(കുലം പവിത്രമാണ്; അമ്മ കൃതാർത്ഥയായി ഭവിക്കുന്നു. ഭൂമിദേവി പുണ്യവതിയായും തീരുന്നു; ആരാൽ? ആരുടെ മനസ്സാണ് അഖണ്ഡവും സച്ചിദാനന്ദസ്വരൂപവുമായ പരമാത്മസമുദ്രത്തിൽ ലയിച്ച് ഒന്നായിത്തീരുന്നത്, അദ്ദേഹത്താൽ)

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

# ആത്മബോധ കൗമുദി



## മംഗളാചരണം

**ശ്രീപാർവ്വതീശ്വരഗണേശ്വരഷണ്മുഖാനാം**
**ശ്രീപാദപത്മയുഗളീ വിഗളത് പരാഗൈഃ**
**പാപാദി ദൂഷണ പരാഗനിവാരണാർത്ഥ-**
**മാപാദമസ്തകമഭേദമലംകൃതോസ്മി.** 1

ആത്മബോധകൗമുദി എന്ന ഗ്രന്ഥനാമം തികച്ചും അർത്ഥവത്താണ്. ആത്മബോധം = ആത്മസാക്ഷാത്കാരം; അഥവാ ആത്മാനുഭവം. കൗമുദി = പൂനിലാവ്, ആത്മാനുഭവത്തിന് വഴിതെളിക്കുന്ന പൂനിലാവ് എന്നാണ് പേരിന്റെ താൽപര്യം. ഈ ഗ്രന്ഥം വായിച്ച് ചിന്തിക്കുന്നവർക്ക് ദിവസം പ്രതി മനസ്സ് കുളിർത്ത് കുളിർത്ത് ആത്മാനുഭവത്തിൽ എത്തിച്ചേരാൻ കഴിയും എന്നു താൽപര്യം. ആത്മാവ് എന്നുപറയുന്നത് അവനവനിൽ തന്നെയുള്ള ബോധസ്വരൂപമായ ഈശ്വരാംശമാണ്. ചിത്തം ശുദ്ധമാക്കി അതിന്റെ പൂർണ്ണത്വം സാക്ഷാത്കരിച്ച് അനുഭവിക്കുകയാണ് ഏതു മനുഷ്യവ്യക്തിയുടേയും പരമലക്ഷ്യം ഈ കൃതിയെ സമാശ്രയിക്കുന്നവർക്ക് അചിരേണ ആ ലക്ഷ്യം നേടാൻ കഴിയുന്നതാണ്.

ഗ്രന്ഥത്തിന്റെ ആരംഭത്തിൽ ആചാരപ്രകാരം മൂന്നു ശ്ലോകങ്ങൾ കൊണ്ട് ആചാര്യൻ മംഗളാചരണം നിർവ്വഹിച്ചിരിക്കുന്നു.

ഒന്നാം ശ്ലോകത്തിൽ പരമശിവൻ, ഗണപതി, സുബ്രഹ്മണ്യൻ എന്നീ ദേവതമാരെ സ്തുതിച്ചിരിക്കുന്നു. ശ്രീപാർവ്വതീശ്വരൻ = പരമശിവൻ; ഗണേശ്വരൻ = ഗണപതി; ഷൺമുഖൻ = സുബ്രഹ്മണ്യൻ, ശ്രീ പാദപത്മ യുഗളീവിഗളത്പരാഗൈഃ = ദിവ്യങ്ങളായ താമരകൾ പോലെ രണ്ടു പാദങ്ങളിൽ നിന്നും ചൊരിയുന്ന പരാഗങ്ങൾ കൊണ്ട്, പരാഗം = പൂമ്പൊടി; പാപാദിദൂഷണപരാഗനിവാരണാർത്ഥം = പാപം മുതലായി കളങ്കപ്പെടുത്തുന്ന മറ്റു പൊടിപടലത്തെ തുടച്ചു മാറ്റുന്നതിനായി, ആപാദമസ്തകം = കാൽ മുതൽ തലവരെ; അലംകൃതോസ്മി = ഞാൻ വാരിപ്പൂശുന്നു.

പരമശിവൻ, ഗണപതി, സുബ്രഹ്മണ്യൻ എന്നിവരുടെ താമരപോലുള്ള ദിവ്യങ്ങളായ കാലടികളിൽ നിന്നും ചൊരിയുന്ന രേണുക്കളെ, പാപം മുതലായി എന്നെ കളങ്കപ്പെടുത്തുന്ന മറ്റു പൊടിപടലത്തെ തുടച്ചുമാറ്റാൻവേണ്ടി, ഞാൻ കാലുമുതൽ തലവരെ വാരിപ്പൂശുന്നു.

രണ്ടാം ശ്ലോകം കൊണ്ട് സച്ചിദാനന്ദസ്വരൂപനായ പരമാത്മാവിനെ സ്തുതിക്കുന്നു.

**സത്തായ് സമസ്തനിലയായ് സമവസ്തുവായി**
**ചിത്തായ് ചിദംബരമതിൽസ്ഥിതിചെയ്വതായി**
**മുത്തായ് മുനീന്ദ്രർ മുറപോൽ തിരയുന്ന സർവ്വ-**
**വിത്താം വിഭൂതിയെ ദിനംപ്രതിയാശ്രയേഹം. 2**

സത്തായ് = ഉൺമയായ്, സമസ്തനിലയായ് = എല്ലാറ്റിലും നിറഞ്ഞ് നിൽക്കുന്നതായി, സമവസ്തുവായി = സർവ്വത്ര ഒരുപോലെ വിളങ്ങുന്നതായി; ചിത്തായ് = ബോധമായ്; ചിദംബരമതിൽ സ്ഥിതിചെയ്വതായി = പുറമെ കാണുന്ന ആകാശത്തിൽ ഉടനീളം, ബോധരൂപമായി വിളങ്ങുന്ന; മുത്തായി =

ആനന്ദമായി; മുനീന്ദ്രർ മുറപോൽ തിരയുന്ന = മുനിമാർ തപസ്സിൽക്കൂടി അന്വേഷിച്ചു കണ്ടെത്തുന്ന; സർവ്വവിത്താം = എല്ലാറ്റിനും പരമകാരണമായ; വിഭൂതിയെ = പലരൂപം ധരിച്ചുകാണപ്പെടുന്ന വസ്തുവിനെ; ദിനംപ്രതി = എല്ലാദിവസവും; അഹം = ഞാൻ; ആശ്രയേ = ശരണം പ്രാപിക്കുന്നു.

ഉൺമയായി, സർവ്വവ്യാപിയായി, എങ്ങും ഒരുപോലെ വിളങ്ങുന്നതായി, ബോധരൂപമായി, പുറമേ കാണുന്ന ആകാശത്തിൽ ഉടനീളം ബോധസ്വരൂപം കൈക്കൊണ്ട് നിലകൊള്ളുന്നതായി, ആനന്ദമായി, മുനിമാർ തപസ്സിൽ കൂടി അന്വേഷിക്കുന്നതായി, എല്ലാറ്റിന്റേയും പരമ കാരണമായി വിളങ്ങുന്ന, പലതായിക്കാണപ്പെടുന്ന വസ്തുവിനെ ഞാൻ സദാ ശരണം പ്രാപിക്കുന്നു.

ഈ ശ്ലോകത്തിലെ വിഭൂതി എന്ന പദത്തിന് വിവിധ രൂപം കൈക്കൊണ്ടു നിൽക്കുന്ന വസ്തു എന്നാണ് താൽപര്യം. അത് ബ്രഹ്മമാണെന്ന് പ്രസിദ്ധമാണല്ലോ. സത്ത്, ചിത്ത്, ആനന്ദം ഇവയാണ് ബ്രഹ്മത്തിന്റെ സ്വരൂപം. ശുദ്ധമായ ഉൺമയാണ് സത്ത്; ശുദ്ധമായ ബോധമാണ് ചിത്ത്; ശുദ്ധമായ സുഖമാണ് ആനന്ദം. വാസ്തവത്തിൽ ഇവ മൂന്നായി പറഞ്ഞിരിക്കുന്നുവെങ്കിലും അനുഭവത്തിൽ ഒന്നുതന്നെയാണ്. സച്ചിദാനന്ദ സ്വരൂപമായ ബ്രഹ്മം പരമകാരണമായതുകൊണ്ട് അത് സർവ്വവ്യാപിയാണ്. അതിനൊരിടത്തും കൂടുതലോ കുറവോ ഇല്ലാത്തതുകൊണ്ട് അത് സമവസ്തുവാണ്. ശൂന്യം പോലെ കാണപ്പെടുന്ന ഈ ആകാശം തിങ്ങിനിറഞ്ഞ് കവിഞ്ഞ് ബ്രഹ്മം സ്ഥിതിചെയ്യുന്നു എന്നാണ് വേദാന്തസിദ്ധാന്തം. അതുകൊണ്ട് ഈ ആകാശം ചിദംബരമാണ്. അംബരം എന്നത് ആകാശത്തിന്റെ പര്യായമാണ്. ഇങ്ങനെയെല്ലാമുള്ള ബ്രഹ്മത്തെ മനസ്സിന്റെ ഏകാഗ്രത എന്ന തപ

സ്സിലൂടെ മുനിമാർ കണ്ടെത്തുന്നു. ഈ ബ്രഹ്മത്തെ സദാ സ്മരിച്ച് ശരണം പ്രാപിക്കുന്ന ഒരു സത്യാന്വേഷിയുടെ ജീവിതം പൂർണ്ണമായും ധന്യമായി ഭവിക്കുന്നു. ഈ ബ്രഹ്മാനുഭവ രഹസ്യങ്ങളെല്ലാം സമഗ്രമായി പ്രതിപാദിച്ചിരിക്കുന്ന ഒന്നാണ് രണ്ടാം പദ്യം.

സംസാരബന്ധത്തിൽ അകപ്പെട്ട് ധീരന്മാരെന്നു സ്വയം അഹങ്കരിച്ച് കഴിഞ്ഞു കൂടുന്ന എല്ലാവർക്കും, തത്ത്വവിചാരത്തിന്റെ മാർഗ്ഗം തെളിയിച്ചുകൊടുക്കണേയെന്ന് ഭഗവാനോടു പ്രാർത്ഥിക്കുന്ന ഒന്നാണ് മൂന്നാം ശ്ലോകം.

**പാരിൽ ജനിച്ചു പരലോകവിചാരമെന്യേ**
**ശൂരസ്വഭാവികൾ തഴച്ചുവളർന്നിടുന്നു**
**നേരൊത്ത സാത്ത്വിക വിചാരമവർക്കു നൽകി**
**ഭൂരിപ്രമോദമരുളട്ടഖിലർക്കുമീശൻ. 3**

പാരിൽ = ഭൂമിയിൽ; പരലോകവിചാരമെന്യേ = വേറെ ലോകമുണ്ടെന്നുള്ള വിചാരം പോലും കൂടാതെ; ശൂരസ്വഭാവികൾ = സ്വയം ധീരന്മാരെന്ന് അഹങ്കരിക്കുന്നവർ; തഴച്ചുവളർന്നിടുന്നു = കോലാഹലമയമായും ജീവിതം നയിക്കുന്നു; നേരൊത്ത = സത്യം കാട്ടിക്കൊടുക്കുന്ന; സാത്വികവിചാരം = സത്വഗുണത്തിന്റേതായ തത്ത്വവിചാരം; ഭൂരിപ്രമോദം = വർദ്ധിച്ച സുഖം; അഖിലർക്കും = എല്ലാവർക്കും.

ഭൂമിയിൽ മനുഷ്യജന്മം ലഭിച്ചു, എന്നാൽ അത് വേണ്ട വണ്ണം പ്രയോജനപ്പെടുത്താതെ, വേറെ ലോകമുണ്ടെന്ന വിചാരം പോലും കൂടാതെ ലൗകികന്മാർ ധീരന്മാരെന്ന് സ്വയം അഹങ്കരിച്ച് കോലാഹലമയമായി ജീവിതം നയിച്ചുപോരുന്നു. സത്യം എന്ത് എന്ന് തെളിയിക്കുന്ന സത്വഗുണത്തിന്റേതായ തത്ത്വവിചാരം അവർക്കെല്ലാം അനുഗ്രഹിച്ചരുളി, എല്ലാ

വർക്കും അതിരറ്റ ആനന്ദം ഭഗവാൻ പകർന്നുകൊടുക്കുമാറാകട്ടെ.

ചിത്തശുദ്ധികൊണ്ട് ഉള്ളിൽ പ്രസന്നത ഉളവാക്കുന്ന ഗുണമാണ് സത്വഗുണം. ഈ സത്വഗുണത്തിന്റെ ഉദയത്തോടെ ചിത്തത്തിന് വ്യക്തമായ തത്ത്വവിചാരം സാദ്ധ്യമായിത്തീരുന്നു.

## പ്രയോജനം

ഏത് ശാസ്ത്രം രചിക്കുമ്പോഴും ആ ശാസ്ത്രത്തിന്റെ 'പ്രയോജനം' എന്തെന്നും 'അധികാരി' ആരെന്നും വ്യക്തമാക്കേണ്ടതായുണ്ട്. വേദാന്തശാസ്ത്രപരമായ ഈ കൃതിയുടെ പ്രയോജനം എന്തെന്നാണ് അടുത്ത പദ്യം വിവരിക്കുന്നത്.

സംസാരക്കൊടും കാട്ടിലകപ്പെട്ട്, നേർമാർഗ്ഗം അറിയാതെ ദുഃഖിച്ചുകഴിയുന്ന ആളുകൾക്ക്, ആത്മപ്രകാശം തെളിയിച്ച് ദുഃഖം ശമിപ്പിക്കുക എന്നതാണ് ഈ കൃതിയുടെ പ്രയോജനം.

**ലോകാടവിക്കിടയിലന്ധതയാർന്നുപാരം-**
**ശോകിച്ചുവേണ്ടവഴിതെറ്റിവലഞ്ഞുകേഴും**
**ലോകർക്കൊരാത്മവെളിവോതിയുണർത്തിദുഃഖ-**
**മാകെശമിപ്പതിനുയോഗ്യമിതായിടട്ടെ! 4**

ലോകാടവി = സംസാരക്കൊടുംകാട്; അന്ധതയാർന്ന് = കണ്ണുകാണാതെ; പാരംശോകിച്ചു = അത്യന്തം ദുഃഖിച്ച്; ആത്മവെളിവ് = ആത്മപ്രകാശം

സംസാരമാകുന്ന കൊടുംകാട്ടിലകപ്പെട്ട് കാഴ്ചനശിച്ച് അത്യന്തം ദുഃഖിച്ച് വഴിതെറ്റി ക്ഷീണിച്ചു കരയുന്ന ജനങ്ങൾക്ക്, ആത്മപ്രകാശം ഉപദേശിച്ച് ഉണർത്തി അവരുടെ

ദുഃഖം മുഴുവൻ ശമിക്കുന്നതിന് ഈ കൃതി പ്രയോജനപ്പെടു മാറാകട്ടെ.

## അധികാരി

ഈ ഗ്രന്ഥ പഠനത്തിന് അധികാരി ആരെന്നാണ് അഞ്ചാം ശ്ലോകം വിവരിക്കുന്നത്.

**മുക്തിയ്ക്കു മോഹമെവനുണ്ടവനപ്പൊഴേ തൻ-**
**യുക്തിക്കുചേർന്ന ഗുരുസന്നിധിയിങ്കലെത്തി**
**ഭക്ത്യാ ഭജിക്ക പലവാസരമെങ്കിലന്നാ-**
**മുക്തങ്കൽനിന്നുമുഴുവൻമുറപോൽ ഗ്രഹിക്കാം. 5**

മുക്തി = മോക്ഷം അഥവാ ദുഃഖമോചനം; മോഹം = അതി യായ ആഗ്രഹം

സംസാര ദുഃഖത്തിൽ നിന്നും മോചനം നേടാൻ അതി യായ ആഗ്രഹമുള്ളയാൾ അപ്പോൾത്തന്നെ ഗുരുവിനെ ശരണം പ്രാപിക്കേണ്ടതാണ്. എങ്ങിനെയുള്ള ഗുരുവിനെ; യുക്തിപൂർവ്വം ശാസ്ത്രീയമായി ആത്മസത്യം തെളിയിച്ചു കൊടുക്കാൻ കഴിവുള്ള ഗുരുവിനെ. അങ്ങനെ ഗുരുസന്നിധി യിലെത്തി ഭക്തിപൂർവ്വം അദ്ദേഹത്തെ ശരണം പ്രാപിക്കുക യാണെങ്കിൽ, ജീവൻമുക്തനായ ആ ഗുരു വേണ്ടപോലെ പൂർണ്ണ സത്യം അയാൾക്ക് വെളിപ്പെടുത്തിക്കൊടുത്ത് നിശ്ച യമായും അനുഗ്രഹിക്കും. ആ ഗുരുവിങ്കൽ നിന്നും സാധ കനു സത്യാനുഭവം ഉണ്ടാകും. ചുരുക്കത്തിൽ മോക്ഷം കൊതിക്കുന്നയാളാണ് ഈ ഗ്രന്ഥപഠനത്തിനധികാരി.

## ഗുരുലാഭം

ആത്മസാക്ഷാത്കാരത്തിന് ഏറ്റവും പ്രധാനമായ കാര്യം ഗുരുലാഭമാണ്. ഗുരുലാഭ രഹസ്യമാണ് ആറാം പദ്യത്തിൽ വിവരിക്കുന്നത്.

**ബാധിച്ചൊരജ്ഞതകളൊക്കെയൊഴിച്ചു സത്യം**
**ബോധിച്ചുകൊൾവതിനു, ശിഷ്യനുദേശികൻതാൻ**
**മോദിച്ചുകൊണ്ടരുളുമാത്മവിവേക, മന്നു-**
**സാധിപ്പതിന്നു ചില സാധനരീതിയിത്ഥം. 6**

അജ്ഞത = അറിവില്ലായ്മ; അഥവാ സത്യബോധമില്ലായ്മ; ദേശികൻ = ഗുരു; ആത്മവിവേകം = ആത്മജ്ഞാനം; സാധനരീതി = അനുഷ്ഠിക്കേണ്ട കാര്യങ്ങളുടെ ക്രമം

അവനവനെ പിടികൂടിയിരിക്കുന്ന സത്യബോധമില്ലായ്മയെ ഒഴിച്ചുമാറ്റി സത്യമെന്തെന്ന് അറിയാൻ ഗുരുലാഭം അത്യന്താപേക്ഷിതമാണ്. ഗുരു വ്യക്തമായ ആത്മജ്ഞാനം ഉപദേശിക്കുന്നു. അതുപോലെതന്നെ ആത്മജ്ഞാനം ഉറപ്പിക്കാനുള്ള അനുഷ്ഠാന ക്രമങ്ങളും പറഞ്ഞുതരുന്നു. ഈ കൃതിയിൽത്തന്നെ അത്തരം അനുഷ്ഠാനക്രമങ്ങളാണ് ഇനി വിവരിക്കാൻ പോകുന്നത്.

## സദാചാരം

സത്തിനെ, അഥവാ സത്യത്തെ അനുഭവപ്പെടുത്തിത്തരാൻ ഉതകുന്ന കർമ്മമാണ് സദാചാരം. സദാചാര രഹസ്യമാണ് ഏഴാം പദ്യം വിവരിക്കുന്നത്. എട്ട് സദാചാരങ്ങൾ, സത്യത്തെക്കാണാൻ ഉപകരിക്കുന്നവയായുണ്ടെന്ന് ഇവിടെ വെളിപ്പെടുത്തിയിരിക്കുന്നു.

**ആദ്യം മനുഷ്യനുമനസ്സിലുദിച്ചുകൊൾവാൻ**
**വിദ്യാവിശേഷമതിയുള്ള മനുഷ്യർ മുന്നം**
**ഹൃദ്യങ്ങളായരുളീ 'ഭൂതദയാദിയെട്ടു'-**
**മദ്യാപ്യനശ്വരമിതാശു ധരിച്ചുകൊൾവിൻ 7**

വിദ്യാവിശേഷമതി = ആത്മവിദ്യയിൽ താൽപര്യമുള്ള ബുദ്ധി; ഹൃദ്യങ്ങൾ = ഹൃദയത്തിന് സുഖം തരുന്നവ; ഭൂതദയ = ജീവകാരുണ്യം; അദ്യാപി = ഇന്നും; അനശ്വരം = മാറ്റമില്ലാതെ.

സത്യം തിരയുന്ന മനുഷ്യന്റെ മനസ്സ് ഉൾക്കൊള്ളേണ്ട ചില സദാചാരങ്ങളുണ്ട്. ആത്മവിദ്യ ഉറപ്പുവന്ന മനുഷ്യൻ, പണ്ടേതന്നെ ഹൃദയത്തിന് സുഖം നൽകുന്ന, ജീവകാരുണ്യം തുടങ്ങിയ ഇത്തരം എട്ട് സദാചാരങ്ങൾ നിർദ്ദേശിച്ചിട്ടുണ്ട്. ഇന്നും അവ മാറ്റമില്ലാതെ തുടരുന്നു. എന്തൊക്കെയാണെന്ന് വിശദീകരിക്കാം. ശ്രദ്ധിച്ചുകേൾക്കുവിൻ

## ഭൂദദയ

**കോപിച്ചിടാതപര, നന്യ, നമിത്ര, നിഷ്ടൻ**
**ദ്വേഷിച്ചവൻ, ശ്രിതനു മെന്നൊരുഭേദമെന്യേ**
**ആപത്തിലെപ്പോഴുമിവർക്കുപകാരിയായി**
**പ്രാപിക്കിലായതു 'മഹാദയ' യെന്നുചൊല്ലാം. 8**

ഒരിക്കലും ആരോടും കോപിക്കാതെ, ബന്ധമില്ലാത്തവൻ, വേറൊരുത്തൻ, ശത്രു, സ്നേഹിതൻ, ദ്വേഷമുള്ളവൻ, ആശ്രിതൻ എന്നു തുടങ്ങിയ ഭേദമെല്ലാം ഉപേക്ഷിച്ച്, ആപത്തുവരുമ്പോൾ ആർക്കും ഉപകാരം ചെയ്‌വാൻ കഴിവുവരുന്നതിന് മഹാദയ എന്നുപറയാം. സമഭാവന ആത്മാനുഭവം ഉളവാക്കും എന്നുള്ളതുകൊണ്ട് ഈ 'മഹാദയ' സദാചാരങ്ങളിൽ ഒന്നാമതായി ഗണിക്കപ്പെട്ടിരിക്കുന്നു.

## ക്ഷമ

**സ്നേഹിച്ചിടാതെ പലനാൾ പലതും പരന്മാർ**
**ബാഹ്യാന്തരാർത്തികൾ നമുക്കുവരുത്തിയാലും**
**ദ്രോഹിച്ചിടാതെയവരോടൊരു കോപമെന്യേ**
**സ്നേഹിച്ചുകൊൾകിലതുതാൻ 'ക്ഷമ' യായശീലം 9**

പരന്മാർ = ശത്രുക്കൾ, ബാഹ്യാന്തരാർത്തികൾ = പുറത്തും അകത്തും ഉണ്ടാകുന്ന ദുഃഖങ്ങൾ

നമ്മെ ഒരുതരത്തിലും സ്നേഹിക്കാതെ ശത്രുക്കളായി വർത്തിച്ചുകൊണ്ട്, ചിലർ അകത്തും പുറത്തും നമുക്ക് പല തരം ദുഃഖങ്ങൾ ഉണ്ടാക്കികൊണ്ടേയിരിക്കുന്നു. എന്നാലും അവർക്ക് ഒരു ദ്രോഹവും ചെയ്യാതെ, അവരോട് കോപിക്കു കപോലും ചെയ്യാതെ സ്നേഹിക്കാൻ കഴിയുമെങ്കിൽ അതാണ് 'ക്ഷമ' എന്ന സദാചാരം.

## അനസൂയ

**ധർമ്മാർത്ഥകാമവിഭവങ്ങൾ ചിലർക്കുചേരും,**
**ശർമ്മാസ്പദസ്ഥിതിവരുന്നു ചിലർക്കുമോക്ഷം**
**വന്നീടു,മെങ്കിലവരോടനുഭാവമോടും**
**ചേർന്നീടിലായതനസൂയ കലർന്നശീലം. 10**

ധർമ്മാർത്ഥകാമവിഭവങ്ങൾ = ധർമ്മം, ഐശ്വര്യം, കാമം ഇവയ്ക്കുതകുന്ന സാമഗ്രികൾ; ശർമ്മാസ്പദസ്ഥിതി = സുഖസ്ഥിതി

ധർമ്മത്തിനും, അർത്ഥത്തിനും, കാമത്തിനും ഉപകരി ക്കുന്ന അനേകം സാമഗ്രികൾ ചിലർക്ക് എളുപ്പത്തിൽ സമ്പാ ദിക്കാൻ കഴിയും. ചിലർക്ക് എളുപ്പത്തിൽ സുഖസ്ഥിതി വന്നു ചേരുന്നു. ചിലർക്ക് മോക്ഷം പോലും എളുപ്പത്തിൽ വന്നു

ചേരുന്നു. ഇതൊക്കെ കണ്ടിട്ട് അങ്ങനെയുള്ളവരോടെല്ലാം സ്നേഹഭാവത്തോടുകൂടി ഒരുമിച്ച് വർത്തിക്കാൻ കഴിഞ്ഞാൽ അതാണ് 'അനസൂയ' എന്ന സദാചാരം. അനസൂയ എന്നുള്ളതിന് അസൂയയില്ലായ്മ എന്നാണർത്ഥം.

## ശൗചം

**നിന്ദ്യങ്ങളായവ വെറുക്ക, ഭുജിച്ചിടായ്ക**
**നന്ദിച്ചു സജ്ജനമൊടൊത്തു വസിച്ചുകൊൾക**
**എന്നും സ്വധർമ്മനിലവിട്ടുവസിച്ചിടായ്ക**
**എന്നുള്ള ശീല, മതുതന്നെവിശിഷ്ടശൗചം.** 11

ശൗചം = ശുചിത്വം; നന്ദിച്ച് = സന്തോഷിച്ച്; സ്വധർമ്മനില = അവനവൻ അവശ്യം ചെയ്തുതീർക്കേണ്ട കർമ്മങ്ങളുടെ സ്ഥിതി.

നിന്ദ്യങ്ങളായ കാര്യങ്ങളെ വെറുക്കുക; നിന്ദ്യങ്ങളായ ഭക്ഷണങ്ങൾ കഴിക്കാതിരിക്കുക; സന്തോഷത്തോടുകൂടി സജ്ജനങ്ങളുമായി സഹവസിക്കുക, അവനവൻ അവശ്യം ചെയ്തു തീർക്കേണ്ട കർമ്മങ്ങളിൽ വിട്ടുവീഴ്ച കൂടാതെ മുന്നോട്ടുപോവുക എന്നുതുടങ്ങിയവയാണ് പ്രധാനമായും ശൗചം എന്നറിയപ്പെടുന്ന സദാചാരം.

## അനായാസം

**യാതൊന്നുചെയ്വതിന് നാം തുടരുന്നതിങ്കൽ**
**ബാധിച്ചിടുന്നുപല പീഡകളെന്നുമെങ്കിൽ**
**സാധിപ്പതിന്നിടവരാത്തതു ധർമ്മമെന്നു-**
**ബോധിക്കിലും, കളകമാനസവിശ്രമാർത്ഥം.** 12

ചെയ്യുന്ന കൃത്യങ്ങളിൽ മനസ്സിന് ക്ഷീണം തോന്നാതിരിക്കുകയാണ് 'അനായാസം.' നാം ചെയ്യാൻ ഒരുമ്പെടുന്ന കൃത്യങ്ങളിൽ പലവിധ ബുദ്ധിമുട്ടുകൾ നമ്മെ പിടികൂടിയെന്നുവരാം. ധർമ്മമാണ് എന്നു നാം കരുതുന്ന കാര്യങ്ങളിൽ പോലും പലതും ചെയ്‌വാൻ സാധിച്ചില്ലെന്നുവരാം. ഇത്തരം കാര്യങ്ങളിൽ മനസ്സിനെ വല്ലാതെ വിഷമിപ്പിക്കാതെ എല്ലാം ഈശ്വരനിശ്ചയമെന്ന് ഓർമ്മിച്ച് വിശ്രമസുഖം അനുഭവിക്കുന്നതാണ് 'അനായാസം.'

## മംഗളം

ഒരാൾ അവശ്യം അനുഷ്ഠിക്കേണ്ട നല്ലകാര്യം എന്തെന്നാണ് ഈ ശ്ലോകത്തിൽ വിവരിക്കുന്നത്.

**എന്നും പ്രശസ്തതരമായവയാചരിക്ക,**
**അന്യങ്ങളായവകളൊക്കെയകറ്റിവയ്ക്ക,**
**സന്ന്യാസവൃത്തിയൊടിരിക്ക, യിതാണു ബുദ്ധർ**
**നന്നെന്നുരയ്ക്കുമൊരു മംഗളമായശീലം.** 13

പ്രശ്തതരം = അതീവസ്തുത്യർഹം അഥവാ ഏറ്റവും വിലപ്പെട്ടത്; സന്ന്യാസവൃത്തി = ഫലേച്ഛയിലുള്ള ഉപേക്ഷ; ബുദ്ധർ = വിവേകികൾ അഥവാ അറിവുള്ളവർ.

ഏറ്റവും വിലപ്പെട്ട കാര്യങ്ങൾ അനുഷ്ഠിക്കുക, നിസ്സാരങ്ങളായവയെ മാറ്റിനിർത്തുക, ഫലേച്ഛയില്ലാതിരിക്കുക. ഇത്രയുമാണ് അറിവുള്ളവർ നല്ലതെന്നുകരുതുന്ന ശുഭകരമായ ആചാരം.

## അകാർപ്പണ്യം

**അല്പാർത്ഥമെങ്കിലു മിരന്നിടുവോർക്കുനിത്യ-**
**മല്പേതരാർദ്രഹൃദയത്തൊടു നൽകിയെന്നാൽ**
**സൽപാത്രദാനഫലമാ- യിവയോർത്തുകണ്ടാൽ**
**കാർപ്പണ്യമെന്നിയേവസിപ്പൊരുശീലമത്രേ. 14**

അകാർപ്പണ്യം = അനുകമ്പ; അല്പേതരാർദ്രഹൃദയത്തൊടു = അത്യന്തം അനുകമ്പാമയമായ മനസ്സോടുകൂടി; സൽപാത്രദാനഫലം = അർഹതയുള്ളവർക്ക് നൽകുന്ന ദാനത്തിന്റെ പ്രയോജനം; കാർപ്പണ്യം = ദ്രോഹബുദ്ധി.

ഭിക്ഷ ചോദിച്ചുവരുന്നവർക്ക്, അനുകമ്പ നിറഞ്ഞ ഹൃദയത്തോടുകൂടി അല്പമെന്തെങ്കിലും നൽകിയാൽപ്പോലും, അതുകൊണ്ട് സത്പാത്രദാനഫലം ലഭിക്കുന്നതാണ്. ഈ വസ്തുതയറിഞ്ഞ് ദ്രോഹബുദ്ധിയില്ലാതെ കഴിഞ്ഞുകൂടുന്ന ശീലമാണ് അകാർപ്പണ്യം.

## അസ്പൃഹ

**ചിന്തിച്ചുകൊൾവിനിനിയും പരഹിംസയെന്യേ**
**യെന്താണു നമ്മുടെ പ്രയത്നവശാൽ ലഭിക്കും**
**സംതൃപ്തിയോടതു ഭുജിക്ക ദുരാശയേറും**
**വൻതിന്മനീക്കുമൊരു വൃത്തിയതസ്പൃഹാഖ്യ 15**

സ്പൃഹ = ആഗ്രഹം; അസ്പൃഹ = ആഗ്രഹമില്ലായ്മ; പരഹിംസ = അന്യനു ചെയ്യുന്ന ദ്രോഹം; ഒരു വൃത്തി = ഒരു ശീലം; തിന്മ = ചീത്ത

ഇക്കാര്യം നല്ലവണ്ണം ചിന്തിച്ചറിയേണ്ടതാണ്. അന്യന് ഒരു ദ്രോഹവും വരുത്താതെ അവനവന്റെ പ്രയത്നംകൊണ്ട്

എന്താണോ നേടുന്നത് അത് തൃപ്തിയോടനുഭവിക്കണം. ദുരാശ നിമിത്തം തികച്ചും ഹീനമായ കർമ്മമൊന്നും ചെയ്യാനിടവരരുത്. ഈ ശീലമാണ് 'അസ്പൃഹ' എന്നറിയപ്പെടുന്ന സദാചാരം.

ആത്മസാക്ഷാത്കാരത്തിന് ഉപകരിക്കുന്ന എട്ടു സദാചാരങ്ങളേയും വിവരിച്ചശേഷം അവകൊണ്ടുണ്ടാകുന്ന സാമാന്യഫലം പ്രഖ്യാപിക്കുകയാണ് അടുത്ത പദ്യത്തിൽ

**ഇച്ചൊന്നൊരാത്മഗുണമെട്ടുമുപേക്ഷയെന്യേ**
**നച്ചിത്തരംഗമതിലാർക്കു ലഭിച്ചിടുന്നു**
**സ്വച്ഛത്വമാർന്നു കരണങ്ങളവന്ന, വൻ പി-**
**ന്നിച്ഛിക്കയില്ലിഹസുഖം പരമാർത്ഥമായും. 16**

സ്വച്ഛത്വം = പരിശുദ്ധി; ഇഹസുഖം = ഈ ലോകത്തു കിട്ടുന്നസുഖം; കരണങ്ങൾ = മനസ്സും ഇന്ദ്രിയങ്ങളും

മേൽ വിവരിച്ച എട്ടു ഗുണങ്ങളും ഒരു ഉദാസീനതയും കൂടാതെ ആര് ഹൃദയത്തിലാക്കി ഉറപ്പിക്കുന്നുവോ, അവന്റെ മനസ്സും ഇന്ദ്രിയങ്ങളും പരിശുദ്ധി കൈവരിക്കുന്നു. അവൻ പിന്നെ ഒരിക്കലും ഈ ലോകത്തു നിന്നും കിട്ടാവുന്ന വിഷയ സുഖങ്ങൾ ആഗ്രഹിക്കുകയേയില്ല, ഇതു സത്യം. അവൻ ആത്മസുഖാനുഭവത്തിന് അർഹനായിത്തീരുന്നു എന്നു താൽപര്യം.

### **ലോകം** (യുഗ്മകം)

യുഗ്മകം, ഒരാശയം രണ്ടു ശ്ലോകങ്ങൾ കൊണ്ട് പൂർത്തിയാക്കുമ്പോൾ ആ രണ്ടിനും കൂടി നൽകുന്ന പേരാണ് യുഗ്മകം. ഈ ലോകത്തിന്റെ നശ്വരതയാണ് അടുത്ത രണ്ടു പദ്യങ്ങളിൽക്കൂടി വിവരിക്കുന്നത്.

**ഈ ലോകമെത്ര നരപാലകരൊക്കെ നല്ല**
**പോലാചരിച്ചിഹ ശരിക്കുഭരിച്ചുമുന്നം**
**കാലങ്ങളെത്രയിതുപോലെ കഴിഞ്ഞു പാർത്താൽ**
**മേലും ഭവിപ്പതിതുതന്നെ വികല്പമെന്യേ. 17**

**എന്നിപ്രപഞ്ച ലയ സൃഷ്ടികൾ കണ്ടുകണ്ടി-**
**ട്ടിന്നശ്വരസ്ഥിതി നിനച്ചുമനം വെറുത്തു**
**നന്നായ് സ്വകീയഹൃദയത്തിനു ശാന്തിനിത്യാ-**
**നന്ദങ്ങളെന്നിവ ലഭിപ്പതിനായ് ശ്രമിപ്പിൻ. 18**

നരപാലകർ = രാജാക്കന്മാർ; വികല്പമെന്യേ = സംശയമി ല്ലാതെ; പ്രപഞ്ചലയസൃഷ്ടികൾ = ഈ പ്രപഞ്ചത്തിന്റെ നാശവും ഉൽപ്പത്തിയും; നശ്വരസ്ഥിതി = നശിച്ചില്ലാതാകുന്ന അവസ്ഥ; സ്വകീയഹൃദയം = അവനവന്റെ ഹൃദയം

ഈ ലോകത്തെ എത്രയോ രാജാക്കന്മാർ വേണ്ടപോലെ നിയമമനുസരിച്ച് പണ്ടേതന്നെ ഭരിച്ചിട്ടുണ്ട്. ഇതുപോലെ എത്രയെത്ര കാലഘട്ടങ്ങൾ കഴിഞ്ഞുപോയി, ഇനിയും ഇത് സംഭവിച്ചുകൊണ്ടേയിരിക്കും സംശയമേ വേണ്ട. എന്നിങ്ങനെ വീണ്ടുംവീണ്ടുമുള്ള പ്രപഞ്ചത്തിന്റെ നാശവും ഉൽപത്തിയും കണ്ടുകണ്ട് ഇത് നശിച്ചുപോകുന്ന ഒന്നാണെന്ന് വിചാരം ചെയ്തുറപ്പിച്ച്, ഇതിനോടു വൈരാഗ്യം അഥവാ വെറുപ്പ് ഉണ്ടാകണം. അങ്ങനെ അവനവന്റെ ഹൃദ യത്തിന് ശാശ്വതമായ ശാന്തിയും, ആനന്ദവും നേടിയെടു ക്കാൻ ശ്രമിക്കേണ്ടതാണ്.

കേവലകർമ്മം കൊണ്ടല്ല, മനസ്സിന്റെ ഉപശമം കൊണ്ടേ കാര്യമായ സുഖം ലഭിക്കൂ എന്നാണ് പത്തൊമ്പതാം ശ്ലോകം വിവരിക്കുന്നത്.

**കർമ്മങ്ങൾചെയ്തതുപുലർത്തുവതിന്നു, സത്യ**
**ധർമ്മങ്ങൾ വിട്ടുപലതും പലർ ചെയ്തിടുന്നു**
**മർമ്മജ്ഞരായവര, തൊക്കെയറിഞ്ഞുനിത്യ-**
**ശർമ്മം ലഭിപ്പതിനു ചിത്തമമർത്തീടുന്നു.** **19**

മർമ്മജ്ഞർ = സത്യം അറിയാവുന്നവർ; നിത്യശർമ്മം = നിത്യ സുഖം; ചിത്തമമർത്തീടുന്നു = മനസ്സിനെ നിയന്ത്രിക്കുന്നു.

സാധാരണ ലൗകികർ പലവിധ കർമ്മങ്ങൾ ചെയ്തിട്ട് അവയുടെ ഫലങ്ങൾ കൈവിട്ടുപോകാതിരിക്കാൻ, ധർമ്മ മാർഗ്ഗം വെടിഞ്ഞ് പലതും ചെയ്തുകൊണ്ടേയിരിക്കുന്നു. സത്യമറിഞ്ഞവർ ഇങ്ങനെയുള്ള കർമ്മമാർഗ്ഗം ഒരിക്കലും സുഖിപ്പിക്കുകയില്ലാ എന്നറിഞ്ഞ് നിത്യസുഖം കൈവരുന്ന തിനായി മനോനിയന്ത്രണം ശീലിക്കുന്നു.

**നീറിത്തുടിച്ചു കുടിയാഞ്ഞുഴലുന്ന ലോകം**
**ചോറിൽ കിടന്നു പുരളുന്നവരോടിരന്നാൽ**
**ചീറിക്കടിപ്പതിനു താറുമുടുത്തുകയ്യും**
**മാറിപ്പിടിച്ചുടനടുക്കുമിതന്ധലോകം** **20**

നീറിത്തുടിച്ച് = എരിപൊരിക്കൊണ്ട്; കുടിയാഞ്ഞ് = ഒന്നും കിട്ടാതെ; ഉഴലുന്നു = വേദനിക്കുന്നു; താറുമുടുത്ത് = തയ്യാറെടുത്ത്; കയ്യുംമാറിപ്പിടിച്ച് = കയ്യുമുയർത്തി; അന്ധലോകം = അറിവില്ലാത്തവർ.

ദാരിദ്ര്യദുഃഖത്തിൽ എരിപൊരിക്കൊണ്ട് ഒന്നും നേടാൻ കഴിയാത്ത ജനങ്ങൾ, ഐശ്വര്യസമൃദ്ധിയിൽ കഴിഞ്ഞുകൂടുന്ന വരോട് എന്തെങ്കിലും യാചിച്ചാൽ, അവർ കോപിച്ചുപദ്രവി ക്കാനായി തയ്യാറെടുത്ത് കയ്യുമുയർത്തി മുന്നോട്ടുവരുന്നു.

അഹങ്കാരവും കാമവുമാണ് മനുഷ്യജീവിതത്തെ പാടെ നശിപ്പിക്കുന്നതെന്നാണ് അടുത്ത ശ്ലോകത്തിൽ വിവരിക്കുന്നത്.

**മോടിക്കുഡംഭുകരുതിച്ചിലപൂരുഷന്മാർ**
**കോടിക്കുരംഗമിഴിമാരൊടു ചേർന്നു നിത്യം**
**ആടിക്കുഴഞ്ഞു മദനോത്സവമാടി ദേഹം**
**വാടിത്തളർന്നു കരണങ്ങൾ വൃഥാ കെടുന്നു.** 21

ഡംഭ് = എന്നെക്കാൾ വലിയവനായി ആരുമില്ലെന്ന ഭാവം; കുരംഗമിഴിമാർ = സുന്ദരിമാർ; മദനോത്സവം = കാമ കേളി; കരണങ്ങൾ = മനസ്സും ഇന്ദ്രിയങ്ങളും; വൃഥാ = നിഷ്പ്ര യോജനമായി.

അന്യരെ മയക്കാൻവേണ്ടി തന്നെക്കാൾ വലിയവനില്ലെന്നുഭാവിച്ച് പുരുഷന്മാർ അനേകം സുന്ദരിമാരുമായിചേർന്ന് സദാ ആടിക്കുഴഞ്ഞ്, കാമകേളികളിൽ ഏർപ്പെടുന്നു. അങ്ങനെ ഒടുവിൽ ദേഹവും മനസ്സും ഇന്ദ്രിയങ്ങളും തളർന്നു ജീവിതം നിഷ്പ്രയോജനമായി കെട്ടടങ്ങുകയും ചെയ്യുന്നു.

ഇത്തരം ഡംഭ് കാട്ടുന്നവർ ഈശ്വര ഭക്തന്മാരെ പരിഹസിച്ച് തള്ളുന്നു , ,ന്നാണ് അടുത്ത പദ്യത്തിൽ വിവരിക്കുന്നത്.

**വല്ലപ്പോഴെങ്കിലുമൊരീശ്വരഭക്തിയുള്ളിൽ**
**തള്ളിക്കടത്തിമരുവുന്നവരോടിദാനിം**
**മല്ലിട്ടുചെന്നു ചിലഭോഷ്ക്കുപറഞ്ഞെതിർത്തു**
**തല്ലിപ്പൊടിച്ചുകളയുന്നവരുണ്ടനേകം.** 22

ചില ഭോഷ്ക്കുപറഞ്ഞ് = ചില പരിഹാസവാക്കുകൾ പറഞ്ഞ്.

ജീവിതത്തിൽ വല്ലപ്പോഴുമെങ്കിലും ഉള്ളിൽ ഈശ്വരഭക്തി യുണ്ടാക്കികഴിഞ്ഞുകൂടുന്ന സാധുക്കളോട് ഈ അഹങ്കാരി കൾ മല്ലിടാൻ ചെല്ലുന്നു. അവരുടെമേൽ പരിഹാസവാക്കു കൾ ചൊരിയുന്നു. അവരെ തല്ലിപ്പൊടിച്ച് താറുമാറാക്കുന്നു. ഇങ്ങനെ പ്രവർത്തിക്കുന്നവരേയും ധാരാളം കാണ്മാനുണ്ട്.

ദുർമാർഗ്ഗത്തിൽ ചരിക്കുന്ന ഈ അഹങ്കാരികൾ പാടെ നശിക്കുമെന്നും സന്മാർഗ്ഗചാരികളായ ഭക്തന്മാർ ആത്മാന ന്ദാമൃതം ഭുജിക്കുമെന്നുമാണ് അടുത്ത പദ്യത്തിലെ പ്രതിപാദ്യം

**ദുർമാർഗ്ഗഗാമികൾ ദുഷിച്ചുദുരാശയേറും-**
**ദുർമ്മത്സരത്തിനനുകൂലികളായ് നശിക്കും;**
**സന്മാർഗ്ഗഗാമികൾ സുഖിച്ചുനിരാശയേലും**
**സന്മാനസത്തൊടു രസിച്ചമൃതം ഭുജിക്കും.** **23**

ദുർമ്മാർഗ്ഗഗാമികൾ = ദുഷിച്ചമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവർ; ദുർമത്സരം = ദോഷമുളവാക്കുന്ന എതിർപ്പ്; സന്മാർഗ്ഗഗാമി കൾ = സത്യമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവർ; നിരാശയേലും = ആഗ്രഹമില്ലാത്തവരായി ഭവിക്കും; അമൃതം ഭുജിക്കും = ആത്മാനന്ദം അനുഭവിക്കും.

മുൻ വിവരിച്ച പ്രകാരം ദുഷ്ടമാർഗ്ഗത്തിൽ സഞ്ചരിക്കു ന്നവർ സ്വയം ദുഷിച്ച് ദുരാശ വർദ്ധിച്ച് എതിർപ്പുകൾക്ക് ശക്തികൂട്ടി പാടേ നശിക്കാനിടവരുന്നു. നേരെ മറിച്ച് ഈശ്വ രഭക്തി വളർത്തി നല്ലമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവർ, സുഖം വർദ്ധിച്ച് ആഗ്രഹങ്ങൾ കുറഞ്ഞ് ചിത്തം ശുദ്ധമായി രസിച്ച് ആത്മാനന്ദം അനുഭവിക്കാൻ ഇടവരും.

ഉയർച്ചയും താഴ്ചയും കൊണ്ട് നിറഞ്ഞ ഈ ലോകം അത്ഭുതകരമായ ഒരു ഈശ്വരലീലയാണെന്നുമാത്രമേ പറയാൻ പറ്റൂ. ഇതാണ് ഇരുപത്തിനാലാം പദ്യത്തിലെ താൽപര്യം.

**ഇപ്പാരിലല്പധനമുള്ളവരുണ്ടനേകം**
**അല്പേതരംധനമിരിപ്പവരും വിശേഷാൽ**
**കെൽപ്പില്ലയാതെവലയുന്നവരെത്രശുഷ്ക-**
**ശഷ്പം കണക്കഖിലമീശവിലാസമത്രേ.** 24

അല്പേതരം = ധാരാളം; കെല്പില്ലയാതെ = സാമർത്ഥ്യമില്ലാതെ; ശുഷ്കശഷ്പം = ഉണക്കപ്പുല്ല്

ഈ ഭൂമിയിൽ അല്പമായ സമ്പത്തുള്ളവരെ ഒട്ടേറെ കാണ്മാനുണ്ട്. അതേ അവസരത്തിൽ അതിരുകവിഞ്ഞ സമ്പത്തുള്ളവരും വേണ്ടുവോളമുണ്ട്. പിന്നെ യാതൊരു കഴിവുമില്ലാതെ ഉണക്കപ്പുല്ലുപോലെ ദുഃഖിതരായിക്കഴിയുന്നവരും അസംഖ്യം. ഇതൊക്കെ ഈശ്വരന്റെ കളിയെന്നല്ലാതെ എന്തു പറയാനാണ്.

സമ്പത്തുവരുമ്പോൾ അഹങ്കരിക്കുന്നവരാണധികവും എന്നാണ് അടുത്ത ശ്ലോകം വെളിപ്പെടുത്തുന്നത്.

**സമ്പൽസമൃദ്ധിയുളവായതുകൊണ്ടുചിത്തം**
**കമ്പിച്ചു സാധുജനധിക്കൃതിചെയ്തുപാരം**
**ദംഭത്തൊടുമ്പർപതിയെന്നുനിനച്ചുകൊണ്ടു**
**തൻപത്തനത്തിലമരുന്നവരുണ്ടനേകം.** 25

സമ്പത് സമൃദ്ധി = ധനസമൃദ്ധി; ചിത്തംകമ്പിച്ച് = അഹങ്കരിച്ച്; സാധുജനധിക്കൃതി = സജ്ജനനിന്ദ; ദംഭത്തോടെ = അഹങ്കാരത്തോടെ; ഉമ്പർപതി = ദേവേന്ദ്രൻ; തൻപത്തനത്തിൽ = അവരവരുടെ വീട്ടിൽ.

ധനസമൃദ്ധിയുണ്ടാകുമ്പോൾ മനസ്സിൽ അഹങ്കാരം വർദ്ധിച്ച് സജ്ജനങ്ങളെ അത്യന്തം നിന്ദിച്ച് കഴിയാൻ ഇടവരുന്നു. അഹങ്കാരത്തോടുകൂടി, ദേവേന്ദ്രനെപ്പോലെ മദിച്ച് അവരവരുടെ വീടുകളിൽ കഴിഞ്ഞുകൂടുന്ന അനേകം പേരെ കാണാനുണ്ട്.

ഇപ്രകാരം സമ്പദ് സമൃദ്ധിയിൽ അഹങ്കരിക്കുന്നവർ അതിവേഗം നശിച്ച് പരമദരിദ്രരായിത്തീരുന്നതും കാണ്മാനുണ്ടെന്നാണ് ഇനി വിവരിക്കുന്നത്.

**കേടറ്റധാന്യധനമുണ്ടിവിടെന്നുഭാവി-**
**ച്ചീടുന്നഹോചിലർ, സഹസ്രധനേശരെന്നും**
**കോടീശർമറ്റുചിലരെന്നുനിനച്ചിരിക്കെ,**
**പാടെമുടിഞ്ഞടിമയായ്കഴിയുന്നകാണാം.** 26

സഹസ്രധനേശർ = ആയിരക്കണക്കിന് ധനമുള്ളവർ.

യാതൊരു കുറവും കൂടാതെ ധാന്യധനങ്ങൾ നമുക്കുണ്ടെന്നുകരുതി ആശ്ചര്യത്തോടുകൂടി ചിലർ, 'ഞാൻ ആയിരക്കണക്കിനു പണമുള്ളവനാണെന്നും, കോടീശ്വരനാണെന്നും' ഒക്കെ അഹങ്കരിച്ച് കഴിഞ്ഞുകൂടുന്നു. അങ്ങനെ കഴിയവെ, അവർ പാടെ മുടിഞ്ഞ് മറ്റുള്ളവരുടെ അടിമപ്പണി ചെയ്യുന്ന കാഴ്ചയും വേണ്ടുവോളം കാണ്മാനുണ്ട്.

**വിത്തംനിനച്ചതിലുമേറിനമുക്കുനല്ല**
**സ്വത്തായ്ഭവിച്ചിനി നമുക്കഴിവില്ലയെന്നായ്**
**നിത്യംനിനച്ചു, നിജഭൃത്യജനങ്ങളോടൊ**
**ത്തുത്തുംഗമോദമൊടിരിപ്പവരെത്രപാരിൽ.** 27

നാം ആഗ്രഹിച്ചതിലും അധികം ധനം ലഭിച്ചുകഴിഞ്ഞിരിക്കുന്നു. വേണ്ടത്ര സ്വത്ത് ആയിക്കഴിഞ്ഞു. ഇതിനൊരിക്കലും ഇനി കുറവ് വരുകയില്ല. ഇങ്ങനെ കരുതി അനേകം ഭൃത്യജനങ്ങളും ഒരുമിച്ച് വമ്പിച്ച സന്തോഷത്തോടെ അഹങ്കരിച്ച് കഴിയുന്നവരേയും ഈ ലോകത്ത് വേണ്ടുവോളം കാൺമാനുണ്ട്.

എത്ര ധനമുണ്ടായാലും മനസ്സിന് തൃപ്തി വരാതെ ധൂർത്തരായി സജ്ജനങ്ങളെ വേദനിപ്പിച്ച് കഴിയുന്നവരും അനേകമുണ്ടെന്നാണ് ഇരുപത്തിയെട്ടാം പദ്യം വിവരിക്കുന്നത്.

**അർത്ഥേഷണാദികൾ തികച്ചു ലഭിക്കിലും തൻ**
**ചിത്താർത്തി തീർന്നൊരു സുഖസ്ഥിതിവന്നിടാതെ**
**ധൂർത്താർന്നുസാധുജനപീഡകൾചെയതുവിത്തം**
**ചോർത്താർത്തുപോരു മതിദുഷ്ടരുമുണ്ടനേകം. 28**

അർത്ഥേഷണാദികൾ = അർത്ഥേഷണ തുടങ്ങിയവ, ഏഷണാപദത്തിന് ഒടുങ്ങാത്ത തൃഷ്ണ എന്നാണർത്ഥം. മൂന്നുതരം ഏഷണകളാണ് മനുഷ്യനെ സദാ പീഡിപ്പിക്കുന്നത്; വിത്തേഷണ, പുത്രേഷണ, ലോകേഷണ എന്നിങ്ങനെ. ധനത്തിലുള്ള തൃഷ്ണയാണ് 'വിത്തേഷണ'; സന്താനങ്ങളോടുള്ള മമതയാണ് 'പുത്രേഷണ'; ലോകത്തെ തൃപ്തിപ്പെടുത്താനുള്ള തൃഷ്ണയാണ് 'ലോകേഷണ'. പദ്യത്തിൽ അർത്ഥേഷണാദികൾ എന്നുള്ളതുകൊണ്ട് ഈ ഏഷണാത്രയത്തെ സംഗ്രഹിച്ചിരിക്കുന്നു എന്നു കാണേണ്ടതാണ്. മേൽപ്പറഞ്ഞ ഏഷണകളെല്ലാം വേണ്ടുവോളം നേടിക്കഴിഞ്ഞാലും ചിത്തദുഃഖം ഒരിക്കലും തീരാതെ, ഒരു സുഖവും കിട്ടാതെ, അനേകം പേർ അസംതൃപ്തരായി കഴിഞ്ഞുകൂടുന്നു. അവർ

ധൂർത്തരായി സജ്ജനങ്ങളെ വേദനിപ്പിച്ച് അന്യായമായി ധനം നേടി അഹങ്കരിച്ച് ദുഷ്ടരായിത്തന്നെ ജീവിതം കഴിച്ചു കൂട്ടുന്നു.

എത്രയൊക്കെ ധനമോ ബന്ധുബലമോ, ഉണ്ടായാലും അവയൊന്നും ജീവിതാന്ത്യത്തിൽ ഉപകരിക്കുകയില്ലെന്നും ധർമ്മം മാത്രമേ അവസാനം കൂടെ ഉണ്ടാവുകയുള്ളൂ എന്നു മാണ് അടുത്ത പദ്യം എടുത്തുകാട്ടുന്നത്.

**ചിന്തിക്കിലാത്മധനധാന്യഗണങ്ങൾചേരും**
**ബന്ധുക്കളാത്മജ, രമാത്യർ, നിജംകളത്രം,**
**സന്ധിച്ചുകൊണ്ടുപചരിച്ചുവസിക്കിലും ദേ-**
**ഹാന്ത്യത്തിലില്ലൊരുവരും നിജധർമ്മമെന്യേ. 29**

ഒന്നാലോചിച്ചുനോക്കിയാൽ ധനധാന്യസമൃദ്ധിയോ, ബന്ധു ക്കളോ, ഉപദേശകരോ, സ്വന്തം ഭാര്യയോ ഒരുമിച്ചുനിന്നുപ ചരിക്കുന്ന ആരും തന്നെ ദേഹാന്ത്യത്തിൽ സഹായത്തിനു ണ്ടാവുകയില്ല. അപ്പോൾ അവനവൻ അനുഷ്ഠിച്ച ധർമ്മം മാത്രമേകൂടെ കൂട്ടിനുണ്ടാവുകയുള്ളു.

വഴിയാത്രക്കാർ ഒരു വഴിയമ്പലത്തിൽ ഒരുമിച്ചു ചേർന്നിട്ട് പിരിഞ്ഞുപോകുന്നതുപോലെ മാത്രമേ കുടുംബ ജീവിതത്തെ ഗണിക്കാനുള്ളൂ എന്നാണ് മുപ്പതാം പദ്യം വിവ രിക്കുന്നത്.

**സത്രങ്ങൾ കണ്ടവിടെയല്പമിരുന്നുതീർത്ഥ-**
**യാത്രയ്ക്കുപോകുമവർ പിൻപിരിയുന്നപോലെ**
**ഗാത്രംധരിച്ചുലകിലീവിധമല്പകാലം**
**മാത്രംചരിച്ചുപിരിയുന്നു ജനങ്ങളെല്ലാം. 30**

സത്രം = വഴിയമ്പലം; ഗാത്രം = ശരീരം.

തീർത്ഥയാത്രയ്ക്കു പോകുന്നവർ അൽപനേരത്തേക്ക് ഒരു വഴിയമ്പലത്തിൽ ഒരുമിച്ചു കൂടുന്നു. കുശലം പറഞ്ഞിരുന്നശേഷം അല്പം കഴിഞ്ഞവർ പിരിഞ്ഞുപോകുന്നു. അതുപോലെ ശരീരം സ്വീകരിച്ച് ഈ ലോകത്തുവന്ന് അൽപകാലത്തേക്ക് മറ്റുള്ളവരോടൊത്തു ജീവിച്ചശേഷം ജനങ്ങളും പിരിഞ്ഞുപോകുന്നു.

ജീവിതത്തിന്റെ ഈ നശ്വരത ചിന്തിച്ചറിയാതെ അഹങ്കരിക്കുന്ന ദുഷ്ടമനുഷ്യരാകുന്ന സർപ്പങ്ങളുടെ വിഷമേറ്റ് മനുഷ്യർ വിഷമിക്കുന്നു എന്നാണ് ഇനി വിവരിക്കുന്നത്.

**സർവ്വംസഹക്കു സഹിയാത്തവിധം ധനത്താൽ**
**ഗർവ്വം കലർന്നറിവെഴാത്ത, തിദുഷ്ടരാകും**
**ദർവ്വീകരങ്ങളുടെ വൻവിഷവായുവേറ്റി-**
**ട്ടുർവ്വീനിവാസികളഹോ വിഷമിച്ചിടുന്നു. 31**

സർവ്വംസഹ = ഭൂമി; ഗർവ്വംകലർന്ന = അഹങ്കരിച്ച; ദർവ്വീകരങ്ങൾ = സർപ്പങ്ങൾ; ഉർവ്വീനിവാസികൾ = ഭൂമിവാസികൾ.

ഭൂമീദേവിക്കു സഹിക്കാത്തമട്ടിൽ സമ്പത്തിലഹങ്കരിച്ച് ദുഷ്ടന്മാർ പെരുമാറുന്നു. ഈ ദുഷ്ടന്മാരാകുന്ന സർപ്പങ്ങളുടെ വിഷവായു ശ്വസിച്ച് ഭൂമീവാസികൾ വല്ലാതെ വിഷമിക്കുന്നു. കഷ്ടമെന്നല്ലാതെ എന്തുപറയാൻ.

ചുരുക്കത്തിൽ ഇവിടെ ദുഃഖമല്ലാതെ മറ്റൊന്നുമില്ലെന്നാണ് ഇനി പ്രതിപാദിക്കുന്നത്.

**ഇല്ലില്ല ലോകമതിലെങ്ങുമൊരിക്കലും ശു-**
**ക്കല്ലാതെ സൗഖ്യനിലയേതിനുമോർത്തുകണ്ടാൽ**

**കല്ലാകിലും കഠിനദുഃഖമതിന്ന്, ലോകം**
**തല്ലിപ്പൊടിച്ചു വഴിയിൽചിതറുന്നിദാനീം.** 32

ശുക്ക് = ശോകം അഥവാ ദുഃഖം

ഈ ലോകത്ത് ദുഃഖമല്ലാതെ ഒരിക്കലും ഒരിടത്തും ഒന്നും ഇല്ലേയില്ല. ആലോചിച്ചാൽ സുഖം ഒരിടത്തും കാണ്മാനില്ല. കല്ലിനുപോലും കഠിനദുഃഖം. ജനങ്ങൾ അതിനെ തല്ലിപ്പൊടിച്ച് വഴിനീളെ ചിതറുന്നു.

മനുഷ്യജീവിതത്തിൽ ഒരു ഘട്ടത്തിലും സുഖമനുഭവിക്കാനില്ലെന്നാണ് തുടർന്ന് പ്രതിപാദിക്കുന്നത്.

**ബാല്യത്തിലില്ലസുഖമല്പവും, മോർക്കുകിൽ ചാ-**
**പല്യം പെരുക്കു, മതിമാന്ദ്യ, മശക്തിപാരം**
**എല്ലാംഭുജിക്കുമെതിലും ശുചിയില്ല നായ്ക്കു-**
**തുല്യം കിടന്നുവലയുന്നിതിലെന്തു സൗഖ്യം.** 33

ശൈശവത്തിൽ സുഖമുണ്ടോ? ഇല്ല. അല്പം ആലോചിച്ചാൽ ഇത് തെളിയും. വല്ലാത്ത ചപലത; ഒരു അടക്കവുമില്ല, ബുദ്ധിക്കുമാന്ദ്യം, ഒന്നിനും കഴിവില്ല; കിട്ടുന്നതൊക്കെ ഭക്ഷിക്കും; ശുചിത്വമൊന്നിലുമില്ല; ഒരു പട്ടിക്കുതുല്യം കിടന്നുഴലുന്നു. ഇതിൽ എന്തു സുഖമാണുള്ളത്.

കൗമാരത്തിൽ സുഖമുണ്ടോ എന്നു പരിശോധിക്കാം.

**പാരംവലഞ്ഞ, തുകഴിഞ്ഞു കുഴഞ്ഞൊരാകൗ-**
**മാരംവരുംനിജവയസ്യരുപദ്രവിപ്പാൻ**
**തീരെത്തരപ്പെടുകയില്ലിതിലുംസുഖിപ്പാൻ**
**ഭീരുത്വമാണെവിടെയുംജയമില്ലയോർത്താൽ.** 34

വയസ്യർ = കൂട്ടുകാർ

വല്ലാതെ ദുഃഖമനുഭവിച്ച് ശൈശവം ഒരുവിധം കഴിച്ചുകൂട്ടി; കൗമാരം വന്നുചേർന്നു. അപ്പോൾ അതാ പലതരത്തിലും ശല്യപ്പെടുത്താൻ വേണ്ടത്ര കൂട്ടുകാരുമെത്തി. കൗമാരത്തിലും അൽപം പോലും സുഖിക്കാൻ അവസരം കിട്ടുകയില്ല. എവിടെയും ഭയം. ആലോചിച്ചാൽ ഒരിടത്തും ജയമില്ല.

ഇനി നമുക്ക് യൗവ്വനത്തെ പരിശോധിക്കാം.

**താരുണ്യമാണിനിവരുന്നതുനല്ല യൗവ്വ-**
**നാരണ്യമാണു മനമത്രമദിച്ചുപോകും.**
**ഞാനെന്നഭാവമുയരും, മലർബാണവേടൻ**
**കാരുണ്യമറ്റുസമരത്തിനടുത്തുകൊള്ളും.** 35

താരുണ്യം = യൗവ്വനം; യൗവ്വനാരണ്യം = യൗവ്വനമാകുന്ന കാട്; മലർബാണവേടൻ = കാമദേവനാകുന്ന കാട്ടാളൻ; സമരത്തിനടുത്തുകൊള്ളും = യുദ്ധത്തിന് എത്തിച്ചേരും.

കൗമാരം കഴിഞ്ഞ് യൗവ്വനം വന്നുചേരുന്നു. യൗവ്വനമാകുന്ന വലിയകാട്. ഇവിടെ മനസ്സ് അറിയാതെ അഹങ്കരിച്ചുപോകുന്നു. ഞാനെന്നഭാവം മുന്നിട്ടുനിൽക്കുന്നു. കാമദേവനാകുന്ന കാട്ടാളൻ ഒരു ഭയവുമില്ലാതെ യുദ്ധത്തിന് എത്തിച്ചേരുകയും ചെയ്യുന്നു.

യൗവ്വനത്തിൽ ഇനിയുമുണ്ട് വൈഷമ്യങ്ങൾ

**ചേരുന്നുഭാര്യമുതലായവിപത്ഗ്രഹങ്ങൾ**
**മാറുന്നുസത്വനില, തത്ത്വവിചാരമൊക്കെ**
**പോരെന്നുറച്ചുപരഹിംസകൾ ചെയ്തുസമ്പ-**
**ത്തേറുന്നതിന്നുവഴികൂട്ടിവശംകെടുന്നു.** 36

വിപത്ഗ്രഹങ്ങൾ = ആപത്തുണ്ടാക്കുന്ന ഗ്രഹങ്ങൾ; സത്ത്വനില = സത്ത്വഗുണത്തിന്റെ ശുദ്ധി; തത്ത്വവിചാരം = സത്യചിന്ത; പരഹിംസ = പരദ്രോഹം.

യൗവ്വനത്തിൽ ആപത്തുണ്ടാക്കുന്ന ഭാര്യ മുതലായ ഗ്രഹങ്ങളുമായി യോഗം സംഭവിക്കുന്നു; ചിത്തശുദ്ധി നഷ്ടമാകുന്നു; തത്ത്വചിന്തയേ സാധ്യമാകുന്നില്ല; പോരാ പോരാ എന്നാണു ഭാവം. അതുകൊണ്ട് അന്യനെ ദ്രോഹിച്ചും സമ്പത്ത് വർദ്ധിപ്പിക്കുന്നു. ഇങ്ങനെ അവശനായി അധഃപതിക്കുന്നു.

യൗവ്വന ദുഃഖം ഇതുകൊണ്ടൊന്നും തീരുന്നില്ല.

**ദാരങ്ങളുംസുതരുമായി, വരെപുലർത്തും**
**ഭാരങ്ങൾതന്റെതലയിൽചുമടായ്ക്കരേറി**
**ശൂരത്വമാർന്നുപലദുർന്നയമാചരിച്ചു**
**ധൈര്യപ്പെടുന്നൊരുവിധംമദനാർത്തിമൂലം.** 37

ദാരങ്ങൾ = ഭാര്യ

യൗവ്വനത്തിൽ ഭാര്യയും മക്കളും ഒരുമിച്ചു ചേരുന്നു. അവരെയൊക്കെ രക്ഷിക്കാനുള്ള വലിയൊരു ഭാരവും ഒരു ചുമടുപോലെ തന്റെ തലയിൽ കയറിയിരിപ്പായി. ശൂരനെന്നു നടിച്ച് അതിനുവേണ്ടി പല ദുഷ്കർമ്മങ്ങളും ആചരിച്ച്, കാമദുഃഖം പെരുകുമ്പോൾ മറ്റുള്ളവരുടെ മുമ്പിൽ ധൈര്യം ഭാവിച്ച് ഒരുവിധം കഴിഞ്ഞുകൂടുന്നു.

ഇതുകൊണ്ടൊന്നും യൗവ്വനദുഃഖം അവസാനിക്കുന്നില്ല.

**സത്യം തപസ്സിവവെടിഞ്ഞു, മനസ്സുമുറ്റി-**
**ച്ചിത്തംതടിച്ചു, ധനകാംക്ഷമുഴുത്തുനിത്യം**
**കൃത്യംമറന്നു, രുകൃതഘ്നതവന്നുചേർന്നു**
**മിഥ്യാപവാദമിവയൊക്കെയുമൊത്തവങ്കൽ. 38**

ധനകാംക്ഷ = ധനമോഹം; കൃതഘ്നത = നന്ദികേട്; മിഥ്യാ പവാദം = ഇല്ലാത്ത ദോഷാരോപണം

യൗവ്വനത്തിൽ സത്യവും തപസ്സും ഉപേക്ഷിക്കപ്പെടുന്നു; മനസ്സ് പെരുകുന്നു; ചിത്തം തടിക്കുന്നു; ധനമോഹം ദിനം പ്രതി വളരുന്നു; കടമകൾ മറന്നുപോകുന്നു; സഹായിക്കുന്നവരോട് കടുത്ത നന്ദികേടു കാണിക്കുന്നു; ഇല്ലാത്ത അപവാദങ്ങൾക്ക് പാത്രമായിത്തീരുന്നു. ഒരുവനിൽ യൗവ്വനകാലത്തിൽ വന്നുചേരുന്ന ദുരിതങ്ങളാണിവയൊക്കെ

ഇനിയുമുണ്ട് യൗവ്വനദോഷങ്ങൾ

**ഭാര്യാദിപോഷണവിധൗ വിഭവാദിചേർപ്പാൻ**
**ധാരാളമായ് ചിലവുചെയ്തു ധനംകുറഞ്ഞു**
**പോരായ്മകൊണ്ടുപുരിവിട്ടവനെന്നപോൽപോയ്**
**പേരാർന്ന യൗവ്വന, മടുത്തതടുത്തുവേഗം. 39**

പോഷണവിധൗ = പോറ്റിപ്പുലർത്താനുള്ള കാര്യത്തിൽ; വിഭവാദി = സാധനസാമഗ്രികൾ.

ഭാര്യയേയും മക്കളേയും മറ്റും പോറ്റിപ്പുലർത്താനുള്ള സാധന സാമഗ്രികൾ സമ്പാദിക്കാനായി വരവിൽ കവിഞ്ഞ ചെലവുചെയ്യുന്നു. അങ്ങനെ ധനം കുറഞ്ഞുകുറഞ്ഞുവരുന്നു. ഒടുവിൽ ഒന്നും തികയാതെ വന്നിട്ട് നാടുവിട്ടവനെപ്പോലെ ദുഃഖാർത്തനായി കഴിയാനും ഇടവരുന്നു. ഇപ്രകാരം

പേരുകേട്ട യൗവ്വനവും വന്നുവന്ന് അതിവേഗം കടന്നുപോകുന്നു.

എങ്ങനെയാണ് യൗവ്വനം കടന്നുപോകുന്നതെന്നാണ് നാല്പതാം പദ്യത്തിൽ വിവരിക്കുന്നത്.

**വീര്യംകുറഞ്ഞുവിവശത്വമിയന്നു, ദേഹം-**
**പാരംമെലിഞ്ഞു, പരമാർത്ഥതവിട്ടു, തീരെ**
**ധൈര്യംവെടിഞ്ഞു, ധനഹീനതകൊണ്ടവന്റെ**
**കാര്യംകുഴഞ്ഞു, കനകാശമുഴുത്തുപാരം. 40**

വീര്യമെല്ലാം നഷ്ടപ്പെട്ടു; മനസ്സും ഇന്ദ്രിയങ്ങളും തളർന്നു; ശരീരം നന്നേ മെലിഞ്ഞു; സത്യമെന്തെന്ന് ഒരു നിശ്ചയവുമില്ല; ധൈര്യമപ്പാടെ നശിച്ചു; ധനമില്ലായ്മകൊണ്ടും ധനത്തിലുള്ള അതിരറ്റ ആശകൊണ്ടും കാര്യം എല്ലാം കുഴഞ്ഞു. ഈ നിലയിൽ എത്തിച്ചിട്ടാണ് യൗവ്വനം കടന്നുപോകുന്നത്.

യൗവ്വനം വഴിമാറിക്കൊടുക്കുന്നതോടെ വാർദ്ധക്യത്തിന്റെ വരവായി. വാർദ്ധക്യദോഷങ്ങളാണ് ഇനി പ്രതിപാദിക്കുന്നത്.

**വേഷംപകർന്നുജരയുംനരയുംതടിക്കു-**
**ദോഷംവരുത്തുവതിനായ്വിരവോടടുത്തു**
**ദ്വേഷംമുഴുത്തുസുജനത്തൊടുവൃദ്ധനോതും**
**ഭാഷയ്ക്കുദോഷമുളവായ്വികൃതിത്വമാർന്നു. 41**

ജര = ശരീരത്തിലെ ചുളിവുകൾ; സുജനം = നല്ലവർ.

രൂപമൊക്കെ മാറി; ശരീരം ചുക്കിചുളിഞ്ഞ് തലമുടി നരച്ചു; ശരീരത്തെ തികച്ചും ദുഷിപ്പിക്കാനായി ഈ ജരയും നരയും

ആക്രമിച്ചടുത്തു; എല്ലാവരോടും കോപം; സജ്ജനങ്ങളോട് വെറുപ്പ്; വൃദ്ധന്റെ ഭാഷയ്ക്ക് പരുഷത. എന്തിന്; ആകെ യെല്ലാം വികൃതമായി.

വാർദ്ധക്യം ഒരുവനിൽ തികച്ചും പരിഹാസങ്ങളായ പെരുമാറ്റ രീതികളെ സൃഷ്ടിക്കുന്നു.

**മണ്ടീടുമാത്മജരെയോർത്തുവിഷാദദൃഷ്ട്യാ-**
**കണ്ടീടുമാളുകളൊടേതുമിരന്നുകൊള്ളും**
**തന്റേടമെങ്ങനെയിനിക്കഴിയുന്നുമണ്ടാൻ**
**തന്റേടമില്ലിതി, നിനച്ചവനങ്ങടങ്ങും.** 42

വിഷാദദൃഷ്ട്യാ = ദുഃഖം നിറഞ്ഞ കണ്ണുകളോടുകൂടി.

സന്താനങ്ങളെക്കുറിച്ചു ചിന്തിച്ച് ദുഃഖം നിറഞ്ഞ കണ്ണു കളോടുകൂടി കാണുന്നവരോടൊക്കെ എന്തും ചോദിക്കാൻ ഒരുമ്പെടുന്നു; തന്റേടം പൂർണ്ണമായും വഴിമാറുന്നു; എങ്ങനെ യാണ് ഇനി കഴിഞ്ഞുകൂടുക; ഓടിരക്ഷപ്പെടാൻപോലും ഇനി കഴികയില്ല. ഇങ്ങനെയെല്ലാം ചിന്തിച്ച്, വിഷാദമഗ്നനായി ഒരി ടത്ത് ഒതുങ്ങിക്കൂടുന്നു.

ഇനിയുമുണ്ട് വാർദ്ധക്യത്തിന്റെ കേടുപാടുകൾ

**കാണുന്നതൊക്കെയുമവൻ കനകാർത്തിമൂലം**
**നാണംവെടിഞ്ഞു പലരോടുമിരന്നുവാങ്ങും**
**പ്രാണൻതുടിക്കുമളവെങ്ങവനുള്ളമാന-**
**സ്ഥാനങ്ങളെന്നിവകളോർത്തു വസിച്ചുകൊള്ളും.** 43

കനകാർത്തിമൂലം = കൂടുതൽകൂടുതൽ പണം വേണമെ ന്നുള്ള ചിന്ത നിമിത്തം; പ്രാണൻ തുടിക്കുമളവ് = മനസ്സ് പിട യുമ്പോൾ.

പണത്തിലുള്ള ഒടുങ്ങാത്ത ആഗ്രഹം നിമിത്തം ലജ്ജ യില്ലാതെ പലരോടും, കാണുന്നതൊക്കെ ഇരന്നുവാങ്ങും; എപ്പോഴും മനസ്സ് വല്ലാതെ പിടക്കും; അപ്പോൾ അവന് മുമ്പു ണ്ടായിരുന്ന സ്ഥാനമാനങ്ങളെക്കുറിച്ച് ഓർമ്മിച്ചും വിവരിച്ചു കേൾപ്പിച്ചും കാലം കഴിച്ചുകൂട്ടും.

ചുരുക്കത്തിൽ ഭൗതിക സുഖങ്ങൾക്കായി പരക്കം പായുന്ന മനുഷ്യൻ, കാനൽജലം കുടിക്കാനൊരുങ്ങുന്ന മാനി നെപ്പോലെ പിടഞ്ഞുമരിക്കാനിടവരുന്നു, എന്നാണ് ഈ ഭാഗം ഉപസംഹരിച്ചുകൊണ്ട് നാൽപ്പത്തിനാലാം പദ്യത്തിൽ വിവ രിക്കുന്നത്.

**കാനൽജലഭ്രമവശാലഴലാർന്നുപായും**
**മാനും, പശുക്കളുമഹോ വെറുതെകെടുന്നു**
**നൂനംമനുഷ്യരുമിതേവിധമീജഗത്തിൽ**
**താനെകെടുന്നു സുഖജീവിതവിഭ്രമത്താൽ.** **44**

കാനൽജലം = നട്ടുച്ചയ്ക്ക് മരുഭൂമിയിൽ സൂര്യകിരണങ്ങൾ തട്ടി വെറുതെ ഉണ്ടെന്നു തോന്നുന്ന ജലപ്രവാഹം; സംസ്കൃ തത്തിൽ ഇതിന് 'മരുമരീചിക' എന്നും 'മൃഗതൃഷ്ണിക' എന്നും പേരുകളുണ്ട്; ഭ്രമവശാൽ = സത്യമെന്ന് തെറ്റിദ്ധരിച്ച്; ഈ ജഗത്തിൽ = ഈ ലോകത്തിൽ.

കാനൽജലത്തെ തെറ്റിദ്ധരിച്ച് ദാഹിച്ചുവലയുന്നവരും, മൃഗങ്ങളും അത് കുടിക്കാനായി പാഞ്ഞടുക്കുന്നു. കഷ്ട മെന്നേ പറയേണ്ടൂ, അവ ഒരുതുള്ളി വെള്ളം പോലും കിട്ടാതെ പിടഞ്ഞു മരിക്കുന്നു. പുറമേ വിഷയങ്ങളിൽ സുഖജീവിതമു ണ്ടെന്ന് തെറ്റിദ്ധരിച്ച് അവയുടെ പിന്നാലെ പായുന്ന മനു ഷ്യരും ഈ ലോകത്തിൽ ഇതേവിധം കാര്യമായി ഒരു

സുഖവും അനുഭവിക്കാൻ കഴിയാതെ സ്വയം പിടഞ്ഞുമരി ക്കാൻ ഇടവരുന്നു; നിശ്ചയം.

ധൈര്യമവലംബിച്ച്, കാമത്തിനടിമപ്പെടാതെ രക്ഷനേ ടുന്നവനാണ് ഈ ലോകത്ത് ഭാഗ്യവാൻ എന്നാണ് നാൽപ്പ ത്തഞ്ചാം പദ്യം ചൂണ്ടിക്കാണിക്കുന്നത്.

**ഓടിക്കുതിച്ചു വനവേടനിടും കുരുക്കിൽ**
**ച്ചാടിക്കുരുങ്ങി വലയുന്നൊരു മാനിനെപ്പോൽ**
**പേടക്കുരംഗമിഴിമാർ വലയിൽപ്പെടാതെ**
**ചാടിക്കടന്നു കളയുന്നവനാണു ധന്യൻ.** 45

പേടക്കുരംഗമിഴിമാർ = സുന്ദരിമാർ

കാട്ടിലെ വേടൻ ഒരുക്കുന്ന കുരുക്കിൽ മാനുകൾ ഓടി ക്കുതിച്ചു ചെന്നുചാടിക്കുരുങ്ങി പിടഞ്ഞു മരിക്കാൻ ഇടവരു ന്നു. ഇതുപോലെ സുന്ദരിമാരുടെ കടാക്ഷക്കുരുക്കിൽ അക പ്പെടാതെ ചാടി രക്ഷപ്പെടാൻ സാധിക്കുന്ന പുരുഷനാണ് ഈ ലോകത്ത് ധന്യൻ; ജീവിതലക്ഷ്യം നേടുന്നവൻ.

ലോകഭോഗങ്ങൾ തീരെ ഭുജിക്കരുതെന്നല്ല ഇതി നർത്ഥം. അനുഭവിക്കുന്തോറും അവയിൽ വിരക്തി വരണം. ഒടുവിൽ അവയിലുള്ള കൗതുകം പാടേ നശിച്ച് ആത്മസുഖം തെളിയണം. ധന്യജീവിതത്തിന്റെ രഹസ്യം ഇതാണ്. നാല്പ ത്തിയാറാം പദ്യം ഇക്കാര്യം വിശദീകരിക്കുന്നു.

**ലോകത്തിലുള്ള പലമാതിരി മോഹമെല്ലാം**
**ഭോഗത്തിൽ വന്ന, വ വെറുത്തു നിറുത്തിവച്ചാൽ**
**ശോകത്തിളപ്പുകളൊഴിഞ്ഞു ശമിച്ചിതാത്മ-**
**ഭാഗത്തിലായ് തെളിവെഴും പരമാർത്ഥചിത്തം.** 46

ഈ ലോകത്ത് പലമാതിരി മോഹങ്ങളും ഒരുവനെ ആകർഷിക്കുന്നു. പലതും അനുഭവിക്കാനും ഇടയാകുന്നു. അനുഭവിച്ചനുഭവിച്ച് വിരക്തി വന്ന് വിഷയഭോഗം നിറുത്തി വയ്ക്കണം അങ്ങനെ തിളച്ചുമറിയുന്ന സംസാരദുഃഖം ശമിക്കണം. സത്യം അറിഞ്ഞ ചിത്തം ആത്മാനുഭവത്തിൽ മുഴുകണം. അപ്പോൾ മാത്രമേ ഹൃദയം പ്രസന്നമായ ആനന്ദം അനുഭവിച്ച് പ്രകാശിക്കൂ.

യോഗ പരിശീലനത്തിലൂടെ ജ്ഞാനം നേടി അനന്തമായ സുഖം അനുഭവിക്കാൻ കഴിയുമെന്നാണ് ദൃഷ്ടാന്തസഹിതം നാൽപത്തിയേഴാം പദ്യം വിവരിക്കുന്നത്.

**യോഗത്തിലെത്തുകിലതിൻ ഫലമായബോധ**
**യോഗത്തിലെത്തുമഴിയാത്ത സുഖംഭുജിക്കും-**
**പാകത്തിലായ നിലമാണു, ഴുതിട്ടവിത്തു**
**വേഗത്തിലൂർദ്ധ്വമുഖമായ്‌വരുവാൻസുയോഗ്യം. 47**

യോഗം = മനസ്സിന്റെ ഏകാഗ്രത; ബോധയോഗം = ജ്ഞാനോദയം അഥവാ ആത്മാനുഭവം; ഊർദ്ധ്വമുഖമായ് = ഉയർന്നുയർന്നു.

മനസ്സിനെ ഏകാഗ്രപ്പെടുത്തിയാൽ അതിന്റെ ഫലമായി ജ്ഞാനോദയം ഉണ്ടാകുന്നു. അപ്പോൾ ഇവിടെ ബോധസ്വരൂപമായ ഒരു വസ്തുവേ നിലവിൽ ഉള്ളൂ എന്ന് അനുഭവിച്ചറിയാറാകും അതോടെ മരണത്തിൽ പോലും നഷ്ടമാകാത്ത അനന്തസുഖം അനുഭവിക്കാനും കഴിയും. പാകപ്പെട്ട നിലം വേണ്ടപോലെ ഉഴുതൊരുക്കി വിത്തുവിതച്ചാൽ, ആ വിത്ത് വളർന്നുയർന്നു ഫലിക്കാൻ കരുത്തുള്ളതായിത്തീരും. അതു

പോലെ തത്ത്വവിചാരംകൊണ്ട് ഏകാഗ്രപ്പെടുന്ന മനസ്സ് അതിരറ്റ ആത്മാനന്ദത്തിൽ തഴച്ചുവളരുമെന്നു താൽപര്യം. (പാകപ്പെട്ട നിലംപോലെയാണ് സത്യാന്വേഷിയായ ഒരു സാധകന്റെ ചിത്തം. നിലം ഉഴുത് ഒരുക്കുന്നതുപോലെ ഏകാഗ്രത ശീലിച്ച് ഈ ചിത്തത്തെ ആത്മബോധത്തിനായി ഒരുക്കണം. അതിൽ വിതയ്ക്കുന്ന വിത്താണ് ആത്മബോധം. ആ ഏകാഗ്രപ്പെട്ട ചിത്തത്തിൽ 'ഗുരു' വിതയ്ക്കുന്ന 'ആത്മബോധ'മെന്ന വിത്ത് ദിവസംപ്രതി തഴച്ചുവളർന്നു മോക്ഷമാകുന്ന ഫലം തന്ന് അനുഗ്രഹിക്കും.)

മോക്ഷഫലം അനുഭവിക്കുന്നതുവരെ വസ്ത്രം മാറുന്നതുപോലെ ജീവന് ദേഹങ്ങൾ മാറിമാറി ധരിക്കേണ്ടി വരുമെന്നാണ് നാൽപ്പത്തെട്ടാം പദ്യം വിവരിക്കുന്നത്.

**നാമൊക്കെ യെങ്ങിനെ മുഷിഞ്ഞപടം പകർന്നു**
**വ്യാമോഹമോടു പുതുവസ്ത്ര മുടുത്തിടുന്നു**
**ആമട്ടു ദേഹികളെടുത്തുടൽ മാറ്റിയിട്ടു-**
**പോയ് മറ്റു നൂതനശരീര മെടുത്തിടുന്നു.** **48**

പടം = വസ്ത്രം; ദേഹികൾ = ജീവന്മാർ; നൂതനശരീരം = പുതിയ ദേഹം.

നമ്മളൊക്കെ കീറിമുഷിഞ്ഞ വസ്ത്രം മാറ്റി സന്തോഷത്തോടുകൂടി പുതിയ വസ്ത്രങ്ങൾ ധരിക്കുന്നു. അതുപോലെ ജീവന്മാർ, ഉപയോഗശൂന്യങ്ങളായ ശരീരങ്ങളെ ഉപേക്ഷിച്ചിട്ട്, പുതിയ കരുത്തുള്ള ശരീരങ്ങൾ സ്വീകരിക്കുന്നു. ശരീരം ഉപേക്ഷിക്കുന്നതു മരണം. ശരീരം സ്വീകരിക്കുന്നതു ജനനം. ഇതാണ് ജനന മരണ രഹസ്യം.

വസ്ത്രങ്ങൾ മാറുന്നതുപോലുള്ള ഈ ജനന മരണ പ്രക്രിയ അവസാനിപ്പിക്കാൻ ഈശ്വരസേവകൊണ്ട് നേടുന്ന മോക്ഷത്തിന് മാത്രമേ കഴിയൂ, എന്ന് നാൽപ്പത്തൊമ്പതാം പദ്യം വെളിവാക്കിയിരിക്കുന്നു.

**എന്നാലുമീ മഹിയിൽ വേണമിരിക്കുവാൻ നാ-**
**മെന്നോർത്തു ദുഃഖമഖിലം ക്ഷമയാസഹിച്ചും**
**നന്ദിച്ചുകൊണ്ടു പരമേശ്വരസേവചെയ്താൽ**
**വന്നീടുമായവനു മോക്ഷ മഹസ്സുവേഗം. 49**

മഹി = ഭൂമി; മഹസ്സ് = തേജസ്സ് അഥവാ പ്രകാശം.

ഇങ്ങനെ കരുത്തുറ്റ പുതിയ ശരീരങ്ങൾ നമുക്ക് കിട്ടുമെന്നിരുന്നാലും ആ ശരീരങ്ങളുമായി ജീവിക്കേണ്ടത് ദുഃഖപൂർണ്ണമായ ഈ ഭൂമണ്ഡലത്തിലാണ്. ഇക്കാര്യം വീണ്ടും വീണ്ടും ചിന്തിച്ചുറപ്പിച്ച് തൽക്കാലം ദുഃഖമെല്ലാം ക്ഷമയോട് സഹിക്കണം. എന്നിട്ട് ആദരപൂർവ്വം ഭഗവത്സേവയിൽ ഏർപ്പെടണം. ഇത് ചെയ്യാൻ കഴിയുന്നവന് അതിവേഗം തേജോമയമായ മോക്ഷസുഖം അനുഭവിക്കാൻ ഇടവരുന്നു. ആത്മസ്വരൂപം തെളിയുന്നതാണ് മോക്ഷം. എല്ലാറ്റിനേയും പ്രകാശിപ്പിക്കുന്ന ആത്മാവ്, പ്രകാശങ്ങളുടെയെല്ലാം പ്രകാശമാണെന്നാണല്ലോ പ്രസിദ്ധി. അതുകൊണ്ടാണ് ശ്ലോകത്തിൽ മോക്ഷമഹസ്സ് എന്ന പദം പ്രയോഗിച്ചിരിക്കുന്നത്.

## വിവേകം

സത്യമേത് അസത്യമേത് എന്നുവേർതിരിച്ചുള്ള അറിവാണ് വിവേകം. ഈ വിവേകം കൊണ്ടുമാത്രമേ സംസാരദുഃഖം തീരുകയുള്ളൂ. സത്യമെന്തെന്നറിയാതെ എങ്ങനെയാണ്

ദുഃഖം തീരുക. ഈ സത്യാസത്യ വിവേകം എങ്ങനെ നേടാൻ കഴിയുമെന്നാണ് ഇനി പ്രതിപാദിക്കുന്നത്.

**ആരായ്കകൊണ്ടറിവുദിക്കുകയില്ലയാർക്കും**
**പോരായ്കയാണു മൃഗബുദ്ധി കളഞ്ഞിടേണം**
**ചേരായ്കയില്ലൊരുവനും 'പെരുവാക്യ' മോർത്താൽ**
**നേരായ മാർഗ്ഗമതിലെന്നുനിനച്ചു കൊൾവിൻ. 50**

ആരായ്കകൊണ്ട് = അന്വേഷണം കൊണ്ടുമാത്രം; പെരുവാക്യമോർത്താൽ = ഉപനിഷത്തുകളിലെ 'മഹാവാക്യം' വിചിന്തനം ചെയ്താൽ.

അന്വേഷിക്കുന്നതുകൊണ്ടുമാത്രം, ആർക്കും സത്യബോധം തെളിഞ്ഞ് കിട്ടുകയില്ല. എന്തെന്നാൽ മനുഷ്യന് പല കുറവുകളുമുണ്ട് അവൻ സ്വതേ മൃഗബുദ്ധിയാണ്. ഈ മൃഗബുദ്ധി ഉപേക്ഷിച്ചാലേ സത്യം തെളിയൂ. ഇത് ആർക്കും കഴിയാത്ത കാര്യമല്ല. ഉപനിഷത്തിലെ 'മഹാവാക്യം' വിചിന്തനം ചെയ്താൽ സത്യബോധത്തിനുള്ള നേർമാർഗ്ഗം തെളിഞ്ഞു കിട്ടും. സത്യജിജ്ഞാസുക്കൾ ഇക്കാര്യം വ്യക്തമായി ധരിക്കേണ്ടതാണ്.

ഛാന്ദോഗ്യോപനിഷത്തിലെ ഒരു പ്രധാന മഹാവാക്യമാണ്. 'തത്ത്വമസി' എന്നത് അതു നീ തന്നെയാണ്, എന്നത്രേ വാക്യതാൽപര്യം. അത് എന്നുപറഞ്ഞാൽ പ്രപഞ്ചത്തിനുമുഴുവൻ ആശ്രയമായ സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മം. നീ എന്നുപറഞ്ഞാൽ വ്യക്തി ദേഹത്തിന് ആശ്രയമായ ജീവൻ തന്നെ എന്ന പദം കൊണ്ട് ബ്രഹ്മവും ജീവനും ഒന്നാണെന്നുള്ള ഐക്യം വെളിപ്പെടുത്തിയിരിക്കുന്നു. തൽക്കാലം ബ്രഹ്മത്തെയും വേർതിരിച്ചുനിർത്തിയിരിക്കുന്നത്

പ്രപഞ്ചവും വ്യക്തി ശരീരവുമാണ്. ഈ രണ്ടു ജഡദൃശ്യങ്ങ ളേയും മാറ്റിനിർത്തി, 'മഹാവാക്യ' താൽപര്യം വിചിന്തനം ചെയ്താൽ, പ്രപഞ്ചത്തെ നിലനിർത്തുന്ന അതേ ബോധം തന്നെയാണ് വ്യക്തിശരീരത്തെയും നിലനിർത്തുന്നതെന്ന് തെളിയും. സിദ്ധാന്തപരമായി ഇതു ഗ്രഹിച്ചുകഴിഞ്ഞാൽ മുമ്പ് വിവരിച്ച മനസ്സിന്റെ ഏകാഗ്രത എന്ന യോഗം അഭ്യസിച്ച് ഒരാൾക്ക് ഈ സത്യം നേരിട്ട് അനുഭവിക്കാവുന്നതാണ്. ഇക്കാ ര്യമാണ് ശ്ലോകത്തിൽ, 'പെരുവാക്യ'മോർത്താൽ നേരായ മാർഗ്ഗം എന്നു പ്രസ്ഥാവിച്ചിരിക്കുന്നത്.

**ജ്ഞാനോദയത്തിലുലകങ്ങളഴിഞ്ഞുപോകും**
**ഭാനിക്കുമെങ്കിലുമതേവിധമായതാർക്കും**
**കാനൽ ജലഭ്രമമൊഴിഞ്ഞവനും പരന്നും**
**കാണുന്നുകണ്ണിനൊരു പോൽമരുഭൂമിയിങ്കൽ.** 51

ജ്ഞാനോദയം = ജീവബ്രഹ്മൈക്യരൂപത്തിലുള്ള ആത്മാനു ഭവം; ഭാനിക്കും = പ്രകാശിക്കും.

ജീവബ്രഹ്മൈക്യരൂപത്തിലുള്ള ജ്ഞാനോദയം ഉണ്ടാ കുന്നതോടെ ജഡദൃശ്യങ്ങളായ ലോകാനുഭവങ്ങൾ പാടേ ഒഴി ഞ്ഞുമാറും. അതില്ലെന്നു പൂർണ്ണമായി അനുഭവിക്കുന്ന ഒരു ജീവൻമുക്തനും, പ്രപഞ്ചം ഉള്ളതായിത്തന്നെ, പഴയതു പോലെ പ്രകാശിച്ചുകൊണ്ടിരിക്കും. കാനൽജലമില്ലെന്ന് പൂർണ്ണബോദ്ധ്യം വന്ന ഒരാൾക്കും, ഉണ്ടെന്നുകരുതുന്ന അന്യ നും, കാണുന്ന കണ്ണിന് മരുഭൂമിയിൽ ആ വെള്ളം ഉണ്ടെന്നു തോന്നിക്കൊണ്ടുതന്നെയിരിക്കും. (അറിവുള്ളയാൾ മരുഭൂമി

യിൽ കാനൽ ജലം കാണുമ്പോഴും അതില്ലെന്നു അനുഭവി ക്കുന്നു. അറിവില്ലാത്തവൻ മരുഭൂമിയിൽ കാണുന്ന വെള്ളം ഉള്ളതാണെന്ന് തെറ്റിധരിച്ച് അതിന്റെ പിന്നാലെ പായുന്നു.) അതുപോലെ ജീവൻമുക്തൻ ഇന്ദ്രിയങ്ങൾ കൊണ്ട് പ്രപഞ്ചം കണ്ടുകൊണ്ടിരിക്കുമ്പോഴും അതു പൂർണ്ണമായും ഇല്ലാത്ത താണെന്ന് അനുഭവിക്കുന്നു. ലൗകികൻ ഇന്ദ്രിയങ്ങളുടെ ആ കാഴ്ചയെ ഉള്ളതാണെന്ന് തെറ്റിദ്ധരിച്ച് സുഖത്തിനായി അതിന്റെ പിന്നാലെ പാഞ്ഞ് ദുഃഖിക്കുന്നു. ഇതാണ് ജ്ഞാനിക്കും ലൗകികനും തമ്മിലുള്ള അനുഭവഭേദം.

മറ്റൊരു ദൃഷ്ടാന്തം കൊണ്ടുകൂടി ജ്ഞാനിക്ക് പ്രപ ഞ്ചാനുഭവമില്ലെന്ന് വെളിപ്പെടുത്തുകയാണ് അടുത്ത പദ്യ ത്തിൽ.

**ഇക്കണ്ട വിശ്വവിവിധത്വവുമാത്മബോധ**
**ദൃക്കുള്ളവർക്കുടനഴിഞ്ഞു നിരന്നുകാണും**
**ദിക്കിൻ ഭ്രമം പിടിപെടുന്നൊരുവന്നു നന്നാ-**
**യർക്കോദയത്തിലവ തീർന്നുശരിക്കുകാണാം.** 52

ഇക്കണ്ടവിശ്വവിവിധത്വം = പലതായി വേർതിരിഞ്ഞുകാണുന്ന ഈ പ്രപഞ്ചം; ആത്മബോധ ദൃക്കുള്ളവർക്ക് = ആത്മാനുഭ വരൂപമായ ജ്ഞാനദൃഷ്ടി തെളിഞ്ഞവർക്ക്; അഴിഞ്ഞുനിര ന്നുകാണും = ഒഴിഞ്ഞുമാറി സർവ്വം ബ്രഹ്മമയമായി പ്രകാ ശിക്കും; ദിക്കിൻ ഭ്രമം പിടിപെടുന്നൊരുവന്ന് = കിഴക്കേത് പടിഞ്ഞാറേത് എന്നു നിശ്ചയമില്ലാതെ ബുദ്ധിമുട്ടുന്ന ഒരാൾക്ക്; നന്നായ ർക്കോദയത്തിൽ = വ്യക്തമായി സൂര്യൻ ഉദിച്ചുവരുന്നതോടെ; അവതീർന്നു = തെറ്റിധാരണ മാറി; ശരി

ക്കുകാണാം = കിഴക്കും പടിഞ്ഞാറും വ്യക്തമായി കാണാം.

പലതായിക്കാണുന്ന ഈ ദ്വൈതപ്രപഞ്ചം മുഴുവൻ ആത്മാനുഭവമാകുന്ന ജ്ഞാനദൃഷ്ടി ഉദയം ചെയ്യുന്നതോടെ ഒഴിഞ്ഞുമാറി സർവ്വം ബ്രഹ്മമയമെന്ന് അനുഭവിക്കാനിടവരും. കിഴക്കേത് പടിഞ്ഞാറേത് എന്നു വേർതിരിച്ചനുഭവിക്കാൻ കഴിയാതെ ദിഗ് ഭ്രമത്തിൽപെട്ട് ഉഴലുന്ന ഒരുവന് വ്യക്തമായി സൂര്യൻ ഉദിച്ചുവരുന്നതു കാണുന്നതോടെ ദിഗ്ഭ്രമം മാറി, ദിക്കുകളെ വേർതിരിച്ചറിയാൻ കഴിയുന്നു. ഇക്കാണുന്നതു മുഴുവൻ ഒരേ ബ്രഹ്മത്തിന്റെ പ്രകട രൂപങ്ങളാണെന്ന് ശാസ്ത്രീയമായി ചിന്തിച്ചുറപ്പിക്കുന്നതാണ് ജ്ഞാനദൃഷ്ടി. ശാസ്ത്ര ചിന്തകൊണ്ട് ഈ ജ്ഞാനം ഉറച്ചുകഴിഞ്ഞാൽ പിന്നെ പലതു സത്യമെന്നനുഭവിക്കാൻ സാദ്ധ്യമല്ലെന്ന് തീർച്ചയാണല്ലോ. അങ്ങനെ ഉറപ്പുവന്ന ഒരു ബ്രഹ്മനിഷ്ഠന്റെ അനുഭവമാണ് ഇവിടെ ഒരു മനോഹരമായ ദൃഷ്ടാന്തം കൊണ്ട് വെളിപ്പെടുത്തിയിരിക്കുന്നത്.

ഇനിയും മറ്റൊരു ദൃഷ്ടാന്തത്തിലൂടെ ജ്ഞാനിക്ക് ദ്വൈതപ്രപഞ്ചം ഒഴിഞ്ഞുമാറുന്നു എന്ന അനുഭവരഹസ്യം വിശദീകരിക്കുകയാണ് അമ്പത്തിമൂന്നാം പദ്യത്തിൽ

**പൂർണ്ണ പ്രബോധമതു ബുദ്ധിയിലുത്ഭവിക്കിൽ**
**ഖണ്ഡപ്രകാശ മതിലാകെയഴിഞ്ഞുപോകും**
**വർണ്ണപ്രഭേദമൊടുഡുക്കൾ വിളങ്ങവേമാ-**
**ർത്താണ്ഡോദയത്തിലവയൊക്കെ ലയിക്കുമെല്ലോ. 53**

പൂർണ്ണപ്രബോധം = പൂർണ്ണമായ ബ്രഹ്മനിഷ്ഠ; ബുദ്ധിയിൽ ഉത്ഭവിക്കിൽ = ബുദ്ധിക്ക് ഉറപ്പുവന്നാൽ; ഖണ്ഡപ്രകാശം = പലതിന്റെ തോന്നൽ; അതിൽ = ആ ബ്രഹ്മനിഷ്ഠയിൽ; ആകെ അഴിഞ്ഞുപോകും = പൂർണ്ണമായി ഒഴിഞ്ഞുമാറും; വർണ്ണ പ്രഭേദമൊട് = പല നിറങ്ങളോടു കൂടി; ഉഡുക്കൾ = നക്ഷത്ര ങ്ങൾ; വിളങ്ങവേ = പ്രകാശിച്ച് നിൽക്കുമ്പോൾ; മാർത്താ ണ്ഡോദയത്തിൽ = സൂര്യൻ ഉദിച്ചുവന്നാൽ; അവയൊക്കെ ലയിക്കുമല്ലോ = ആ നക്ഷത്രങ്ങളെല്ലാം എങ്ങുപോയി എന്ന റിയാതെ മറഞ്ഞുപോകുമല്ലോ.

പൂർണ്ണമായ ബ്രഹ്മാനുഭവം ബുദ്ധിക്ക് ഉറപ്പുവന്നാൽ, അതോടെ പലതിന്റെ തോന്നലുളവാക്കുന്ന ദ്വൈതപ്രപഞ്ചം അപ്പാടെ ഒഴിഞ്ഞുമാറും. പല നിറങ്ങളോടുകൂടി, നക്ഷത്രങ്ങൾ മിന്നിത്തിളങ്ങിക്കൊണ്ടിരിക്കുമ്പോൾ, സൂര്യോദയമുണ്ടായാൽ അവയെല്ലാം എങ്ങെന്നില്ലാതെ മറഞ്ഞുപോകുമെന്നുള്ളത് തീർച്ചയാണല്ലോ. സൂര്യോദയത്തോടെ നക്ഷത്രങ്ങൾ മറയു ന്നതുപോലെ ജ്ഞാനോദയത്തോടെ ദ്വൈതപ്രപഞ്ചം മറയു മെന്ന് താൽപര്യം.

പ്രപഞ്ചം വാസ്തവത്തിൽ ഇല്ലാത്തതാണെങ്കിലും ഞാൻ കർമ്മങ്ങൾ ചെയ്യുന്നു എന്ന കർത്തൃബോധം ആത്മാ വിന് എങ്ങനെ സംഭവിക്കുന്നു എന്നു സംശയം വരാം. ആ സംശയത്തിന് വ്യക്തമായ മറുപടിയാണ് അമ്പത്തിനാലാം ശ്ലോകം.

**കർത്തൃത്വമുണ്ടു കരണങ്ങളിലായതോ ചിത്-**
**കർത്തൃത്വ ഹേതുകമതും നിരപേക്ഷമത്രേ**
**മിത്രപ്രകാശ മുലകിൽ കലരുമ്പൊഴാത്മ-**
**കൃത്യങ്ങളേറ്റു വിലസുന്നിഹലോകമെല്ലാം.** **54**

കർത്തൃത്വമുണ്ട് = ഞാൻ കർമ്മം ചെയ്യുന്നു എന്ന ഭാവമുണ്ട് ; കരണങ്ങളിൽ = മനസ്സിലും ഇന്ദ്രിയങ്ങളിലും; അതോ = അതുതന്നെയാണ്; ചിത്കർത്തൃത്വഹേതുകം = ബോധത്തിനും കർത്തൃത്വമുണ്ടെന്ന തോന്നലിനു കാരണം; അതും നിരപേക്ഷമത്രേ = ഈ കർത്തൃത്വബോധം തോന്നുമ്പോഴും, ബോധം അഥവാ ആത്മാവ് ഒന്നിനോടും ഒരു ബന്ധവുമില്ലാതെ സ്വതന്ത്രമായിത്തന്നെ നിൽക്കുകയാണ്; മിത്രപ്രകാശം = സൂര്യന്റെ പ്രകാശം; ഉലകിൽ കലരുമ്പോൾ = ലോകത്തുപരക്കുമ്പോൾ; ആത്മകൃത്യങ്ങൾ = ഓരോരുത്തർക്കും അവരവരുടെ കർമ്മങ്ങൾ; ഏറ്റുവിലസുന്നു = ചെയ്യാൻ കഴിയുന്നു; ലോകമെല്ലാം = ലോകത്തെവിടെയും.

ഞാൻ കർമ്മം ചെയ്യുന്നു എന്ന തോന്നൽ മനസ്സിനും ഇന്ദ്രിയങ്ങൾക്കും ആണ് ഉള്ളത്. മനസ്സിന്റേയും ഇന്ദ്രിയങ്ങളുടെയും ആ തോന്നലാണ് ആത്മാവിലും കർത്തൃത്വമുണ്ടെന്ന് തോന്നാൻ കാരണം. ആത്മാവാകട്ടെ ഈ കർത്തൃത്വഭാവം തോന്നുമ്പോഴും ഒന്നിനോടും ബന്ധപ്പെടാതെ സ്വതന്ത്രമായി നിൽക്കുകയാണ്; ലോകകർമ്മങ്ങളിൽ സൂര്യനെന്നപോലെ. സൂര്യപ്രകാശം എങ്ങും പരക്കുമ്പോഴാണ് ഓരോരുത്തരും അവരവരുടെ കൃത്യങ്ങൾ ചെയ്യാൻ കരുത്തുള്ളവരായിത്തീരുന്നത്. തന്റെ പ്രകാശത്തിൽ ലോകം കർമ്മം ചെയ്യുമ്പോഴും ഒരു കർമ്മവുമായി ബന്ധപ്പെടാതെ സൂര്യൻ സ്വതന്ത്രനായി നിൽക്കുകയാണെന്ന് പറയേണ്ടതില്ലല്ലോ. ഇതു

പോലെയാണ് ആത്മാവിന്റെ സ്ഥിതിയും. ആത്മസാന്നിദ്ധ്യ ത്തിലാണ് മനസ്സും ഇന്ദ്രിയങ്ങളും കർമ്മം ചെയ്യുന്നത്. എന്നാൽ ആത്മാവാകട്ടെ, അവയുമായോ, അവയുടെ കർമ്മ ങ്ങളുമായോ ബന്ധപ്പെടാതെ സ്വതന്ത്രമായി നിലനിൽക്കുന്നു എന്നുകാണേണ്ടതാണ്.

ഓരോ പദാർത്ഥത്തെയും വിശകലനം ചെയ്തു പരി ശോധിച്ചാൽ ചിത്തം ഒഴിഞ്ഞുമാറി പരമാത്മാവിൽ ഏകീഭ വിക്കുമെന്ന് ദൃഷ്ടാന്തസഹിതം വിവരിക്കുകയാണ് അമ്പത്തി യഞ്ചാം പദ്യത്തിൽ

**'തത്ത്വം' പദാർത്ഥപരിശോധനകൊണ്ടു ചിത്ത-**
**സത്വം ലയിച്ചു പരമാത്മനി ചേർന്നിടുന്നു**
**കത്തുന്നവഹ്നി യതിലേതുപദാർത്ഥവും ചെ-**
**ന്നെത്തിൽ ദഹിച്ചുലയമാർന്നുഭവിക്കുമല്ലോ.** 55

തത്ത്വം പദാർത്ഥപരിശോധനകൊണ്ട് = തത്, ത്വം എന്നീ പദങ്ങളുടേയും അർത്ഥ പരിശോധനകൊണ്ട്; ചിത്തസത്വം = ചിത്തത്തിന്റെ രൂപം; ലയിച്ച് പരമാത്മനി ചേർന്നിടുന്നു = അടങ്ങി പരമാത്മാവിൽ ഏകീഭവിക്കുന്നു; കത്തുന്നവഹ്നിയ തിൽ = കത്തിക്കാളുന്നതീയിൽ; ഏതുപദാർത്ഥവും ചെന്നെ ത്തിൽ = ഏതുവസ്തുകൊണ്ടിട്ടാലും; ദഹിച്ച് ലയമാർന്നുഭ വിക്കുമല്ലോ = എരിഞ്ഞ് അഗ്നിയോടു ചേരുമല്ലോ.

'തത്ത്വമസി' എന്ന മഹാവാക്യത്തിലെ, 'തത്', 'ത്വം' എന്നീ പദങ്ങളുടേയും അർത്ഥം ശോധന ചെയ്തറിയുമ്പോൾ ചിത്തത്തിന്റെ സ്വരൂപം അടങ്ങി, അത് പരമാത്മാവുമായി ഒന്നുചേരും. കത്തിക്കാളുന്ന തീയിൽ ഏതു പദാർത്ഥം കൊണ്ടിട്ടാലും, അത് എരിഞ്ഞ് അഗ്നിയോട് ചേരുമെന്ന് പറ

യേണ്ടതില്ലല്ലോ? പുറമേയുള്ള ഏതെങ്കിലും പദാർത്ഥത്തിന്റെ നാമരൂപസങ്കല്പത്തോടെ ഉദയം ചെയ്യുന്നതാണ് ചിത്തം. അതു നീതന്നെ എന്ന അർത്ഥത്തിലുള്ള മഹാവാക്യമാണ് 'തത്ത്വമസി' എന്ന് നാം നേരത്തെ കണ്ടുവല്ലോ. (50-ാം ശ്ലോകം നോക്കുക) ഈ മഹാവാക്യത്തിലെ തത്-ത്വം എന്ന പദങ്ങളുടെ അർത്ഥം ശോധനചെയ്തു ധരിക്കുന്നതോടെ ബ്രഹ്മവും ജീവനും ഒന്നുതന്നെയെന്ന് അനുഭവിക്കാറാകുന്നു. ഈ ജീവബ്രഹ്മൈക്യാനുഭവമാണ് ജ്ഞാനം. ജ്ഞാനോദയമുണ്ടായാൽ പലതിന്റെ തോന്നൽ അപ്പാടെ മാറുമെന്നും നാം കഴിഞ്ഞ പദ്യങ്ങളിൽ നിന്നും മനസ്സിലാക്കി. അങ്ങനെ പുറമേ പദാർത്ഥങ്ങളില്ലെന്നു വന്നാൽ പുറമെയുള്ള പദാർത്ഥത്തിന്റെ നാമരൂപ സങ്കൽപത്തോടെ രൂപം കൊള്ളുന്ന ചിത്തം എങ്ങനെ നിലനിൽക്കും? അതുലയിച്ച് ആത്മാവിനോട് ചേരും; അതോടെ സർവ്വം ബ്രഹ്മമയം എന്ന അനുഭവവും ഉണ്ടാകും; കത്തിക്കാളുന്ന തീയിൽ വീഴുന്ന ഏതുപദാർത്ഥവും ഏരിഞ്ഞ് അഗ്നിയുമായിച്ചേരുന്നതുപോലെയെന്നു ദൃഷ്ടാന്തം.

അഹങ്കാരവും മോഹവും ഒഴിഞ്ഞുമാറുന്നിടത്തുമാത്രമേ ആത്മാനുഭൂതി സാദ്ധ്യമാകൂ എന്നാണ് ഇനിപ്പറയുന്നത്.

**മാറാത്തഹമ്മതിമദിച്ചു മതിക്കുപാര-**
**മാറാത്തമോഹമുളവാക്കിടുമായതിങ്കൽ**
**കൂററ്റിടുന്ന ഹൃദയത്തിലുദിക്കു മാത്മാ**
**കാററ്റവാനിലരുണോദയമെന്നപോലെ.** 56

അഹംമതി = അഹങ്കാരം; മതിക്ക് = ബുദ്ധിക്ക്; കൂററ്റിടുന്നു = താൽപര്യമില്ലാതാകുന്നു; കാററ്റവാനിൽ = മേഘങ്ങൾ ഒഴിഞ്ഞുമാറിയ ആകാശത്തിൽ; അരുണോദയം = സൂര്യോദയം.

വിട്ടുമാറാത്ത അഹങ്കാരംകൊണ്ട് ഇളകിമറിയുന്ന ബുദ്ധിക്ക് ഒരിക്കലും ശമിക്കാത്ത മോഹം വന്നുചേരുന്നു. ഈ മോഹത്തിൽ അശേഷം താൽപര്യമില്ലാത്ത ഹൃദയത്തിൽ മാത്രമേ ആത്മാവുതെളിയൂ. കാർമേഘപടലം ഒഴിഞ്ഞുമാറിയ ആകാശത്തിൽ സൂര്യനുദിച്ചുയരുന്നതുപോലെ, അഹങ്കാരമില്ലാത്ത ചിത്തത്തിൽ ആത്മാവ് ഉദയംചെയ്യുന്നു എന്നുതാൽപര്യം.

വൈരാഗ്യമാണ് ആത്മാനുഭവത്തിന് പ്രധാനമായ ഉപായം. അമ്പത്തേഴാം പദ്യം ഇക്കാര്യം വെളിപ്പെടുത്തുന്നു.

**രാഗാദിദോഷനിവഹം ഹൃദയത്തിൽനിന്നു-**
**പോകാതിരിപ്പതവിവേക നിമിത്തമത്രേ**
**ചാകാതെയില്ലുലകിലാരുമശേഷലോക-**
**ഭോഗാദിയുംകെടുമിതൊന്നുനിനയ്ക്കിൽമാറും. 57**

രാഗാദിദോഷനിവഹം = രാഗം തുടങ്ങിയ ദോഷങ്ങളുടെ കൂട്ടം; അവിവേകനിമിത്തമത്രേ = അജ്ഞതയാണെന്നുതീർച്ച.

രാഗം ദ്വേഷം തുടങ്ങിയ മനോമാലിന്യങ്ങളുടെ കൂട്ടം ഉള്ളിൽനിന്നും വിട്ടുമാറാതിരിക്കുന്നതുതന്നെയാണ് അജ്ഞാനം. ഈ ലോകത്ത് ആരുംതന്നെ മരിക്കാതിരിക്കുന്നില്ല. എല്ലാ ലോകസുഖങ്ങളും ഇല്ലാതാവുകയും ചെയ്യും. ഇതെല്ലാമൊന്നു ചിന്തിക്കുന്ന ഒരുവന്റെ ഉള്ളിൽ നിന്ന് രാഗദ്വേഷാദി ദോഷങ്ങൾ നിശ്ചയമായും മാറിക്കിട്ടും.

ബുദ്ധിക്കു നിസ്സംഗത്വം ഉറപ്പുവരുന്നതോടെ അത് ദോഷനിവഹത്തെ ഒഴിച്ചുമാറ്റി സ്വയം ഉപശമിക്കുന്നു. ഈ വസ്തുത ദൃഷ്ടാന്തസഹിതം വെളിപ്പെടുത്തുകയാണ് അമ്പത്തെട്ടാം പദ്യത്തിൽ.

**പറ്റ, റ്റബുദ്ധി പരമാത്മനിചേർന്നു, ചെറ്റും**
**കൊറ്റില്ലയാതെ പരയായ്തനിയേകെടുന്നു,**
**മാറ്റുന്നുദോഷനിവഹത്തെയു, മപ്പിലിട്ട**
**തേറ്റാമ്പരൽപൊടി യലിഞ്ഞടിയിൽകിടന്നും.** **58**

പറ്ററ്റബുദ്ധി = എന്റേതെന്ന ഭാവം വെടിഞ്ഞബുദ്ധി; പരമാത്മനി = പരമാത്മാവിൽ; ചെറ്റും കൊറ്റില്ലയാതെ = ഒന്നിനോടും അൽപം പോലും താൽപര്യമില്ലാതെ; പരയായ് = പരമാത്മാനുഭവം നേടി; തനിയെ കെടുന്നു = തനിയെ ശമിക്കുന്നു; ദോഷനിവഹത്തെ = രാഗദ്വേഷാദിദോഷങ്ങളുടെ കൂട്ടത്തെ; അപ്പിലിട്ട = വെള്ളത്തിലിട്ട.

എന്റേതെന്ന ഭാവം ഉപേക്ഷിച്ച ബുദ്ധി പരമാത്മാവിൽ ഒന്നായി ലയിച്ച്, മറ്റൊന്നിനോടും ഒരു താൽപര്യവുമില്ലാതെ പരമാത്മരൂപം കൈക്കൊണ്ട്, തനിയെ കെട്ടടങ്ങുന്നു. മാത്രമല്ല, രാഗദ്വേഷാദി മറ്റു ദോഷസമൂഹത്തേയും ഇല്ലാതാക്കുന്നു; വെള്ളത്തിലിടുന്ന തേറ്റാംപരൽ അതിലെ അഴുക്കുമുഴുവൻ ഒഴിച്ചുമാറ്റിയിട്ട്, സ്വയം അടിയിൽ അടങ്ങുന്നതുപോലെ.

സത്യാനുഭവത്തോടെ എല്ലാത്തരം സംശയങ്ങളും വാദങ്ങളും അസ്തമിക്കുന്നു എന്നാണ് അടുത്തപദ്യത്തിൽ വിവരിക്കുന്നത്.

**അന്യായവാദ,മപവാദ,മതീവവാദം**
**ധന്യോഹ മെന്നൊരു നികൃഷ്ടവിചാരമെല്ലാം**
**സന്യാസമാം മനമുയർന്നണയുന്നുതത്സ-**
**ത്യന്യായമെന്നിവയൊരേവിധമായിടത്തിൽ.** **59**

അന്യായവാദം = യുക്തിഹീനമായവാദം; അപവാദം = തന്റെ അഭിപ്രായം മാത്രം ശരിയെന്നവാദം; അതീവവാദം = അതി

രുകവിഞ്ഞുള്ള വാദം; ധന്യോഹം = ഞാൻ ധന്യനാണ്; സന്യാസമാം = ഒഴിഞ്ഞുമാറും.

യുക്തിഹീനമായ വാദം, തന്റെ അഭിപ്രായമാണ് ശരിയെന്ന വാദം, അതിരുകവിഞ്ഞവാദം ഭൗതികമായ മേന്മകൊണ്ട് ഞാൻ ധന്യനായി എന്നനികൃഷ്ടവിചാരം ഇവയെല്ലാം ജ്ഞാനലാഭത്തോടെ ഒഴിഞ്ഞുമാറും. മനസ്സ് ഉയർന്നു സത്യതലത്തിലെത്തും. സത്യം യുക്തി എന്നിവയെല്ലാം ആ അനുഭവതലത്തിൽ ഒരേ വിധത്തിൽ തെളിഞ്ഞ് പ്രകാശിക്കുകയും ചെയ്യും.

ദൃശ്യസങ്കൽപം കൈവെടിയുന്നതോടെ എല്ലാത്തരത്തിലുമുള്ള ഭേദബുദ്ധി അവസാനിച്ച ഒരു ജ്ഞാനിക്ക് സകല ലോകവും വശ്യമായിഭവിക്കുന്നു എന്നാണ് അറുപതാം പദ്യം വിവരിക്കുന്നത്.

**ദൃശ്യങ്ങൾ മാഞ്ഞമനമുള്ളമുനിക്കു, ചിത്ത-**
**കാർശ്യം ഭവിച്ചളവു പൂർവ്വവിചാരവും പോം**
**നശ്യങ്ങളായ് വരുമശേഷഗുണങ്ങളന്നു**
**വശ്യങ്ങളാമഖിലലോകവുമായവന്നു.** 60

ദൃശ്യങ്ങൾ = മനസ്സിലെ ദൃശ്യങ്ങൾ; ചിത്തകാർശ്യം = ചിത്തത്തിന്റെ നാശം; പൂർവ്വവിചാരവും = തന്നെക്കുറിച്ചുള്ള പഴയ ചിന്തകളും; നശ്യങ്ങളായ് വരും = ഇല്ലാതായി വരും; വശ്യങ്ങളാം = വശത്തായിത്തീരും.

മനസ്സിൽ നിന്നും ദൃശ്യസങ്കൽപങ്ങൾ ഒഴിഞ്ഞുമാറിയ ഒരു മുനിക്ക് ചിത്തം ചുരുങ്ങിച്ചുരുങ്ങി ഇല്ലാതാവുന്നു. അദ്ദേഹത്തിന്, തന്നെക്കുറിച്ചുള്ള പഴയ ചിന്തകളെല്ലാം വിട്ടുപോകുന്നു. ഗുണവിശേഷങ്ങൾ പോലും ഇല്ലാതാകുന്നു. എന്നല്ല, സകല ലോകവും അദ്ദേഹത്തിന് തന്റെ വശത്തായി ഭവി

ക്കുന്നു.

അസൂയ എന്ന ഒരൊറ്റദുർഗ്ഗുണം ത്യജിക്കാൻ കഴിഞ്ഞാൽ തന്നെഅവൻ സത്യാന്വേഷണത്തിന് യോഗ്യനായ ത്തീരുന്നു എന്നാണ് അടുത്ത പദ്യം വിവരിക്കുന്നത്.

**ഉള്ളിൽ കുരുത്തുപടരുന്നൊ രസൂയയാം മുൾ-**
**വള്ളിക്കനേക മുളവന്നു ഫലിച്ചിടാതെ**
**അള്ളിക്കുടുക്കിയവ യേവനെടുത്തു ദൂരെ-**
**ത്തള്ളിക്കളഞ്ഞു മരുവുന്നവനാണു യോഗ്യൻ. 61**

അള്ളിക്കുടുക്കി = തോണ്ടിപ്പിഴുത്.

ഉള്ളിൽ മുളച്ചുവളർന്നുപെരുകുന്ന അസൂയ എന്ന മുൾച്ചെടിക്ക്, അനേകം ശാഖകളുണ്ടായി പൂത്തുകായ്ക്കാൻ ഇടവരാതെ, അതിനെ വേരോടെ തോണ്ടിപ്പിഴുത് ആരാണോ ദൂരെക്കളഞ്ഞ് ശാന്തനായി മരുവുന്നത് അവൻ സത്യാന്വേഷണത്തിനു യോഗ്യനായി ഭവിക്കുന്നു.

ഈ സംസാരം വെറും മാനസിക ഭ്രമമാണെന്നും സജ്ജനങ്ങൾ അതിലകപ്പെട്ട് ദുഃഖിക്കയില്ലെന്നുമാണ് അടുത്ത പദ്യം വെളിപ്പെടുത്തുന്നത്.

**നിസ്സാരനീ യുലകുകണ്ടുഭ്രമിച്ചിടുന്ന-**
**ന്തസ്സാരനാമവനിതിൽ ഭ്രമമില്ലതെല്ലും**
**സംസാരമായതു മനോഭ്രമമാണിതെല്ലാം**
**ഹിംസാരവാശ്രയമിതെന്നുഗ്രഹിച്ചുകൊൾവിൻ. 62**

അന്തസ്സാരൻ = ബുദ്ധിക്കുസത്യം ഉറപ്പുവന്നവൻ; ഹിംസാരവാശ്രയം = പരദ്രോഹചിന്തയിലുയരുന്ന അട്ടഹാസം കൊണ്ട് നിറഞ്ഞത്.

ഉള്ളിൽ സത്യബോധമില്ലാത്ത നിസ്സാരൻ ഈ പ്രപഞ്ചം കണ്ട് ഭ്രമിക്കാനിടവരുന്നു. ഉള്ളിൽ സത്യബോധമുള്ള ധീരൻ,

ഇതിൽ അൽപം പോലും ഭ്രമിക്കുന്നില്ല. ഇക്കാണുന്ന സംസാരമെല്ലാം മനസ്സിന്റെ വെറും ഭ്രമമാണ്; പരദ്രോഹചിന്തയുടെ അട്ടഹാസം കൊണ്ട് നിറഞ്ഞത്. ഇക്കാര്യം നല്ലവണ്ണമറിഞ്ഞ് ഇതിൽ ആസക്തി ഉപേക്ഷിക്കേണ്ടതാണ്.

**ആഭാസമാണു പരമാത്മനി വിശ്വമെല്ലാം**
**ശോഭായ മാനമതിനാൽ പരമാർത്ഥമത്രേ**
**സ്വാഭാവികത്തെ യറിയാത്തവരേതുമോതും**
**ഹാ! ഭാനുമാനൊരു രുളെന്നരുളുന്നപോലാം. 63**

ആഭാസം = വെറും തോന്നൽ; ശോഭായമാനം = അത്യന്തം വിളങ്ങിക്കൊണ്ടിരിക്കുന്നത്; ഉരുള് = വണ്ടിച്ചക്രം.

പരമാത്മസ്വരൂപമായി കാണുമെങ്കിൽ പ്രപഞ്ചരൂപത്തിലും ദിവ്യത്വമനുഭവിക്കാൻ കഴിയുന്നു. ഈ പ്രപഞ്ചം മുഴുവനും പരമാത്മാവിലെ വെറും തോന്നലാണ്. പരമാത്മാവിലെ തോന്നൽ, പരമാത്മരൂപമായി കാണുമെങ്കിൽ സത്യം തന്നെയാണ്. അത് ദിവ്യമായി വിളങ്ങിനിൽക്കുകയും ചെയ്യും. പരമാത്മസ്വഭാവത്തെ വ്യക്തമായി അറിയാത്തവർ, ഇതിനെക്കുറിച്ച് പലതും പുലമ്പും. ചുറ്റും ഉജ്ജ്വല പ്രകാശം വിതറുന്ന സൂര്യഭഗവാനെ അറിവില്ലാത്തവർ, വെറും ഒരു ഉരുൾ എന്നു പറഞ്ഞ് തള്ളിക്കളയുന്നു. അനിർവചനീയമായ ഈ പ്രപഞ്ചത്തെ അത്ഭുതപരമായി പ്രകാശിപ്പിച്ചുനിൽക്കുന്ന പരബ്രഹ്മത്തിന്റെ പൊരുൾ വേണ്ടപോലെ അറിയാതെയാണ് ചിലർ ആ തത്ത്വത്തെ തള്ളിപ്പറയുന്നതെന്ന് താൽപര്യം.

**മുപ്പാരടക്കിവിലസും പരമാത്മതത്ത്വ**
**വീർപ്പുള്ളതൊക്കെയുമുദിച്ചുവിളങ്ങിടുന്നു**
**നീർപ്പോളപോലതി, ലിതൊക്കെ ലയിക്കുമെന്ന-**
**തോർപ്പോളവും മനമടങ്ങുകയില്ലയാർക്കും. 64**

മുപ്പാര് = മൂന്ന് ലോകവും; വീർപ്പുള്ള = തടിച്ചരൂപം കൈക്കൊണ്ട; നീർപ്പോള = വെള്ളത്തിലെ കുമിള.

മൂന്നുലോകത്തും അകവും പുറവും നിറഞ്ഞു നിൽക്കുന്ന ബ്രഹ്മസത്യത്തിൽ തന്നെയാണ് തടിച്ച രൂപങ്ങളോടുകൂടിയ ഈ ജഗത്ത് മുഴുവൻ പൊന്തിവന്ന് പ്രകാശിച്ച് നിൽക്കുന്നത്. ഇതറിയുന്നയാൾക്ക് മനസ്സ് അടങ്ങിക്കിട്ടും. നേരെ മറിച്ച്, ഈ പ്രപഞ്ചദൃശ്യങ്ങളോരോന്നും വെള്ളത്തിലെ കുമിളപോലെ ഉണ്ടായി ലയിക്കുന്നതാണ് എന്നുകരുതുന്നവന് മനസ്സ് ഒരിക്കലും ശമിച്ചു കിട്ടുന്നതല്ല. മനസ്സിനെ ഉപശമിപ്പിക്കാനുള്ള ഏറ്റവും പറ്റിയ ഉപായം സർവ്വം ബ്രഹ്മമയം എന്ന ജ്ഞാനം ഉറപ്പിക്കുകയാണ് എന്നു താൽപര്യം. സാധനാഘട്ടത്തിൽ പ്രപഞ്ചം നീർപ്പോളപോലെ ഉണ്ടായി ലയിക്കുന്ന നശ്വരദൃശ്യമാണെന്ന് വേദാന്തം വിവരിക്കുന്നുണ്ട്. വിഷയവൈരാഗ്യം ഉറപ്പിക്കാനാണ് ഈ വിവരണം. ഒടുവിൽ സർവ്വം ബ്രഹ്മമയം എന്നുറയ്ക്കുമ്പോഴേ മനസ്സിന് പൂർണ്ണമായ ശമം സാധ്യമാകൂ എന്ന അനുഭവ രഹസ്യമാണ് ഇവിടെ വെളിപ്പെടുത്തിയിരിക്കുന്നത്.

തത്ത്വവിചാരം കൊണ്ടുമാത്രമേ ആർക്കായാലും കാര്യമായ സുഖം കണ്ടെത്താൻ കഴിയൂ എന്നാണ് അറുപത്തിയഞ്ചാം പദ്യം വെളിപ്പെടുത്തുന്നത്.

**താല്പര്യമോടുലകഭോഗമശേഷവും താൻ-**
**തപ്പാതെയുണ്ടു സുഖമെന്നുനിനച്ചുഭൂമൗ**
**പാർപ്പോനുമാത്മനി വിചാരണ ചെയ്തു ചിത്തം**
**ചേർപ്പോളവും സുഖമൊരിക്കലുമില്ലതെല്ലും.** 65

ഉലകഭോഗം = വിഷയസുഖം; തപ്പാതെ = തടവുകൂടാതെ; ഭൂമൗ = ഭൂമിയിൽ; ആത്മനിവിചാരണ = ആത്മതത്ത്വം യുക്തിപൂർവ്വം ചിന്തിച്ചുറപ്പിക്കൽ.

വിലപ്പെട്ട വിഷയസുഖങ്ങൾ നേടാവുന്നവയൊക്കെ നേടി അതികൗതുകത്തോടെ തടവില്ലാതെ അനുഭവിച്ച്, സുഖമെന്ന് സ്വയം അഭിമാനിച്ച്, ഭൂമിയിൽ ജീവിതം നയിക്കുന്ന ചക്രവർത്തിക്കുപോലും, ആത്മതത്ത്വം ശാസ്ത്രീയമായി വിചാരം ചെയ്തറിഞ്ഞ് മനസ്സ് അതിൽ ലയിപ്പിച്ച് അനുഭവിക്കും വരെ ഒരിക്കലും കാര്യമായ സുഖമൊന്നും കിട്ടുകയില്ലതന്നെ. ശാശ്വതമായ ആനന്ദാനുഭവത്തിന് ആത്മവിചാരം ഒന്നുമാത്രമേ ഉപായമായുള്ളൂ എന്ന് ഭാവം.

സർവ്വം ബ്രഹ്മമയം എന്ന സത്യസ്ഥിതി ദൃഷ്ടാന്തം കൊണ്ട് ഒന്നുകൂടി ഉറപ്പിക്കുകയാണ് അടുത്തതായിട്ട്

**എല്ലാമൊരാത്മവെളിവാണതുതന്നെയാണീ-**
**വല്ലായ്മയുള്ളൂലകമായതുമന്യമല്ല**
**കല്ലോലവും കുമിളയും ചുഴിഫേനമെന്ന-**
**തെല്ലാമടങ്ങുകിലതും ജലരാശിതന്നെ.** 66

ആത്മവെളി = ആത്മപ്രകാശം; കല്ലോലം = ചെറുതിര; ഫേനം = പത; ജലരാശി = സമുദ്രം.

പ്രപഞ്ചമായിക്കാണുന്നതെല്ലാം ഒരേ ആത്മാവിന്റെ പ്രകാശമാണ്. പലതരത്തിലും മനസ്സിന് വല്ലായ്മയുളവാക്കുന്ന ഈ പ്രപഞ്ചം ബ്രഹ്മത്തിൽ നിന്നും ഭിന്നമല്ലായെന്ന് ചിന്തിച്ചുറപ്പിക്കേണ്ടതാണ്. ചെറുതിരകളും, ചുഴികളും, കുമിളകളും പതയും എല്ലാം അടങ്ങിക്കിട്ടുമ്പോൾ അവ സമുദ്രം

തന്നെയാണെന്ന് ബോദ്ധ്യപ്പെടും. അതുപോലെ മനസ്സിന്റെ സങ്കൽപങ്ങൾ അടങ്ങിക്കിട്ടുമ്പോൾ എല്ലാം ബ്രഹ്മംതന്നെ എന്നനുഭവിക്കാറാകും എന്ന് ഭാവം.

പ്രപഞ്ചാനുഭവത്തെ ഒരു സ്വപ്നം പോലെ മാത്രമേ കരുതാനുള്ളൂ എന്നാണ് അടുത്ത പദ്യം വിവരിക്കുന്നത്.

**കാണുന്നുനാമുലകമീവിധമിങ്ങു സ്വപ്നം**
**കാണുന്നപോലെ, യഖിലം ഭ്രമമാണുനൂനം**
**പ്രാണിക്കുറക്കസമയത്തതു സത്യമായി**
**ട്ടാണെന്നുതോന്നു, മുണരുമ്പോഴസത്യമായും. 67**

നമ്മൾ ഇവിടെ കാണുന്ന ഈ ലോകം ഒരു സ്വപ്നമായി മാത്രമേ കരുതേണ്ടൂ. പലതെന്നപോലെ കാണുന്ന എല്ലാം നിശ്ചയമായും ഒരു തെറ്റിധാരണ മാത്രമാണ്. ഉറങ്ങിക്കിട ക്കുമ്പോൾ കാണുന്ന സ്വപ്നം ആ ഉറക്കത്തിൽ സത്യമാ ണെന്നുതന്നെയാണ് അനുഭവം. ഉണരുമ്പോൾ മാത്രമാണ് അതസത്യമെന്ന് തെളിയുന്നത്. അതുപോലെ ആത്മസത്യം കണ്ടുണരുന്ന ആളിനും, പലതായി കാണുന്ന ഈ പ്രപഞ്ചം അസത്യമാണെന്ന് വ്യക്തമായും തെളിഞ്ഞ് കിട്ടുന്നു. അജ്ഞ തയാകുന്ന ഉറക്കം ഒന്നുമാത്രമാണ് പ്രപഞ്ചത്തെ സത്യ മെന്നുതോന്നിപ്പിക്കുന്നതെന്ന് ചുരുക്കം.

ദേഹത്തിന്റേയും ഇന്ദ്രിയങ്ങളുടേയും പ്രവൃത്തികൾ കണ്ടിട്ട് ബ്രഹ്മത്തിനും കർമ്മബന്ധമുണ്ടെന്ന് തെറ്റിധരിക്ക

യാണ് ചെയ്യുന്നത്. ഇക്കാര്യം ദൃഷ്ടാന്തസഹിതം വിവരിക്കുകയാണ് ഇനി.

**ദേഹേന്ദ്രിയങ്ങളുടെ വൃത്തികൾ കണ്ടുലോക-**
**മൂഹിച്ചിടുന്നു, പരമാത്മനികർമ്മബന്ധം**
**മേഘംഗമിക്കുമളവിൽ ദിവിചന്ദ്രബിംബം**
**പോകുന്നുവെന്നുപറയുന്നതുപോലെയത്രെ. 68**

വൃത്തികൾ = പ്രവൃത്തികൾ; പരമാത്മനി = പരമാത്മാവിൽ; ദിവി = ആകാശത്തിൽ.

ദേഹത്തിന്റേയും ഇന്ദ്രിയങ്ങളുടേയും പ്രവൃത്തികൾ കണ്ടിട്ട് ജനങ്ങൾ പരമാത്മാവിൽ കർമ്മബന്ധമുണ്ടെന്ന് തെറ്റായ് വിചാരിക്കുന്നു. ആകാശത്തിൽ മേഘപടലം നീങ്ങുന്നത് കണ്ടിട്ട് ചന്ദ്രൻ നീങ്ങുകയാണെന്ന് തെറ്റിധരിക്കുന്നതുപോലെയാണ് ഈ അനുഭവം. ചന്ദ്രൻ ഉദിച്ചുനിൽക്കുമ്പോൾ ആകാശത്തേക്ക് നോക്കിയാൽ, ആ ചന്ദ്രബിംബം സാവധാനം സഞ്ചരിക്കുന്നതായി തോന്നും. വാസ്തവത്തിൽ അതു സഞ്ചരിക്കുന്നില്ല. മേഘപടലങ്ങൾ നീങ്ങുമ്പോൾ ചന്ദ്രൻ നീങ്ങുന്നതായി ഭ്രമം തോന്നുന്നു; അത്രയേയുള്ളൂ. അതുപോലെ ദേഹവും ഇന്ദ്രിയങ്ങളും ചലിക്കുമ്പോൾ ബോധസ്വരൂപമായ ആത്മാവും ചലിക്കുന്നുവെന്ന് ഭ്രമിക്കാൻ ഇടവരുന്നു. വാസ്തവത്തിൽ ആത്മാവ് നിശ്ചലവും അഖണ്ഡവുമാണ്. സാക്ഷാത്കരിച്ചവർക്ക് ഇക്കാര്യം സൂര്യതുല്യം തെളിഞ്ഞിട്ടുണ്ട്. ഈ അനുഭവ രഹസ്യമാണ് അറുപത്തിയെട്ടാം പദ്യത്തിന്റെ സാരം.

ബ്രഹ്മശക്തിയായ മായ ഒരു മറ സൃഷ്ടിക്കുമ്പോഴാണല്ലോ ആത്മതത്ത്വം മറഞ്ഞ് പോകുന്നത്. ജ്ഞാനസൂര്യൻ

ഉദിച്ച് സ്ഥിരമായി നിൽക്കുമെങ്കിൽ ഈ ആവരണം മൂടൽമ ഞ്ഞുപോലെ ഉരുകി മാറുമെന്നാണ് ഇനി പ്രതിപാദിക്കുന്നത്.

**ബുദ്ധിപ്രഭാകരനുദിച്ചു ചിദംബരത്തിൽ**
**മദ്ധ്യസ്ഥനായ് മഹിമയാലിളകാതെ നിൽക്കിൽ**
**ചിത്തസ്ഥിതാവരണമാം ഹിമമൊക്കെയും പോ-**
**മത്തവ്വിലാത്മ വെളിവായഖിലം വിളങ്ങും.** 69

ബുദ്ധിപ്രഭാകരൻ = ജ്ഞാനസൂര്യൻ; ചിദംബരം = ബോധമയമായ ആകാശം; മദ്ധ്യസ്ഥനായ് = നടുമദ്ധ്യത്തിൽ; മഹിമയാൽ = തേജോമയനായി; ചിത്തസ്ഥിതാവരണമാം = ചിത്തത്തിന്റെ മറയായിനിൽക്കുന്ന; ഹിമമൊക്കെയും = മൂടൽമഞ്ഞ് മുഴുവൻ; അത്തവ്വിൽ = ആ സമയത്തിൽ; ആത്മ വെളിവായ് = ബ്രഹ്മസ്വരൂപമായി.

ജ്ഞാനസൂര്യൻ ഉദയംചെയ്തു ബോധാകാശത്തിൽ നടുക്ക് തേജോമയനായി ഇളകാതെ നിൽക്കുമെങ്കിൽ, സത്യത്തെ മറച്ചുകൊണ്ട് ചിത്തത്തിന് അനുഭവപ്പെടുന്ന ആവ രണ രൂപമായ മൂടൽമഞ്ഞ് മുഴുവൻ, ആ നിമിഷം അലിഞ്ഞ് അപ്രത്യക്ഷമാകും അതോടെ കാണുന്നതെല്ലാം ബ്രഹ്മമയ മായി പ്രകാശിക്കുകയും ചെയ്യും.

അന്തഃകരണത്തിന്റെ ചലനം, അതിൽ പ്രതിബിംബി ക്കുന്ന ആത്മാവിനെ ചലിക്കുന്നതുപോലെ ഭ്രമിപ്പിക്കുന്നു. ഇക്കാര്യം ദൃഷ്ടാന്തം കൊണ്ട് ഒന്നുകൂടി വിശദമാക്കുകയാണ് എഴുപതാം പദ്യത്തിൽ.

**വെള്ളത്തിനുള്ളിൽ നിഴലിച്ച ശശാങ്കബിംബം**
**തുള്ളിച്ചലിക്കുമിളകിൽ ജലമൽപമപ്പോൾ**
**ഉള്ളത്തിലുള്ള കരണങ്ങളിലുൾപതിഞ്ഞി**
**ട്ടുള്ളാത്മഭാസ്സു മിളകുന്നതുപോലെതോന്നും. 70**

ശശാങ്കബിംബം = ചന്ദ്രബിംബം; ഉള്ളത്തിലുള്ള കരണങ്ങൾ = ചിത്തത്തിൽ അടങ്ങിയിരിക്കുന്ന ഇന്ദ്രിയങ്ങൾ; ആത്മഭാസ്സ് = ആത്മപ്രകാശം.

വെള്ളത്തിനുള്ളിൽ നിഴലിച്ചുനിൽക്കുന്ന ചന്ദ്രബിംബം ജലം അൽപം ചലിക്കുമ്പോൾത്തന്നെ തുള്ളിയിളകുന്നതായി തോന്നും. അതുപോലെ ചിത്തത്തിലടങ്ങിയിരിക്കുന്ന ഇന്ദ്രിയങ്ങളിൽ നിഴലിക്കുന്ന ആത്മപ്രകാശം ഇന്ദ്രിയങ്ങൾ അൽപമൊന്നിളകുമ്പോൾ, ഇളകിമറിയുന്നതായി അനുഭവപ്പെടും. വെള്ളത്തിലെ ചന്ദ്രൻ ഇളകുമ്പോൾ സാക്ഷാൽ ചന്ദ്രന് ഒരിളക്കവും സംഭവിക്കുന്നില്ല എന്നു തീർച്ചയാണല്ലോ. അതുപോലെ ചിത്തത്തിൽ നിഴലിക്കുന്ന ആത്മപ്രകാശം ഇളകുന്നതായി തോന്നുമ്പോഴും നിശ്ചലമായ ആത്മതത്ത്വത്തിന് ഒരിളക്കവും സംഭവിക്കുന്നില്ല എന്നു കാണേണ്ടതാണ്. സാക്ഷാത്കരിച്ചനുഭവിക്കുമ്പോൾ ആത്മാവിന്റെ ഈ നിശ്ചലത്വം പൂർണ്ണമായും ബോദ്ധ്യപ്പെടും.

വ്യക്തിശരീരത്തിൽ, ജീവനായി വിളങ്ങുന്നത് സാക്ഷാൽ പരബ്രഹ്മവസ്തുതന്നെയാണ് എന്ന് തുടർന്നു ദൃഷ്ടാന്തം കൊണ്ടു തെളിയിക്കുന്നു.

**കണ്ണാടി തന്നിൽ നിഴലിച്ചുനമുക്കുകാണും**
**കണ്ണന്യമല്ല,യതുകണ്ടതു തന്റെ ദൃക്കാം**
**എണ്ണിൽ ചിദാത്മകമതിൻ പ്രതിബിംബമാണീ-**
**വണ്ണം ശരീരമതിലുള്ളൊരുജീവഭാവം. 71**

ദൃക്കാം = കണ്ണുതന്നെ; എണ്ണിൽ = ചിന്തിച്ചുനോക്കിയാൽ; ചിദാത്മകമതിൻ = ബോധവസ്തുവിന്റെ; പ്രതിബിംബമാണ് = നിഴലാണ്.

നാം കണ്ണാടിയിൽ നോക്കിയാൽ നമ്മുടെ കണ്ണ് അതിൽ നിഴലിച്ചുകാണുന്നു. കണ്ണാടിയിൽ നിഴലിച്ചുകണ്ട നമ്മുടെ കണ്ണിനെ കാണുന്നതും, നമ്മുടെ കണ്ണുതന്നെയാണ്. ഇതുപോലെ ആലോചിച്ചുനോക്കിയാൽ വ്യക്തി ശരീരത്തിൽ കുടികൊള്ളുന്ന ജീവഭാവം ബോധസ്വരൂപമായ സത്യത്തിന്റെ നിഴൽ തന്നെയാണെന്ന് സ്പഷ്ടമായി തെളിഞ്ഞുകിട്ടും. കണ്ണാടിയിൽ കണ്ണുനിഴലിക്കും പോലെയാണ് വ്യക്തി ശരീരത്തിൽ ബോധം നിഴലിക്കുന്നത്. കണ്ണാടിയിലെ നിഴൽക്കണ്ണിനെ യഥാർത്ഥ കണ്ണ് പ്രകാശിപ്പിക്കും പോലെ വ്യക്തി ശരീരത്തിൽ ജീവനായി വിളങ്ങുന്ന നിഴൽബോധത്തെ പ്രകാശിപ്പിക്കുന്നതും യഥാർത്ഥ ബോധം തന്നെയാണ്. നിഴലും യഥാർത്ഥ ബോധവും ഒന്നുതന്നെയെന്ന് ചുരുക്കം.

മങ്ങിയ വെളിച്ചത്തിൽ ഒരു മരക്കുറ്റിയിൽ പുരുഷഭ്രമം സംഭവിക്കുന്നതുപോലെയാണ് ദേഹത്തെ ആത്മാവായി തെറ്റിദ്ധരിക്കുന്നതെന്നാണ് ഇനി വിവരിക്കുന്നത്.

**ഊഹിക്കരാത്രിസമയത്തൊരു കുറ്റിയിൽ സ-**
**ന്ദേഹിച്ചു നോക്കിലൊരു പൂരുഷനെന്നുതോന്നും**
**ദേഹത്തിലാത്മതയിതേ വിധമുത്ഭവിച്ചു-**
**മോഹിച്ചിടുന്നു, പരമാർത്ഥമറിഞ്ഞിടാത്തോർ. 72**

ഊഹിക്ക = ചിന്തിച്ചുമനസ്സിലാക്കൂ; സന്ദേഹിച്ചുനോക്കുകിൽ = സംശയിച്ചുനോക്കിയാൽ; ദേഹത്തിൽ ആത്മത = ദേഹം ആത്മാവാണെന്ന തെറ്റിദ്ധാരണ; പരമാർത്ഥമറിഞ്ഞിടാത്തോർ = സത്യമറിയാത്തവർ.

രാത്രി സമയത്ത് ഒരു മരക്കുറ്റിയെ സംശയിച്ച് നോക്കുകയാണെങ്കിൽ ഒരു പുരുഷൻ നിൽക്കുകയാണെന്ന് തെറ്റിധരിക്കാൻ ഇടവരും. ആലോചിച്ചാൽ ഇക്കാര്യം നമുക്കൊക്കെ സ്പഷ്ടമാണ്. ഇതുപോലെ ആത്മാവിനെ ദേഹമെന്ന് തെറ്റിദ്ധരിച്ച് അറിവില്ലാത്തവർ മോഹിച്ച് അവശരായി ഉഴലുന്നു. മരക്കുറ്റിയെ പുരുഷനെന്ന് തെറ്റിധരിക്കുന്നിടത്ത്, ആ ഭ്രമം മാറാൻ മരക്കുറ്റിയെ അടുത്തുചെന്നു കണ്ടറിയുകയേ ഉപായമുള്ളൂ. അതുപോലെ ആത്മാവ്, ദേഹമാണെന്ന തെറ്റിദ്ധാരണ മാറണമെങ്കിൽ അന്തർമുഖമായി ഉള്ളിലുള്ള ബോധവസ്തുവിനെ നേരിട്ടുകണ്ടനുഭവിക്കുക മാത്രമേ ഉപായമുള്ളൂ എന്നു ഭാവം.

ഇവിടെ പലതു കാണുന്നുണ്ടെങ്കിലും ആ പലതിനെയെല്ലാം അനുഭവിക്കുന്ന ചൈതന്യം ഒരു മാറ്റവും സംഭവിക്കാതെ നിലകൊള്ളുന്നു എന്ന സത്യം ദൃഷ്ടാന്തസഹിതം തെളിയിക്കുകയാണ് ഇനി.

**വർണ്ണങ്ങൾ ലോകമതിലേറെ യുരയ്ക്കിലുംചൈ-**
**തന്യസ്ഥിതിക്കൊരുവികാരവുമില്ലതിങ്കൽ**
**സ്വർണ്ണക്കുടം, കിണറ്, മൺകുടമെന്നിവറ്റിൽ**
**വിണ്ണൊന്നുതന്നെ വിലസുന്നൊരുഭിന്നമെന്യേ. 73**

വർണ്ണങ്ങൾ = നിറങ്ങളും ആകൃതികളും; ചൈതന്യസ്ഥിതിക്ക് = ബോധരൂപത്തിന്; ഒരു വികാരവുമില്ല = ഒരു മാറ്റവുമില്ല;

വിണ്ണ് = ആകാശം; ഒരുഭിന്നമന്യേ = ഒരു ഭേദവും കൂടാതെ.

പ്രപഞ്ചദൃശ്യങ്ങൾ അനുഭവപ്പെടുമ്പോൾ അനേകമനേകം നിറങ്ങളും ആകൃതികളും പ്രത്യക്ഷപ്പെടുന്നുണ്ട്. എന്നാൽ അവയെല്ലാം കണ്ടനുഭവിക്കുന്ന ബോധസ്വരൂപത്തിന്, ഒരു മാറ്റവും സംഭവിക്കുന്നില്ല. സ്വർണ്ണക്കുടത്തിലും, കിണറ്റിലും, മൺകുടത്തിലും വേറുവേറായി കാണപ്പെടുന്ന ആകാശം, ചിന്തിച്ചുനോക്കിയാൽ ഒരു വികാരവും ഭേദവുമില്ലാതെ വിളങ്ങുന്ന മഹാകാശം തന്നെയാണെന്ന് കാണാൻ എന്താണു പ്രയാസം.

മായാഗുണങ്ങളായ സത്വം, രജസ്സ്, തമസ്സ് എന്നിവയൊന്നും ആത്മാവിനെ നേരിട്ട് കളങ്കപ്പെടുത്തുന്നതേയില്ല എന്ന് ദൃഷ്ടാന്തസഹിതം എഴുപത്തിനാലാം പദ്യത്തിൽ വിവരിക്കുന്നു.

**സത്വാദിയാം ഗുണഗണങ്ങളവിദ്യയാലെ**<br>**ജാത്യാദി വിഭ്രമമൊടാത്മനികല്പിതം താൻ**<br>**അത്യന്ത ശുദ്ധതയെഴും സ്പടികത്തിലും നീ-**<br>**ല ത്വാദി ദോഷമറിയാതരുളുന്ന പോലാം. 74**

സത്വാദിയാം ഗുണഗണങ്ങൾ = സത്വം, രജസ്സ്, തമസ്സ് എന്ന ത്രിഗുണങ്ങൾ; അവിദ്യയാലെ = അജ്ഞാനത്താലെ; ജാത്യാദിവിഭ്രമമൊട് = ജനനമരണാദിഭ്രമങ്ങളോടൊപ്പം; ആത്മനി = ആത്മാവിൽ; കല്പിതം താൻ = വെറുതെ കല്പിച്ചിരിക്കയാണ്.

സത്വം, രജസ്സ്, തമസ്സ് എന്നീ മായാഗുണങ്ങൾ, ജനനമരണാദിഭ്രമങ്ങളെന്നപോലെ ആത്മാവിൽ വെറുതെ കല്പി

ച്ചിരിക്കുന്നവയാണ്. സ്ഫടികം അത്യന്തശുദ്ധമാണ് എങ്കിലും അതിൽ നീലത്വാദി ദോഷങ്ങൾ അറിയാതെ തെറ്റിദ്ധരിച്ച് ജനങ്ങൾ കാണുന്നു. അത്യന്തശുദ്ധമായ സ്ഫടികത്തിന്റെ മുമ്പിൽ, നീലനിറത്തിലുള്ള ഏതെങ്കിലും പദാർത്ഥം വച്ചാൽ ആ നീലനിറം സ്ഫടികത്തിൽ നിഴലിക്കാനിടവരുന്നു. അറിവില്ലാത്തവർ, അത് സ്ഫടികത്തിന്റെ നീല നിറമായി തെറ്റിദ്ധരിക്കുകയും ചെയ്യുന്നു. നീലനിറം ഉണ്ടെന്ന് തോന്നുമ്പോഴും സ്ഫടികത്തിന് ഒരു കളങ്കവും സംഭവിക്കുന്നില്ല എന്നതാണ് വസ്തുത. അതുപോലെ സത്വാദി മായാഗുണങ്ങളും ജനന മരണാദി ഭ്രമങ്ങളും ഉണ്ടെന്ന് തോന്നുമ്പോഴും ശുദ്ധബോധസ്വരൂപമായ ആത്മാവിൽ ഒരു കളങ്കവും സംഭവിക്കുന്നില്ല എന്നതാണ് വസ്തുത. ആത്മസാക്ഷാത്കാരം നേടിയവർക്ക് ഇക്കാര്യം നല്ലപോലെ തെളിഞ്ഞിട്ടുണ്ട്.

ആത്മസാക്ഷാത്കാരത്തിന് പ്രധാനമായും ജ്ഞാനം, യോഗം എന്ന രണ്ടുമാർഗ്ഗങ്ങളാണുള്ളത്. ആത്മജിജ്ഞാസയിൽ ആരംഭിക്കുന്ന ഈ രണ്ടും സാധനാ ഘട്ടത്തിൽ വേർതിരിഞ്ഞു നിൽക്കുന്നതുപോലെ തോന്നും. സിദ്ധിദശയിൽ ഇതു രണ്ടും ഒന്നായിത്തീരുന്നു. മനോഹരമായ ഒരു ദൃഷ്ടാന്തത്തിലൂടെ ഇക്കാര്യമാണ് ആചാര്യൻ ഇനി പ്രതിപാദിക്കുന്നത്.

**നന്ദിച്ചചിത്തമമൃതത്തിനുജ്ഞാനയോഗ-**
**മെന്നിഷ്ടമാർഗ്ഗയുഗമോടൊരുമിച്ചുചേരും**
**ഒന്നിൽതുടർന്നൊഴുകി രണ്ടുവഴിക്കുപോയ്പി-**
**ന്നൊന്നിച്ചഗംഗയമുനാനദികൾക്കുതുല്യം. 75**

നന്ദിച്ച ചിത്തം = ആത്മാന്വേഷണത്തിനു മുതിരുന്ന അന്തഃ

കരണം; അമൃതത്തിന് = ആത്മസുഖത്തിന്; ഇഷ്ടമാർഗ്ഗയു ഗമോട് = ഇഷ്ടപ്പെട്ട ഈ രണ്ട് ഉപായങ്ങളോടും.

ആത്മാന്വേഷണത്തിന് മുതിരുന്ന അന്തഃകരണം, ആത്മാസുഖം കണ്ടെത്താൻ വേണ്ടി, ജ്ഞാനം, യോഗം എന്ന രണ്ട് ഇഷ്ടമാർഗ്ഗങ്ങളെ അവലംബിക്കുന്നു. ഒരിടത്ത് ആരംഭിച്ച് രണ്ടു കൈവഴികളായി ഒഴുകി ഒടുവിൽ ഒന്നിച്ചുചേരുന്ന ഗംഗായമുനാനദികളെപ്പോലെയാണ് ഈ രണ്ടു മാർഗ്ഗങ്ങളും. ജ്ഞാനമെന്ന ഗംഗയും, യോഗമെന്ന യമുനയും ആത്മാന്വേഷണത്തിൽ ആരംഭിച്ച് രണ്ടു കൈവഴികളായി ഒഴുകി ഒടുവിൽ ഒന്നിച്ചു ചേർന്ന് ബ്രഹ്മാനുഭവമെന്ന സമുദ്രത്തിൽ ലയിച്ചു ചേരുന്നു എന്നു താല്പര്യം. ജ്ഞാനമാർഗ്ഗവും യോഗമാർഗ്ഗവും സാധനാഘട്ടത്തിൽ രണ്ടായി തോന്നുമെങ്കിലും മുന്നോട്ട് പോകുംതോറും അനുഭവവേളയിൽ അവ ഒന്നായിത്തീരുന്നുവെന്നു ഭാവം. ജ്ഞാനമാർഗ്ഗത്തിന് സാംഖ്യമാർഗ്ഗമെന്നും പ്രസിദ്ധിയുണ്ട്.

ആത്മസാക്ഷാത്കാരത്തിന്റെ അടിത്തറ ആസ്തിക്യബുദ്ധിയാണെന്നത്രെ എഴുപത്താറാം പദ്യം വിശദമാക്കുന്നത്.

**ആസ്തിക്യബുദ്ധി യൊരുവങ്കലുദിക്കു മെങ്കി-**
**ലസ്തം ഗമിക്കുമഭിമാനമവന്നശേഷം**
**ചിൽസ്ഥാനസംസ്ഥിതിമുറക്കവെനഭ്യസിക്കിൽ**
**ഹസ്തസ്ഥകൗസ്തുഭസമംപരമാർത്ഥലാഭം. 76**

ആസ്തിക്യബുദ്ധി = ഈ ജഗത്തിന് നിയന്താവായ ഒരീശ്വരൻ ഉണ്ടെന്നുള്ള വിശ്വാസം; അസ്തംഗമിക്കും = മറഞ്ഞില്ലാതാകും; ചിത്സ്ഥാനസംസ്ഥിതി = ബോധാനുഭവ സ്ഥിരത;

ഹസ്തസ്ഥകൗസ്തുഭം = ഉള്ളംകയ്യിലിരിക്കുന്ന കൗസ്തുഭ രത്നം; പരമാർത്ഥലാഭം = സത്യാനുഭവം.

ഒരുവന് ഈ ജഗത്തിന് നിയന്താവായ ഒരു ഈശ്വരൻ ഉണ്ടെന്ന വിശ്വാസം വന്നുചേരുമെങ്കിൽ അവന്റെ അഭിമാനം പൂർണ്ണമായും അതോടെ മാഞ്ഞുമറയും. ബോധാനുഭവ സ്ഥിരത, അവൻ തുടർന്നു മനസ്സിനെ അഭ്യസിപ്പിക്കുമെങ്കിൽ ഉള്ളംകയ്യിലെ കൗസ്തുഭരത്നമെന്നപോലെ സത്യാനുഭവം നേടാൻ കഴിയുകയും ചെയ്യും. ഈശ്വരവിശ്വാസം, അഭിമാന നാശം, തുടർന്നുള്ള ബോധാഭ്യാസം ഇവ ക്രമേണ വ്യക്തമായ ബ്രഹ്മനിഷ്ഠയിലേക്ക് നയിക്കുമെന്നു സാരം.

സത്യത്തെ മറയ്ക്കുന്ന അവിദ്യ മാറിക്കിട്ടിയാൽ അദ്വൈത സിദ്ധി സുലഭമാകുന്നു. ഇതാണ് എഴുപത്തിയേഴാം പദ്യത്തിന്റെ സാരം.

**സത്യാത്മരൂപമറിയാതെ മനക്കുരുന്നിൽ**
**നിത്യം മറയ്ക്കുമൊരവിദ്യനശിക്കുമെങ്കിൽ**
**അദ്വൈതസിദ്ധിയുളവാം ഘടനാശകാലെ**
**മിഥ്യാഘടാംബരമഴിഞ്ഞതുവ്യാപ്തമാംപോൽ.** 77

സത്യാത്മരൂപം = സത്യവസ്തുവായ ആത്മസ്വരൂപം; അവിദ്യ = അജ്ഞാനം; അദ്വൈതസിദ്ധി = അദ്വൈതാനുഭവം; ഘടം = കുടം; മിഥ്യാഘടാംബരം = വെറുതെ വേർതിരിഞ്ഞപോലെ കാണപ്പെടുന്ന കുടത്തിലെ ആകാശം; വ്യാപ്തമാകും = എങ്ങും നിറഞ്ഞിരിക്കുന്നതായി അനുഭവപ്പെടും.

അവനവന്റെ ആത്മസ്വരൂപമാണ് സത്യം. ഇത് അറിയാൻ ഇടവരാതെ, മനസ്സിൽ അജ്ഞാനമറ സദാ മൂടിക്കിട

ക്കുന്നു. ഈ അജ്ഞാനമറ മാറിക്കിട്ടുമെങ്കിൽ അതോടെ അദ്വൈതാനുഭവം പൂർണ്ണമാകും. കുടം നശിക്കുമെങ്കിൽ അതിൽ വെറുതെ വേർതിരിഞ്ഞപോലെ കാണപ്പെട്ട ആകാശം, മഹാകാശമായിത്തീർന്നു സർവ്വത്ര നിറഞ്ഞുനിൽക്കുന്നതായി അനുഭവിക്കാറാകും. ചിത്തത്തിന്റെ അജ്ഞാന മറ മാറിയാൽ അവനവനിൽ ഒതുങ്ങിയിരിക്കുന്നപോലെ തോന്നുന്ന ജീവബോധം മാറി പരമാത്മബോധം തെളിഞ്ഞ് എങ്ങും നിറഞ്ഞുതിങ്ങുന്നതായി അനുഭവിക്കാറാകുമെന്ന് താല്പര്യം.

അജ്ഞാനമറ എങ്ങനെ മാറ്റാൻ കഴിയുമെന്ന ചോദ്യത്തിനുത്തരമാണ് അടുത്തപദ്യം.

**സാരോപദേശ മഖിലം ഗുരുവിങ്കൽ നിന്നി-**
**ട്ടാരോ പരാശ്രയമൊഴിഞ്ഞു ഗ്രഹിച്ചിടുന്നു**
**ആരോപമെന്നറിയുമാത്മനി സർവ്വവും ധി-**
**ക്കാരോപ ശാന്തിയുമവന്നുളവാകു മപ്പോൾ.** 78

സാരോപദേശം = സത്യവസ്തുവിനെക്കുറിച്ചുള്ള വ്യക്തമായ ഉപദേശം; പരാശ്രയമൊഴിഞ്ഞ് = അന്യനെ ആശ്രയിക്കാതെ; ആരോപമെന്നറിയും = ഇല്ലാത്തതു വെറുതെ സങ്കൽപിച്ചനുഭവിക്കുകയാണെന്ന് ബോദ്ധ്യപ്പെടും; ധിക്കാരോപശാന്തി = അഹങ്കാരശമനം.

ചിത്തത്തിന്റെ അജ്ഞാനമറ മാറ്റാൻ ആഗ്രഹിക്കുന്ന ഒരു സത്യാന്വേഷി ആദ്യമായി ബ്രഹ്മനിഷ്ഠനായ ഗുരുവിനെ സമീപിക്കണം. ഗുരു, സത്യസ്വരൂപം വ്യക്തമായും അവന് ഉപദേശിക്കും. പിന്നെ മറ്റാരേയും ശരണം പ്രാപിക്കാതെ ഗുരുവിന്റെ ഉപദേശം വേണ്ടപോലെ ഗ്രഹിച്ച് മനനം ചെയ്യണം.

അതോടെ പലതായിക്കാണുന്ന ഈ പ്രപഞ്ചദൃശ്യം എല്ലാം ആത്മാവിൽ വെറുതെ സങ്കൽപിച്ച് അനുഭവിക്കുന്ന കാഴ്ച കളാണെന്ന് ബോദ്ധ്യപ്പെടും. അതോടെ അവന്റെ അഹങ്കാരം ശമിക്കും. തുടർന്ന് ആത്മശാന്തിയും സുഖവും കൈവരും. ഗുരുലാഭം, ഉപദേശശ്രവണം, മനനം, പ്രപഞ്ചത്തിന്റെ മിഥ്യാ ബോധം, അഹങ്കാരശമനം ഇവയാണ് അജ്ഞതയകന്ന് ആത്മസുഖം അനുഭവിക്കാനുള്ള ഉപായങ്ങൾ.

ഉള്ളിൽ ആത്മദീപം കത്തിക്കുന്നതിന്റെ ക്രമമാണ് ഇനി പ്പറയുന്നത്.

**ഹൃത്തട്ടിൽ വാർത്തഗുരുഭക്തിയതാം ഘൃതത്തിൽ**
**വർത്തിത്വമാർന്ന പുരുസൽഗുണ ബുദ്ധിയിങ്കൽ**
**കത്തിജ്ജ്വലിച്ചുവളരുന്നൊരു ബോധദീപം**
**സത്തിൽ പൊതിഞ്ഞ മറചുട്ടിരുളറ്റുനിൽക്കും. 79**

ഹൃത്തട്ടിൽ വാർത്ത = ശിഷ്യന്റെ ഉള്ളിൽ വ്യക്തമായി രൂപം കൊണ്ട; ഘൃതം = നെയ്യ്; വർത്തിത്വമാർന്ന = തിരിയായി ഭവിച്ച്; പുരുസദ്ഗുണബുദ്ധി = വളരെ സത്ഗുണങ്ങൾക്ക് ഇരി പ്പിടമായ അന്തഃകരണം; ബോധദീപം = ജ്ഞാനദീപം; സത്തിൽപൊതിഞ്ഞ = സത്യത്തെ മൂടി മറച്ചിരിക്കുന്ന.

നെയ്യ്, തിരി എന്നിവയുപയോഗിച്ച് വിളക്ക് കത്തിക്കു മ്പോഴാണല്ലോ ഇരുട്ടുമാറുന്നത്. അജ്ഞാനമറ മാറ്റാൻ ഉള്ളിൽ ജ്ഞാനദീപം ജ്വലിപ്പിക്കണം. ശിഷ്യന്റെഉള്ളിൽ വ്യക്തമായി രൂപംകൊണ്ട ഗുരുഭക്തിയാണ് ജ്ഞാനദീപം കത്തിക്കുവാനുള്ള നെയ്യ്. അനേകം സദ്ഗുണങ്ങൾക്ക് ഇരി പ്പിടമായ ശിഷ്യബുദ്ധിയാണ് ഈ ദീപം കത്തിക്കാനുള്ള തിരി. ഇതുരണ്ടും ഒരുമിച്ചാൽ ശിഷ്യഹൃദയത്തിൽ ജ്ഞാനദീപം

കത്തിജ്വലിച്ച് പ്രകാശിക്കും. അതോടെ സത്യത്തെ മൂടിപ്പൊതിഞ്ഞിരിക്കുന്ന അജ്ഞാനമറ എരിഞ്ഞില്ലാതാകും. ഇരുള് അഥവാ അജ്ഞാനം പൂർണ്ണമായും ഒഴിഞ്ഞുമാറുകയും ചെയ്യും.

## മായ

എന്താണ് മായ എന്നാണ് ഇനി അടുത്ത പത്തു പദ്യങ്ങൾ കൊണ്ട് വിവരിക്കുന്നത്.

**ഒന്നാണിതൊക്കെയുമൊരിക്കലുമില്ല പിന്നീ-**
**ടൊന്നൂടെയെന്നു പറയുന്നൊരുവേദസാരം**
**നന്നായ് ഗ്രഹിച്ചവരു മായതുപോലിരിക്കാ-**
**തിന്നും ഭ്രമിച്ചു മരുവുന്നതുതന്നെമായാ. 80**

ദ്വൈതം = രണ്ടിന്റെ അനുഭവം.

ഇക്കാണുന്നതൊക്കെ, ഒരേ ബ്രഹ്മം തന്നെയാണ്; ഇവിടെ ഒരിക്കലും രണ്ടില്ല. ശ്രുതികളിക്കാര്യം യുക്തിയുക്തമായി പ്രതിപാദിക്കുന്നു. വേദത്തിന്റെ സാരം മുഴുവൻ ഈ അദ്വൈതമാണ്. ഈ വേദസാരം നല്ലപോലെ ബുദ്ധിക്ക് പിടികിട്ടിയവർ പോലും, അതു ജീവിതത്തിൽ അനുഭവിച്ച് ആചരിക്കാൻ കൂട്ടാക്കാതെ ഇന്നും മോഹബദ്ധരായി ഭ്രമിച്ചു കഴിഞ്ഞുകൂടുന്നു എന്നതുതന്നെയാണ് മായ.

ജാതിത്വമില്ല, സമമാണു സമസ്തരും നാം
ഭേദിച്ചിടാതെ യൊരുമിപ്പിനശേഷരെന്നും
വാദിച്ചുചൊല്ലുമവരീവിധമായ്, സ്വകാര്യം
സാധിപ്പതിന്നു തുനിയില്ലതുതന്നെമായാ 81

ജാതിഭേദമൊന്നുമില്ല; നമ്മളെല്ലാവരും തുല്യരാണ്; നമ്മളാരും ഭിന്നിച്ചുനില്ക്കരുത്; എല്ലാവരും ഒരുമിക്കണം എന്നെല്ലാം പലരും വാദങ്ങൾ മുഴക്കും. ഇങ്ങനെ വാദിക്കുന്നവരും, ഈ അദ്വൈത തത്ത്വമനുഭവിക്കുകയെന്ന സ്വജീവിതലക്ഷ്യം സാധിക്കാൻ മുതിരാതെ അവരുടെ വാദത്തിനെതിരായി പ്രവർത്തിക്കുന്നു. ഇതുതന്നെയാണ് മായ.

**കൊല്ലായ്കയൊന്നിനെയുമാരുമൊരിക്കലുംനാ-**
**മെല്ലാമൊരാശയൊടു വന്നൊരുജീവജാലം**
**നല്ലോരിവണ്ണമുരചെയ്‌വതു കേൾക്കിലുംമ-**
**റ്റുള്ളോരിവണ്ണമറിയാത്തതുതന്നെമായാ. 82**

ഒരു ജീവിയേയും ആരും ഒരിക്കലും കൊല്ലരുത്. നാമെല്ലാവരും ജീവിക്കണമെന്ന ഒരേ ആശയോടുകൂടി ഇവിടെ എത്തിയ വ്യക്തികളാണ്. സത്യം കണ്ടവർ ഇക്കാര്യം ഉറക്കെപ്പറയുന്നു. എല്ലാവരും അതുകേൾക്കുകയും ചെയ്യുന്നു. എങ്കിലും ഒട്ടേറെപ്പേർക്ക് ഇതറിഞ്ഞ് നടപ്പിലാക്കാൻ കഴിയാതിരിക്കുന്നതുതന്നെ മായ.

**ഒന്നിങ്കൽ നിന്നുലകമൊക്കെയുമുത്ഭവിച്ചു-**
**വന്നെന്നുറച്ചു പറയുന്ന മഹോപദേശം**
**നന്ദിച്ചിടാത, ധികജാതികളായ് പകുത്തു**
**നിന്ദിച്ചിടുന്നുലകമായതു തന്നെമായാ. 83**

ഈ ലോകമെല്ലാം ഒരേ ഒരു വസ്തുവിൽ നിന്നും രൂപം കൊണ്ടതാണ്. മഹത്തായ ഈ ഉപദേശം, സത്യപുരുഷന്മാർ ഉറക്കെ പ്രഖ്യാപിക്കുന്നു. എന്നിട്ടും അധികമാളുകളും അതറിഞ്ഞു സന്തോഷിക്കാതെ പലജാതികളായി വേർതിരിഞ്ഞുനിന്ന് പരസ്പരം നിന്ദിക്കുന്നു. ഇതുതന്നെ മായ.

**ആത്മാനമാവരണ ശക്തി മറയ്ക്കയാലാ-**
**യാത്മാനുഭൂതി യറിയാതരുളുന്നു ലോകം**
**രശ്മിപ്രകാശമിയലും മണിയും കുടത്തിൽ**
**വേശ്മത്തിനുള്ളിരുളിലെങ്ങനെകണ്ടുകൊള്ളും. 84**

ആത്മാനം = ആത്മാവിനെ; ആവരണശക്തി = സത്യത്തെ മറയ്ക്കുന്ന ശക്തി; ആത്മാനുഭൂതി = ആത്മാനുഭവം; അരുളുന്നു = ജീവിക്കുന്നു; രശ്മിപ്രകാശം = ചുറ്റിലും വ്യാപിക്കുന്ന കിരണങ്ങളുടെ പ്രകാശം; വേശ്മം = വീട്.

ആത്മസ്വരൂപത്തെ മായയുടെ ആവരണ ശക്തി മറച്ചുകളയുന്നു. അതുകൊണ്ട് ആത്മാനുഭവം എന്തെന്നറിയാതെ ലോകം കഴിഞ്ഞുകൂടുന്നു. ചുറ്റിലും പ്രകാശം വിതറുന്ന കിരണങ്ങളുള്ള രത്നം കുടത്തിനകത്തടച്ച് വീട്ടിനുള്ളിൽ സൂക്ഷിച്ചിരുന്നാൽ ഇരുട്ടുമാറി വെളിച്ചം കാണാൻ എങ്ങനെ കഴിയും? ഇവിടെ ആവരണശക്തികൊണ്ട് മറയ്ക്കപ്പെടുന്ന ആത്മാവാണ് കുടത്തിലടച്ച രത്നം. അതു വീട്ടിനുള്ളിൽ സൂക്ഷിക്കുംപോലെയാണ്, ഒരു വ്യക്തി തന്റെ ദേഹത്തിനുള്ളിൽ സൂക്ഷിക്കുന്നത്. വീട്ടിലെ ഇരുട്ടു മുഴുവൻ മാറ്റാനുള്ള പ്രകാശം രത്നത്തിനുണ്ട്. പക്ഷേ, കുടത്തിനകത്തിരിക്കുമ്പോൾ അത് സാദ്ധ്യമല്ലല്ലോ. അതുപോലെ അജ്ഞത മുഴുവൻ അകറ്റാനുള്ള കഴിവ് ആത്മാവിനുണ്ട്. പക്ഷെ, ആവരണംകൊണ്ട് മറയ്ക്കപ്പെട്ടിരിക്കുമ്പോൾ ഞാൻ ദേഹമാണ് എന്ന അജ്ഞാനം എങ്ങനെ മാറിക്കിട്ടാനാണ്!

**ചൂഴും നിറഞ്ഞുപെരുകും ഭവസാഗരത്തി-**
**ന്നാഴത്തിൽ വീണു തുഴയുന്നതു കണ്ടുനിന്നു**
**കേഴുന്നൊരേഴയു മഴിഞ്ഞൊഴിയാതതിൽ താൻ**
**വീഴുന്നതിന്നുതുനിയുന്നതുതന്നെമായാ. 85**

ചൂഴും = ചുറ്റും; ഭവസാഗരം = സംസാര സമുദ്രം.

ചുറ്റും നിറഞ്ഞു കവിയുന്ന സംസാര സമുദ്രത്തിന്റെ അടിത്തട്ടുവരെ മുങ്ങി ലോകം കഷ്ടപ്പെടുന്ന കാഴ്ച കണ്ട് പാവപ്പെട്ട ആളുകൾ നിന്നു കരയുന്നു. പക്ഷേ, ഈ കരയുന്നവരും അതിൽ നിന്ന് അകന്ന് ഒഴിഞ്ഞുമാറാൻ ശ്രമിക്കാതെ അതിൽത്തന്നെ വീണുകിടക്കാൻ ഒരുമ്പെടുന്നു. ഇതുതന്നെയാണ് മായ.

**മുമ്പിൽ ജനിച്ച ജനമെത്രമരിച്ചുപോയ്തൻ-**
**മുമ്പിൽ കിടന്നി, വകളോർത്തറിയുന്നവർക്കും**
**തൻപിൻഗതിപ്രകൃതിയീവിധമെന്നതോർക്കാ-**
**തൻപി, ജ്ജനുസ്സിലുളവാമതു തന്നെ മായാ. 86**

തൻപിൻഗതി = തനിക്കിനി വന്നുചേരാവുന്ന അനുഭവം; പ്രകൃതി = ജീവിത സ്വഭാവം; ഇജ്ജനുസ്സിൽ = ഈ ജീവിതത്തിൽ.

നേരത്തേ ജനിച്ച എത്രയെത്ര പേർ മരിച്ചുപോയി. തന്റെ കൺമുമ്പിൽ ഇക്കാര്യം അനുഭവിച്ചറിയുന്നവർ പോലും, തനിക്കുമേൽ വന്നുചേരാവുന്ന അനുഭവമായ ഈ ജീവിത സ്വഭാവത്തെ ഓർമ്മിക്കാൻ കൂട്ടാക്കുന്നില്ല. മാത്രമല്ല തന്റെ ജീവിതത്തിൽ അതിയായ മമതാബന്ധം വച്ചുപുലർത്തുകയും ചെയ്യുന്നു. ഇതുതന്നെ മായ.

**എപ്പോൾവരെയ്ക്കുമൊരുവൻ പരമാത്മബോധ-**
**മുൾപ്പൂവിലെന്നിയെവസിക്കുമവന്നുലോകം**
**അപ്പോൾവരെയ്ക്കുമുറവാണിതുസത്യമാണി-**
**തെപ്പോഴുമുള്ളവകളെന്നുനിനച്ചുകൊള്ളും. 87**

ഉറവാണ് = കട്ടിയുള്ള വസ്തുവാണ്.

ഒരു വ്യക്തിയുടെ ഉള്ളിൽ വ്യക്തമായ സത്യബോധം ഉദയം ചെയ്യുന്നതുവരെ അവന് ഈ ലോകം കട്ടിയുള്ളവസ്തുവാണ്; സത്യമാണ്. ഇതൊക്കെ എന്നും നിലനിൽക്കുമെന്നും അവൻ ചിന്തിക്കാൻ ഇടവരുന്നു. ഇതാണുമായാ.

**സാധിച്ചതെന്തിവിടെ നാമിനിയിപ്പോഴെന്തോ**
**സാധിച്ചിടുന്നിനിയുമെന്നുനിനച്ചുവേഗം**
**ബാധിച്ചുമൂടുമൊരുമായയെമാറ്റിവച്ചു**
**ബോധിച്ചുകൊൾകക, മമർന്നിടുമാത്മതത്ത്വം. 88**

നാം ഇത്രനാളായി ഇവിടെ എന്തുനേടി? ഇനി ഇപ്പോൾ ശേഷിക്കുന്ന ജീവിതം കൊണ്ട് എന്തുനേടാൻ പോകുന്നു. ഇതൊക്കെ വ്യക്തമായി ചിന്തിച്ചറിഞ്ഞ്, നമ്മെ പ്പിടികൂടി സത്യത്തെ മൂടിമറച്ചിരിക്കുന്ന മായയെ അതിവേഗം ഒഴിച്ചു മാറ്റി, ആത്മതത്ത്വം അനുഭവിച്ചറിയുക. അതുകൊണ്ടുമാത്രമേ മായാബദ്ധമായ മനസ്സ് അടങ്ങിക്കിട്ടൂ.

**നാരെന്നുറച്ചു ഫണിയെതഴുകുന്നപോൽ സം**
**സാരാഹിയെ തഴുകിടുന്നിതുമൂഢരായോർ**
**നേരോർക്കിലായതുകടിച്ചു മരിച്ചുപോമെ**
**ന്നോരാത്തതെന്തനുഭവിക്കിലുമന്ധലോകം. 89**

ഫണിയെ = സർപ്പത്തെ; സംസാരാഹി = സംസാരമാകുന്ന സർപ്പം; മൂഢരായോർ = അറിവില്ലാത്തോർ; അന്ധലോകം = അനുഭവിച്ചാലും അറിയാത്ത കുരുടന്മാർ

കയറാണെന്നു തെറ്റിദ്ധരിച്ച് ഒരാൾ സർപ്പത്തെയെടുത്തു കഴുത്തിലിടുന്നു. അതുപോലെ സത്യമറിയാത്ത വിഡ്ഢികൾ ഈ സംസാരമാകുന്ന സർപ്പത്തെ കെട്ടിപ്പുണരുന്നു. ഇവർ സത്യം എന്തുകൊണ്ട് തിരിച്ചറിയുന്നില്ല.

സർപ്പത്തെ ആലിംഗനം ചെയ്താൽ അതു കടിച്ചുമരിക്കാൻ ഇടവരുമെന്നറിഞ്ഞുകൂടേ? സംസാര സർപ്പത്തിന്റെ കടിയേറ്റ് എത്രയോപേർ കൺമുമ്പിൽ പിടഞ്ഞുമരിക്കുന്നതു കാണുന്നില്ലേ? പക്ഷെ, അനുഭവിച്ചാലും ഈ കുരുടന്മാർ അറിയുന്നില്ല. ഇതാണു മായ.

## തത്ത്വം

**അവ്യക്തമാമിരുളിൽനിന്നു ശശാങ്കനെപ്പോ-**
**ലാവിർഭവിച്ചു ഭവബോധമതിങ്കലന്നു**
**ഭാവിച്ചഹന്തയുടനെ ത്രിഗുണങ്ങളും ചേർ**
**ന്നീ വിശ്വവാസന മഹാംബരമായ്‌വിളങ്ങി. 90**

ഇവിടെ തത്ത്വം എന്ന പദംകൊണ്ട് പ്രപഞ്ചസൃഷ്ടിക്ക് ആശ്രയങ്ങളായി നില്ക്കുന്ന ഭൗതിക തത്ത്വങ്ങൾ ഏതെല്ലാമെന്നാണു വിവരിക്കാൻ പോകുന്നത്.

അവ്യക്തം = പ്രപഞ്ചത്തിനുമുളയ്ക്കാൻ ഇടമരുളുന്ന ആദ്യതത്ത്വമാണ് അവ്യക്തം; മായ പരമാത്മ വസ്തുവിൽ ഒരു മറ സൃഷ്ടിക്കുന്നതോടെ അവ്യക്തം രൂപം കൊള്ളുന്നു. നാമരൂപങ്ങളൊന്നും വേർതിരിയാത്ത അവസ്ഥ എന്നാണ് അവ്യക്ത പദത്തിനർത്ഥം. പ്രപഞ്ചത്തിനുമുഴുവൻ ആശ്രയമായ അവ്യക്തത്തിന്റെ ഒരു ചെറിയ മാതൃകയാണ് വ്യക്തികൾ ഉറക്കത്തിൽ അനുഭവിക്കുന്ന അവ്യക്ത സ്ഥിതി. ഈ അവ്യക്തത്തിൽ നിന്നാണ് സർവ്വപ്രപഞ്ചവും മുളയ്ക്കുന്നത്. ശശാങ്കൻ = ചന്ദ്രൻ; ഭവബോധം = പ്രപഞ്ചബോധം; അഹന്ത = ഞാനെന്ന ബോധം; ത്രിഗുണങ്ങൾ = സത്വരജസ്തമോഗുണങ്ങൾ; മഹാംബരം = മഹാ ആകാശം

അവ്യക്തം, മനസ്സ്, അഹങ്കാരം ത്രിഗുണങ്ങൾ,

ആകാശം എന്നീ തത്ത്വങ്ങളാണ് തൊണ്ണൂറാം ശ്ലോകത്തിൽ സംഗ്രഹിക്കപ്പെട്ടിരിക്കുന്നത്. പ്രപഞ്ച സൃഷ്ടിയുടെ ആരംഭത്തിൽ അവ്യക്തമാകുന്ന ഇരുട്ടിൽ നിന്നും ചന്ദ്രനെപ്പോലെ പ്രപഞ്ചബോധം പൊന്തിവന്നു. മനസ്സാണ് ഇവിടുത്തെ പ്രപഞ്ചബോധം. വേദാന്തത്തിൽ ചന്ദ്രൻ മനസ്സിന്റെ പ്രതീകമാണ്. ആ മനസ്സ് ഞാനെന്ന ബോധം ഉൾക്കൊണ്ടു. ഉടനെ അതുമായി സത്വരജസ്തമസ്സുകളെന്ന മായാഗുണങ്ങളും ഒത്തുചേർന്നു. തുടർന്ന് പ്രപഞ്ചവാസന, അനന്തമായ ആകാശത്തിന്റെ തോന്നൽ ഉളവാക്കി. പ്രകാശത്തിന്റെ ഗുണമാണ് സത്വം. കർമ്മത്തിന്റെ ഗുണമാണ് രജസ്സ്. മോഹത്തിന്റെ ഗുണമാണ് തമസ്സ്. ഈ ഘടകങ്ങളെ വേർതിരിച്ചുകണ്ടാൽ ഒരു വ്യക്തിയിൽ ഏത് ഗുണമാണ് മുഖ്യമായുള്ളതെന്നു തിരിച്ചറിയാൻ കഴിയും.

**വൻമായയിത്രിഗുണജാതമഹസ്സു പഞ്ച-**
**തൻമാത്രയായതിലുദിച്ചിഹ പഞ്ചഭൂതം**
**ചിന്മാത്രചിത്തവടിവായ് ഭുവനങ്ങളായി-**
**ച്ചെമ്മെഭവിച്ചു നിജവാസനകൊണ്ടിതൊക്കെ. 91**

ത്രിഗുണജാതമഹസ്സ് = ത്രിഗുണ സമൂഹത്തിന്റെ തേജസ്സ്; പഞ്ചതന്മാത്രയായ് = ശബ്ദ, സ്പർശ, രൂപ, രസ, ഗന്ധങ്ങളെന്ന അഞ്ചു തന്മാത്രകളായി മാറി; പഞ്ചഭൂതം = ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്നീ മഹാഭൂതങ്ങൾ; ചിത്തവടിവായി = ചിത്തത്തിന്റെ രൂപം കൈക്കൊണ്ട്; ഭുവനങ്ങളായി = ലോകങ്ങളായി മാറി; നിജവാസന = അവനവന്റെ വാസന.

വലിയ മായയിൽ നിന്നുള്ള ത്രിഗുണങ്ങളുടെ തേജസ്സ്, ശബ്ദസ്പർശരൂപരസ ഗന്ധങ്ങളെന്ന ഭൂതതന്മാത്രകളായി മാറി. തന്മാത്രകൾ എന്നതിന് സൂക്ഷ്മരൂപങ്ങൾ എന്നേ

അർത്ഥമുള്ളൂ. തുടർന്നു ഈ സൂക്ഷ്മരൂപങ്ങൾ യഥാക്രമം ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്നീ മഹാഭൂതങ്ങളായി മാറി. അതോടെ ബോധത്തിന് നിഴലിക്കാൻ ഇടമരുളുന്ന ചിത്തം രൂപംകൊണ്ടു. തുടർന്ന് അവനവന്റെ വാസനയ്ക്കനുസരിച്ച് ലോകങ്ങൾ അനുഭവപ്പെട്ടു. ഇതാണ് പ്രപഞ്ചസൃഷ്ടിക്രമം.

ആത്മാവിന് സംസാരബന്ധം ഉളവാക്കുന്ന സൂക്ഷ്മശരീരത്തിന്റെ ഘടനയാണ് തൊണ്ണൂറ്റിരണ്ടാം പദ്യത്തിൽ വിവരിക്കുന്നത്.

**പ്രാണങ്ങളഞ്ചിനൊടു ചേർന്ന മനസ്സുബുദ്ധി-**
**ജ്ഞാനേന്ദ്രിയങ്ങളിഹ, വാക്കുതുടങ്ങിയഞ്ചും**
**സൂക്ഷ്മാംഗമാണിഹ പരേഛയെഴുന്ന ഭോഗം**
**സാക്ഷാൽ ഗ്രഹിക്കുമൊരു സാധനമാം ശരീരം. 92**

പ്രാണങ്ങൾ അഞ്ച് = പ്രാണൻ, അപാനൻ, സമാനൻ, വ്യാനൻ, ഉദാനൻ എന്നിവ; ജ്ഞാനേന്ദ്രിയങ്ങൾ = കണ്ണ്, ചെവി, മൂക്ക്, നാക്ക്, ത്വക്ക് എന്നിവ; വാക്ക് തുടങ്ങിയ അഞ്ച് = വാക്ക്, കൈയ്യ്, കാല്, വിസർജ്ജനേന്ദ്രിയം, ജനനേന്ദ്രിയം എന്നീ കർമ്മേന്ദ്രിയങ്ങൾ; സൂക്ഷ്മാംഗമാണ് = സൂക്ഷ്മശരീരമാണ്; പരേഛയെഴുന്ന ഭോഗം = അന്യപദാർത്ഥങ്ങളുമായി ബന്ധപ്പെടുന്ന വിഷയസുഖം; സാധനം = ഉപകരണം.

അഞ്ചു പ്രാണന്മാർ, മനസ്സ്, ബുദ്ധി, അഞ്ച് ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ച് കർമ്മേന്ദ്രിയങ്ങൾ എന്നിങ്ങനെ പതിനേഴു തത്ത്വങ്ങൾ ചേർന്നു രൂപം കൊള്ളുന്നതാണ് സൂക്ഷ്മശരീരം. മറ്റു പദാർത്ഥങ്ങളുമായി ബന്ധപ്പെട്ട് വിഷയസുഖം അനുഭവിക്കാനുള്ള ജീവന്റെ ഉപകരണമാണ് ഈ സൂക്ഷ്മ ശരീ

രം. ജനനമരണങ്ങൾക്ക് കാരണം ഈ സൂക്ഷ്മശരീരമാണ്. ഇനിയും മാംസാസ്ഥിമയമായ സ്ഥൂലശരീരത്തിന്റെ ഘടന യാണ് അടുത്ത പദ്യത്തിൽ വിവരിക്കുന്നത്.

**പഞ്ചീകരിച്ചു ഭുവനാദികളായ ഭൂത-**
**സജ്ജീകൃതങ്ങളിവ സഞ്ചിത കർമ്മഭാവം**
**അജ്ഞാന ജാതസുഖദുഃഖ മിവയ്ക്കിരിപ്പാൻ**
**സഞ്ജാതമായജഡമാണി, തുസ്ഥൂലദേഹം. 93**

പഞ്ചീകരിച്ചു = മഹാഭൂതങ്ങളെ അഞ്ചിനേയും ഓരോ പ്രത്യേക അളവിൽ കൂട്ടിച്ചേർത്ത്. ആദ്യം ഓരോ മഹാ ഭൂത ത്തെയും, ഈരണ്ടായിപ്പകുത്തു. തുടർന്നു ഓരോ ഭൂതത്തി ന്റെയും പകുതിയെ വീണ്ടും നന്നാലായി വിഭജിച്ചു എന്നിട്ട് ആ വിഭാഗങ്ങളെ അതല്ലാത്ത മറ്റു ഭൂതങ്ങളുടെ പകുതിക ളോടു കൂട്ടിച്ചേർത്തു. ഇതാണ് പഞ്ചീകരണം. ചുരുക്കത്തിൽ ഇന്നുകാണുന്ന ഭൂമി യഥാർത്ഥ ഭൂമിയുടെ പകുതിയും, ജലം, തേജസ്സ്, വായു, ആകാശം എന്നീ മറ്റു നാലു ഭൂതങ്ങളുടെയും എട്ടിലൊന്നുവീതവും ചേർന്നു രൂപംകൊണ്ടതാണെന്ന് കാണേണ്ടതാണ്. ഇപ്രകാരം മറ്റു ഭൂതങ്ങളുടേയും ഘടന മനസ്സിലാക്കേണ്ടതാണ്. ഭൂതസജ്ജീകൃതങ്ങൾ = പഞ്ചഭൂത ങ്ങൾ ചേർത്ത് ഉണ്ടാക്കപ്പെട്ടവ; സഞ്ചിതകർമ്മഭാവം = മുൻ ജന്മങ്ങളിൽ ശേഖരിച്ചുവച്ച കർമ്മങ്ങളുടെ പ്രകടരൂപം; അജ്ഞാനജാതം = അജ്ഞാനത്തിൽ നിന്നും ഉണ്ടായത്; സഞ്ജാതമായ = ഉണ്ടായ.

തുടർന്നു മഹാഭൂതങ്ങളെ പഞ്ചീകരിച്ചു. അവകൊണ്ട് മഹാഭൂതങ്ങളെ കൂട്ടിച്ചേർത്തുള്ള ലോകങ്ങൾക്ക് രൂപം നൽകി. ഈ ലോകങ്ങളെല്ലാം തന്നെ, മുൻ ജന്മങ്ങളിൽ ശേഖ രിച്ച കർമ്മങ്ങളുടെ പ്രകട രൂപങ്ങളാണ്. അജ്ഞാനമാണ്

ഇവയുടെ മൂലകാരണം. സുഖദുഃഖങ്ങൾക്കു പ്രകടമായി അനു ഭവപ്പെടാനുള്ള ജഡോപകരണമായ സ്ഥൂലദേഹം ഈ പഞ്ചീ കൃതഭൂതങ്ങൾ ചേർന്ന് ഉണ്ടായതാണ്. ചുരുക്കത്തിൽ വിവിധ ലോകങ്ങളും വ്യക്തികളുടെ ദേഹങ്ങളും സഞ്ചിത കർമ്മവാ സനകൾക്ക് അനുസരണമായി പഞ്ചീകരിച്ച ഭൂതങ്ങൾ ചേർന്ന് ഉണ്ടായവയാണെന്നുഭാവം.

സൂക്ഷ്മസ്ഥൂലശരീരങ്ങളെ വിവരിച്ചശേഷം കാരണ ശരീരത്തെയും അതിനുമപ്പുറത്തായി വിളങ്ങുന്ന പരമാത്മ സ്വരൂപത്തെയും ചൂണ്ടിക്കാണിക്കുകയാണ് അടുത്ത പദ്യ ത്തിൽ.

**ഇച്ചൊന്നരണ്ടുതര ദേഹനിദാനമായ് സ്ഥാ-**
**പിച്ചാണവിദ്യയെ വചിപ്പതനാദി യെന്നായ്**
**ഇച്ഛാദിശക്തികൾ കലർന്നതിൽ നിന്നതീതം**
**സ്വച്ഛം മഹൽ പ്രഭമിദം പരമാത്മരൂപം. 94**

നിദാനമായി = കാരണമായി; സ്വച്ഛം = നിർമ്മലം; മഹത്പ്രഭം = അത്യന്തം തേജോമയം.

നേരത്തേ വിവരിച്ച രണ്ടു ദേഹങ്ങൾക്കും കാരണമായി സ്ഥിതിചെയ്യുന്ന അവിദ്യയാണ് കാരണശരീരം. ഇതിന് ആദി യില്ല. അതിനാൽ ഇത് അനാദിയാണ്. ഈ അവിദ്യയിൽ ഇച്ഛാശക്തി, ക്രിയാശക്തി, ജ്ഞാനശക്തി എന്നിവ ലയിച്ചു കിടക്കുന്നു. ഇതിനും അപ്പുറത്താണ് നിർമ്മലവും അത്യന്തം തേജോമയവുമായ പരമാത്മരൂപം സ്ഥിതിചെയ്യുന്നത്. ദേഹ ത്രയ വിലക്ഷണനാണു ആത്മാവ് എന്നു താല്പര്യം.

ജീവന്റെ ഉപകരണങ്ങളായ് ഇന്ദ്രിയങ്ങളെ വിവരിച്ചിട്ട്

ഇവയെല്ലാം ജഡങ്ങളാണെന്നും, ബോധത്തിന്റെ വെറും ഉപകരണങ്ങൾ മാത്രമാണെന്നും പ്രതിപാദിക്കുകയാണു അടുത്ത എട്ടു പദ്യങ്ങളിൽ.

**ഹൃത്ബോധമംബരമരുത്തൊടുചേർന്നുകർണ്ണ-**
**ത്തിൽപുക്കുരന്ധ്രവഴിയൂടകമേറിമേവും**
**ചൊൽബോധമുള്ളിലുളവാക്കു, മതെന്നി ശ്രോത്ര**
**ത്തിൽ ബോധമില്ലജഡമാണതുതൊട്ടശേഷം. 95**

ഹൃദ്ബോധം = ഹൃദയത്തിൽ സ്ഥിതിചെയ്യുന്നബോധം; അംബരമരുത്തൊട് = ആകാശം, പ്രാണൻ എന്നിവയോടു കൂടി; ശ്രോത്രം = ചെവി; ചൊൽബോധം = ശബ്ദത്തിന്റെ അനുഭവം.

ഹൃദയത്തിൽ ഇരിക്കുന്ന ബോധം, ആകാശത്തോടും പ്രാണനോടും ഒരുമിച്ചുചേർന്നു ചെവിയുടെ ദ്വാരത്തിൽ കടന്ന് അകത്തേക്ക് എത്തിച്ചേരുന്ന ശബ്ദത്തിന്റെ അനുഭവം ഉള്ളിൽ ഉളവാക്കുന്നു. അതല്ലാതെ ശ്രോത്രത്തിൽ ബോധം ഇരിക്കുന്നില്ല. ശ്രോത്രം മുതലായ എല്ലാ ഇന്ദ്രിയങ്ങളും അവ യുടെ വിഷയങ്ങളും ജഡമാണ്. ബോധത്തിന്റെ സാന്നിദ്ധ്യ ത്തിൽ മാത്രമേ ഈ ജഡങ്ങൾ പ്രകാശിക്കുന്നുള്ളു എന്നു ഭാവം.

ത്വഗിന്ദ്രിയത്തിന്റെ പ്രവർത്തന രഹസ്യവും ഇതുതന്നെ യാണെന്നാണ് തൊണ്ണൂറ്റിയാറാം പദ്യം വിവരിക്കുന്നത്.

**ത്വക്കാ മൊരിന്ദ്രിയ വഴിക്കു കടന്നു, ദേഹ-**
**മൊക്കെച്ചരിക്കു മൊരുവായുവിനോടു ചേർന്നു**
**തക്കത്തിലാഗുണ മടിക്കടിസംഗ്രഹിച്ചു-**
**നില്ക്കുന്ന തോർക്കിലിതു മാനസബോധമത്രേ. 96**

ത്വഗിന്ദ്രിയത്തിൽ കൂടി കടന്നുചെന്ന്, ദേഹം മുഴുവൻ വ്യാപിക്കുന്ന വായുവിനോടു ചേർന്നിട്ട് വേണ്ടസമയത്ത് സ്പർശമെന്ന ഗുണം അപ്പപ്പോൾ അനുഭവിക്കാൻ ഇടവരുന്നതും ആലോചിച്ചാൽ മനസ്സിലുള്ള ബോധത്തിന്റെ സാന്നിദ്ധ്യംകൊണ്ടുമാത്രമാണ്.

കണ്ണുകൊണ്ട് രൂപം കാണുന്നതിന്റെ രഹസ്യവും ഇതുതന്നെ.

**നേത്രേന്ദ്രിയം വഴിയുദാനനൊടൊത്തുരൂപ-**
**മത്രേ ഗ്രഹിക്കുവതുബുദ്ധിയിലുള്ളബോധം**
**പാത്രത്തിനുള്ളിലമരുന്നപദാർത്ഥസാരം**
**മാത്രം ഗ്രഹിപ്പതിനുമില്ലതിനല്പബോധം. 97**

നേത്രേന്ദ്രിയത്തിൽ കൂടി ഉദാനപ്രാണനോടൊത്ത് രൂപത്തെ അനുഭവിക്കുന്നതും ബുദ്ധിയിലുള്ള ബോധം തന്നെയാണ്. ആ ബോധത്തിന്റെ സാന്നിദ്ധ്യം ഇല്ലെങ്കിൽ, ഒരു പാത്രത്തിലിരിക്കുന്ന പദാർത്ഥത്തിന്റെ രൂപം പോലും ഗ്രഹിക്കാൻ ഈ കണ്ണിന് കഴിവുണ്ടാവുകയില്ലെന്ന് ഓർക്കണം. കണ്ണ് വെറും ജഡമാണെന്ന് ഭാവം.

നാവ് രസം ഗ്രഹിക്കുന്നതും ഇതുപോലെ തന്നെ.

**നാവാംരസേന്ദ്രിയമതിൻ വഴിയൂട, പാന-**
**നാംവായുവോടനുസരിച്ചു രസങ്ങളാറും**
**ഭാവം വിടാതെ വിരുതോടുഗ്രഹിപ്പതിന്നായ്**
**മേവുന്നതേതതുഗ്രഹിക്കുക ചിത്തബോധം. 98**

രസനേന്ദ്രിയമായ നാക്കിൽക്കൂടി അപാനവായുവിനെ പിൻതുടർന്ന് ആറുരസങ്ങളും, അവയുടെ ഭേദം വിട്ടുപോ

കാതെ അനുഭവിച്ച് കഴിഞ്ഞുകൂടുന്നത് ഏതാണെന്ന് ചിന്തിക്കുക. അത് ചിത്തത്തിലെ ബോധം തന്നെയാണ്. രസനേന്ദ്രിയം ഒരു ജഡോപകരണം മാത്രം.

ഗന്ധാനുഭവരഹസ്യമാണ് ഇനി വിവരിക്കുന്നത്.

> **ഘ്രാണേന്ദ്രിയം വഴിയതിൻ വിഷയങ്ങളായ-**
> **ക്ഷീണം ഗ്രഹിക്കുമൊരു ഗന്ധഗുണങ്ങളെത്താൻ**
> **പ്രാണപ്രഭഞ്ജനനൊടൊത്തിഹ സർവ്വദാ ന-**
> **ല്ലോണം ഗ്രഹിക്കുമതുതന്നഭിമാനബോധം. 99**

ഘ്രാണേന്ദ്രിയം വഴിയായി അതിന്റെ വിഷയം എന്ന നിലയിൽ ഉണ്ടായി മറയുന്ന പലതരം ഗന്ധങ്ങളേയും പ്രാണവായുവോടു് ഒത്തുചേർന്ന് സദാ വ്യക്തമായി അനുഭവിച്ചുകൊണ്ടിരിക്കുന്നത്, ഞാൻ ഞാൻ എന്നിങ്ങനെ അഭിമാനിച്ചുകൊണ്ട് ഉള്ളിൽ ഇരിക്കുന്ന ബോധം തന്നെയാണ്.

> **ജ്ഞാനേന്ദ്രിയങ്ങൾ വിഷയങ്ങളൊടൊത്തതാതിൻ-**
> **ജ്ഞാനം ഗ്രഹിച്ചു കരണങ്ങളിലായ് ലയിക്കും**
> **ഞാനെന്റെയെന്ന മതിമാത്രമുയർന്നു നിന്നു-**
> **ജ്ഞാനിക്കുമപ്പൊഴുതിരുൾത്തിരവന്നുമൂടും. 100**

ജ്ഞാനിക്കും = അനുഭവപ്പെടും; ജ്ഞാനിക്കുക = അനുഭവപ്പെടുക.

ജ്ഞാനേന്ദ്രിയങ്ങൾ ഇങ്ങിനെ അപ്പപ്പോൾ അതാതിന്റെ വിഷയങ്ങളെ അറിഞ്ഞ് അനുഭവിച്ചിട്ട്, അതാതു കരണങ്ങളിൽ ലയിച്ച് അടങ്ങുന്നു. ഈ അനുഭവത്തെത്തുടർന്ന് വിവേകമില്ലാതെ ഞാൻ എന്റേത് എന്നിങ്ങനെ അഹങ്കാരവും മമതയും വളർത്തുന്ന അജ്ഞാനിക്ക് സദാ ഇരുളിൽതന്നെ കഴിഞ്ഞുകൂടാൻ ഇടവരുന്നു. അയാളുടെ ഉള്ളിൽ സ്ഥിതി

ചെയ്യുന്ന ബോധത്തെ അജ്ഞാനാവരണം മൂടിക്കളയുന്നു എന്നു ഭാവം. ഇന്ദ്രിയങ്ങളും അവയുടെ വിഷയങ്ങളും ബോധത്തിന്റെ ജഡോപകരണങ്ങൾ മാത്രമാണെന്നറിഞ്ഞ് ശുദ്ധ ബോധത്തെ അവയിൽ നിന്നും വേർതിരിക്കാൻ കഴിയുന്ന ആൾക്കു മാത്രമേ ബോധാനുഭവം സാദ്ധ്യമാവു എന്ന അനുഭവരഹസ്യം ഇവിടെ ധ്വനിക്കുന്നു.

ജ്ഞാനേന്ദ്രിയങ്ങളെപ്പോലെ കർമ്മേന്ദ്രിയങ്ങളും ബോധത്തിന്റെ ജഡോപകരണങ്ങൾ മാത്രമാണെന്നാണ് ഇനി വിവരിക്കുന്നത്.

**കർമ്മേന്ദ്രിയങ്ങളിലതിൻ വിഷയങ്ങളാകും**
**ധർമ്മങ്ങൾ പോയ് മറയു, മായതിനില്ല ബോധം**
**കർമ്മം പിഴയ്ക്കിലിതുകൾക്കതിയായനർത്ഥ-**
**ധർമ്മങ്ങൾ വന്നു പിണയും ജഡമാമശേഷം. 101**

കർമ്മേന്ദ്രിയങ്ങളിൽ, അതാതിന്റെ വിഷയങ്ങളാകുന്ന അനുഭവങ്ങൾ ഉണ്ടായി മറഞ്ഞുകൊണ്ടിരിക്കും. അവയിൽ ബോധമില്ല. ഹൃദയതലത്തിലെ ബോധത്തിന്റെ സാന്നിദ്ധ്യത്തിലാണ് അവയും പ്രവർത്തിക്കുന്നതെന്നുഭാവം. കർമ്മം പിഴച്ചുപോയാൽ അവയ്ക്ക് അതിയായ ആപത്തു വന്നുചേരും. ഇവയെല്ലാം ജഡമാണ്. കർമ്മം പിഴച്ചാൽ എങ്ങനെയാണ് ആപത്തുവരുന്നത്. വാക്കെന്ന കർമ്മേന്ദ്രിയം അതിന്റെ ധർമ്മമായ സംഭാഷണം വേണ്ടിടത്ത് വേണ്ടപോലെ പ്രയോഗിച്ചില്ലെങ്കിൽ അനർത്ഥം വന്നുചേരുമെന്നു പറയേണ്ടതില്ലല്ലോ. മറ്റു കർമ്മേന്ദ്രിയങ്ങളുടെ കാര്യത്തിലും ഇതുപോലെ ചിന്തിച്ചറിയേണ്ടതാണ്.

ഇങ്ങനെ ഇന്ദ്രിയങ്ങളുടെ വിഷയാനുഭവ രഹസ്യം വ്യക്തമാക്കിയശേഷം, ഈ ജഡവസ്തുക്കളിൽ നിന്നും

ബോധത്തെ വേർതിരിച്ചറിയുന്നതാണ് ആത്മബോധം എന്നു വെളിപ്പെടുത്തിക്കൊണ്ട് പ്രസ്തുതം ഉപസംഹരിക്കുകയാണ് ആചാര്യൻ നൂറ്റിരണ്ടാം ശ്ലോകത്തിൽ.

**ശ്രോത്രാദി പഞ്ചകവുമുൾക്കരണങ്ങളുംത-**
**ന്മാത്രാവിശേഷകമതിൽ ക്രമമായ്ലയിക്കും**
**ക്ഷേത്രാംഗമാണിവയശേഷവുമെന്നറിഞ്ഞാൽ**
**ക്ഷേത്രജ്ഞനായിവയറിഞ്ഞറിവാത്മബോധം! 102**

ശ്രോത്രാദിപഞ്ചകം = ചെവി തുടങ്ങിയ അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ; ഉൾക്കരണങ്ങൾ = അന്തക്കരണഭാഗങ്ങൾ; തന്മാത്രാവിശേഷം = ശബ്ദ സ്പർശരൂപരസഗന്ധങ്ങളെന്ന അവയുടെ സൂക്ഷ്മരൂപം; ക്ഷേത്രാംഗമാണ് = ജഡശരീരത്തിന്റെ ഭാഗമാണ്; ക്ഷേത്രജ്ഞനായി = ശരീരത്തെ അറിയുന്നവനായി.

ചെവി മുതലായ അഞ്ചു ഇന്ദ്രിയങ്ങളും മനസ്സ്, ബുദ്ധി തുടങ്ങിയ അന്തക്കരണഭാഗങ്ങളും അവയുടെ സൂക്ഷ്മരൂപങ്ങളായ ശബ്ദസ്പർശരൂപരസഗന്ധങ്ങളിൽ ക്രമമായി ലയിച്ചടങ്ങും. ഇവയെല്ലാം ജഡശരീരത്തിന്റെ ഭാഗങ്ങളാണ്. ഇക്കാര്യം വേർതിരിക്കാൻ കഴിഞ്ഞാൽ, ശരീരത്തെ അറിഞ്ഞുകൊണ്ടു നില്ക്കുന്ന ബോധം വേർതിരിയും. ഇങ്ങനെ ജഡത്തെ അറിയുന്ന അറിവിനെ വേർതിരിച്ച് അറിയുന്നതാണ് 'ആത്മബോധം'. ബോധം, ജഡം എന്ന രണ്ടു ഘടകങ്ങളെ നിലവിലുള്ളു. തല്ക്കാലം ഇവ രണ്ടും കൂടിക്കലർന്നിരിക്കുന്നതുപോലാണ് തോന്നൽ. പാലിൽ നിന്നും വെണ്ണയെന്നപോലെ ജഡത്തിൽ നിന്നും ബോധത്തെ വേർതിരിച്ചനുഭവിക്കുന്നതാണ് ആത്മാനുഭവമെന്നുസാരം.

സാക്ഷാത്കാരാനുഭവത്തോടെ തെളിയുന്ന ആത്മസ്വരൂപവും സാക്ഷാത്കാര രഹസ്യവുമാണ് ഇനി അടുത്ത പതിനഞ്ച് പദ്യങ്ങളിൽ വിവരിക്കുന്നത്.

**ഏതാണുലോകമൊരു പോലെ നിറഞ്ഞുനില്പ-**
**തേതാണു ദൃശ്യമഴിയുമ്പൊഴുതുംവസിപ്പു.**
**മാതാവുപോലിവ സ്രജിച്ചുഭരിച്ചിടുന്ന-**
**തേതായതാണ് പരമാംപരമാർത്ഥവസ്തു. 103**

സ്രജിച്ച് = സൃഷ്ടിച്ച്.

ഏതുവസ്തുവാണോ ലോകമെമ്പാടും നിറഞ്ഞുവിളങ്ങുന്നത്, മറ്റെല്ലാ ദൃശ്യങ്ങളും മാഞ്ഞുമറഞ്ഞാലും ഏതാണോ ഒരഴിവുമില്ലാതെ ബാക്കിനിൽക്കുന്നത്, ഒരമ്മയെപ്പോലെ ഈ പ്രപഞ്ചത്തെ ഉണ്ടാക്കി രക്ഷിച്ചുപോരുന്നത് ഏതു വസ്തുവാണോ അതാണ് സത്യവസ്തു.

സൃഷ്ടിക്രമം മാത്രമല്ല, ലയക്രമം പരിശോധിച്ചാലും പരമാത്മതത്ത്വം തെളിഞ്ഞുകിട്ടുമെന്നാണ് നൂറ്റിനാലാം പദ്യം വെളിവാക്കുന്നത്.

**ഏതും ഗ്രഹിച്ചവർ നിനയ്ക്കുകിലന്നു പൃഥ്വി-**
**ഭൂതം ജലേ, ജലവുമഗ്നിയി, ലഗ്നിതാനും**
**വാതത്തിലായതുനഭസ്സിലണഞ്ഞുവാന-**
**ങ്ങേതായടങ്ങുമതുതാൻ പരമാത്മരൂപം. 104**

അല്പമെങ്കിലും ബുദ്ധിയുള്ളവർ ആലോചിച്ചാൽ ഒരു കാര്യം തെളിയും. പഞ്ചഭൂതങ്ങളിൽ ഭൂമി, ജലത്തിൽ ലയിക്കും;

ജലം അഗ്നിയിൽ; അഗ്നിയാകട്ടെ വായുവിൽ; വായു ആകാശത്തിലും ലയിക്കും. ആകാശം ഏതിലാണടങ്ങുന്നത്, അതു ചിന്തിച്ചറിഞ്ഞാൽ അതുതന്നെയാണ് അഖണ്ഡ ബോധസ്വരൂപമായ പരമാത്മാവിന്റെ രൂപം. ആകാശം എവിടെ നിൽക്കുന്നു എന്നു ചോദിച്ചാൽ എന്തുപറയും? ആകാശം ഉണ്ടെന്ന് അനുഭവിക്കുന്ന ബോധത്തിൽ അതു നില നിൽക്കുന്നു എന്നേ പറയാൻ പറ്റൂ. അങ്ങനെ നോക്കുമ്പോൾ ആകാശം ബോധത്തിലടങ്ങുന്നു എന്നു സ്പഷ്ടം. ആ ബോധം ശുദ്ധരൂപത്തിൽ, അഖണ്ഡാനുഭവമായതുകൊണ്ട് അതിനപ്പുറം അന്വേഷിക്കേണ്ടതായും വരുന്നില്ല. അതു കൊണ്ട് ബോധമാണ് പരമസത്യം.

അവനവനിലുള്ള ഞാനെന്ന അനുഭവം തന്നെ വികാസം പ്രാപിക്കുകയാണെങ്കിൽ പരമാത്മരൂപം കൈക്കൊള്ളുമെന്നാണ് അടുത്ത പദ്യം പ്രതിപാദിക്കുന്നത്.

**അവ്യക്തസിന്ധുവിലുദിച്ചൊരു ബോധപത്മം**
**സുവ്യക്തമായതിലഹന്തവളർന്നുവന്നു**
**അവ്യാപ്തമെന്നിവകളൊക്കെയറിഞ്ഞുനിന്ന**
**തേ വ്യാപ്തമായ് വരികയുള്ളതുതന്നെയാത്മാ.105**

അവ്യാപ്തം = ചുരുങ്ങിനിൽക്കുന്നത്.

അവ്യക്ത സമുദ്രത്തിൽ താമരപോലെ പൊന്തിവരുന്ന വിശേഷബോധം വ്യക്തമായി ഞാനെന്നഭാവം കൈക്കൊണ്ടു വളരുന്നു. അപൂർണ്ണമായ ആ ബോധം ഈ പ്രപഞ്ചദൃശ്യങ്ങളെയൊക്കെയറിഞ്ഞ് അനുഭവിക്കുന്നു. അതേബോധം തന്നെ വികാസം കൈക്കൊള്ളുമെങ്കിൽ ശുദ്ധമായ ഉണ്മയുടെ അനുഭവത്തോടുകൂടി ആത്മാവായി വിളങ്ങും. വ്യക്തിശരീരത്തിൽ

ജീവാത്മാവായി പ്രകാശിക്കുന്ന 'ഞാൻ' വികാസം പ്രാപിച്ച് ബ്രഹ്മരൂപം കൈക്കൊള്ളുന്നതു തന്നെയാണ് ആത്മസാക്ഷാത്കാരം എന്നു താല്പര്യം.

ഈ ആത്മസാക്ഷാത്കാരം നേടുന്നതുതന്നെയാണ്, മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യമെന്നാണ് ഇനി വിവരിക്കുന്നത്.

**ഏതൊന്നു കിട്ടുകിലതിൻ പരമില്ല ലാഭം**
**ഏതൊന്നറിഞ്ഞതിനു മേലറിവാനുമില്ല**
**യാതൊന്നിലും സുഖ മൊഴിഞ്ഞിവിടില്ല യെന്ന-**
**തേതായതാണു സുഖമാം പരമാത്മരൂപം. 106**

ഏതൊന്നു നേടിക്കഴിഞ്ഞാൽ അതിലധികം നേടാൻ മറ്റൊന്ന് ഇവിടെ അവശേഷിക്കുന്നില്ലയോ, ഏതൊന്നിനെ അറിഞ്ഞാൽ അതിൽ കൂടുതലായി ഒന്നും അറിയാനുണ്ടാവില്ലയോ, യാതൊന്നിലെ സുഖം ആസ്വദിച്ചാൽ അതിലപ്പുറം മറ്റൊരുസുഖം അവശേഷിക്കുന്നില്ലയോ അതുതന്നെയാണ് പരമാത്മസ്വരൂപം.

ചിത്തവൃത്തികളിൽ അനുഭവപ്പെടുന്ന അല്പാല്പസുഖമെല്ലാം ആത്മാനന്ദത്തിന്റെ അംശമാണെന്നാണ് ഇനി വിവരിക്കുന്നത്.

**ചിത്തംചലിച്ചുചില ലൗകികവൃത്തിയിൽപോ**
**യെത്തുമ്പൊഴൊക്കെയുളവായിടുമല്പസൗഖ്യം**
**തത്തന്നിവൃത്തിവരുമപ്പോഴുതാത്മസൗഖ്യ-**
**മെത്തുന്നതിങ്കലതിനാലതുതന്നെയാത്മാ. 107**

ചിത്തം ചില ലൗകിക സങ്കല്പങ്ങളിലൂടെ ചലിച്ച് ചിലതു നേടുമ്പോൾ അല്പാല്പമായ സൗഖ്യം എല്ലാവരും അനുഭവിക്കുന്നുണ്ട്. ചിത്തവൃത്തിയിൽ ലഭ്യമാകുന്ന അത്തരം അല്പസുഖങ്ങളെ ഒഴിച്ചുമാറ്റിയാൽ അവയുടെ മൂലരൂപമായ ആത്മസുഖം അനുഭവപ്പെടും അങ്ങനെയുള്ള ആത്മസുഖം തെളിയുന്നതുതന്നെയാണു ആത്മസാക്ഷാത്കാരം.

**ഉണ്ടി, ല്ല, യെന്നൊരുവനോതുകി ലായതിന്റെ**
**രണ്ടിന്റെയു ന്നടുവിലായഴിയാത്തതായി**
**കണ്ടീടു മേത, തു നിറഞ്ഞ മഹൽ പ്രകാശം**
**കൊണ്ടുൾ പ്രബോധമുളവാക്കുമൊരാത്മതത്ത്വം 108**

ഉൾപ്രബോധം = ഉള്ളിലെ ഉണർവ്വ്.

ഒരുവൻ, ഉണ്ട്, ഇല്ല എന്നിങ്ങനെ ഭാവാഭാവരൂപമായി സദാ പ്രപഞ്ചത്തെ അനുഭവിച്ചുകൊണ്ടിരിക്കുന്നു. ഈ രണ്ട് അനുഭവത്തിന്റെയും മധ്യത്തിലായി മാറ്റമില്ലാതെ തുടരുന്ന വസ്തുവിനെ കാണാൻ കഴിഞ്ഞാൽ അതു സർവ്വത്ര നിറഞ്ഞു നില്ക്കുന്ന വലിയ വെളിച്ചമായി തെളിയും; ഹൃദയത്തിന് അതിയായ ഉണർവ്വ് ഉണ്ടാകും. അതുതന്നെയാണ് ആത്മതത്ത്വം. പ്രപഞ്ചാനുഭവം എവിടെയും ഭാവാഭാവരൂപത്തിലുള്ളതാണ്. ഒരു പദാർത്ഥം ഉണ്ടെന്നു പറയുമ്പോൾ തന്നെ മറ്റൊന്നും അതിൽ ഇല്ലെന്നു വന്നുചേരുന്നു. കുടമുണ്ടെന്നു പറഞ്ഞാൽ വസ്ത്രം മുതലായവ അതിൽ ഇല്ലെന്നാണ് അനുഭവം. ഉണ്മയുടേയും ഇല്ലായ്മയുടേയും ഇടകലർപ്പായ ഈ അനുഭവം ഏതിലാണ് മാറിമാറി തെളിയുന്നത്, അതാണ് അവയുടെ മധ്യം. ചിന്തിക്കുന്ന ഒരാൾക്ക് ഈ രണ്ടനുഭവവും മാറിമാറി തെളിയുന്നത് ഒരേ ബോധത്തിലാ

ണെന്ന് കാണാൻ കഴിയും. അങ്ങനെ വരുമ്പോൾ, ഭാവാഭാവമായ പ്രപഞ്ചത്തെ മുഴുവൻ വിളക്കുന്ന വലിയ പ്രകാശമാണ് ബോധമെന്നു തീർച്ച. ഇതറിഞ്ഞാൽ ഉള്ളുണരും, ഇതു തന്നെയാണ് ആത്മസാക്ഷാത്കാരം.

ഈ ബോധം എവിടെ ഇരിക്കുന്നു എന്നാണ് ഇനി ദൃഷ്ടാന്തസഹിതം വിവരിക്കുന്നത്.

**എല്ലാജഗത്തിനകവും പുറവും നിറഞ്ഞാ-**
**ണല്ലോ വസിപ്പതനിശം പരമാത്മതത്ത്വം**
**നല്ലോണമഗ്നിയതിലിട്ടൊരിരുമ്പു വെന്താ**
**ലെല്ലാമൊരഗ്നിമയമാ മതുപോലെതന്നെ. 109**

പ്രപഞ്ചത്തെ മുഴുവൻ പ്രകാശിപ്പിക്കുന്ന ബോധം, ജഗത്തിൽ ഉടനീളം എപ്പോഴും അകവും പുറവും നിറഞ്ഞു നിൽക്കുന്ന പരമാത്മ തത്ത്വം തന്നെയാണ്. ഒരിരുമ്പുകഷണം തീയിലിട്ടു പഴുപ്പിച്ചാൽ അതുമുഴുവൻ അഗ്നിമയമായിത്തീരുന്നു. അതുപോലെ ജ്ഞാനാഗ്നിയിൽ പാകപ്പെടുന്ന പ്രപഞ്ചാനുഭവവും ജ്ഞാനമയമായിത്തീരുന്നു എന്നുഭാവം.

അവനവന്റെ ആത്മാവുതന്നെയാണ് പലരൂപം കൈക്കൊണ്ട് പ്രപഞ്ചമായി അനുഭവപ്പെടുന്നത്. ദൃഷ്ടാന്തസഹിതം ഇക്കാര്യം തെളിയിക്കയാണ് അടുത്ത പദ്യത്തിൽ

**തങ്കൽതഴച്ചപലമാതിരിവ്യക്തിയാത്മാ-**
**വിങ്കൽ പ്രകാശമൊടു കാൺമതുഭിന്നമല്ലാ**
**ശങ്കിച്ചിടേണ്ട പലമാതിരി ഭൂഷണത്തിൽ**
**തങ്കത്തിനെങ്ങനെയിരിപ്പ, തുപോലെ തന്നെ. 110**

അവനവനിൽത്തന്നെ സങ്കല്പം കൊണ്ടു പലതായി വേർതിരിയുന്ന എല്ലാ പദാർത്ഥങ്ങളും ആത്മാവ് തന്നെയാണ്. ആത്മാവിൽ പലതായി തോന്നുന്നുണ്ടെങ്കിലും അതൊന്നും ഭിന്നമല്ല, സംശയമേവേണ്ട. ആഭരണങ്ങൾ പലതാണെങ്കിലും അതെല്ലാം ഒരേ സ്വർണ്ണത്തിന്റെ പല രൂപങ്ങൾ തന്നെയാണെന്ന് ആർക്കാണു അറിഞ്ഞുകൂടാത്തത്. അതുപോലെ ബോധ വസ്തുവായ ആത്മാവ് പല രൂപത്തിൽ പ്രകാശിക്കുന്നതാണു പ്രപഞ്ചം.

**അല്ല,ല്ല,ത്വക്, രുധിര, മാംസവുമല്ല, മേദ-**
**സ്സല്ല,സ്ഥി,മജ്ജകളിതെന്നവയല്ല ശുക്ലം**
**അല്ലി, ന്ദ്രിയങ്ങളു മകക്കരണങ്ങളൊന്നു-**
**മല്ലെന്ന,റിഞ്ഞറിവിനാസ്പദമായതാത്മാ. 111**

ശരീരഭാഗങ്ങളൊന്നും ആത്മാവല്ല. അവയുണ്ടെന്നറിയുന്ന അറിവിന് ഉറവിടമായ വസ്തുവാണ് ആത്മാവ്. ഇന്ദ്രിയങ്ങളും ആത്മാവല്ല. അന്തക്കരണഭാഗങ്ങളും ഒന്നും ആത്മാവല്ല. ഇക്കാര്യം നല്ലപോലെ ധരിച്ച് ഇവയൊക്കെ ഉണ്ടെന്നറിയുന്ന അറിവിന് ഉറവിടമായ വസ്തുവിനെ കണ്ടുപിടിക്കുക. അതാണാത്മാവ്.

**ഇല്ലായതിന്നവയവം, ബഹുസൂക്ഷ്മകത്വാ-**
**ലില്ലായതിന്നുചലനം, പരിപൂരണത്താൽ**
**ഇല്ലി,ല്ലി,തിന്നുപരിമാണ മഖണ്ഡവസ്തു**
**വല്ലോനിരന്തരസുഖം പെറുമാത്മതത്ത്വം. 112**

ഈ ആത്മാവ് അതിസൂക്ഷ്മമായതുകൊണ്ട് അതിന് അവയവങ്ങളില്ല. അതു എങ്ങും നിറഞ്ഞിരിക്കുന്നതുകൊണ്ട് അതിനുചലനമില്ല. അതു അഖണ്ഡവസ്തുവായതുകൊണ്ട് അളന്നു തിട്ടപ്പെടുത്താൻ കഴിയില്ല. ഇതാണ് ഇടതടവില്ലാത്ത സുഖം തരാൻ കരുത്തുള്ള ആത്മവസ്തു.

**ജാഗ്രാദ്യവസ്ഥകളിൽ മൂന്നിലുമൊന്നുപോലെ**
**പ്രാഗ്രൂ പസംസ്ഥിതിവിടാതെ തൊടാതെനിന്നു**
**ദൃഗ്രൂപമായനുഭവത്തിനു സാക്ഷിയായി**
**നിൽക്കുന്നതേതതു നമുക്കറിയേണ്ടവസ്തു.** 113

പ്രാഗ്രൂപം = നേരത്തേയുള്ള സ്വരൂപം; ദൃഗ്രൂപം = കാണുന്ന കണ്ണെന്നുള്ള അവസ്ഥ.

ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നിങ്ങനെ മാറിമാറി വരുന്ന മൂന്നവസ്ഥകളിലും മുൻ രൂപത്തിന് ഒരു മാറ്റവുമില്ലാതെ വിട്ടുപോകാതെ ഒരേ രൂപത്തിൽ തുടർന്ന് നിൽക്കുന്നതേതോ; കാഴ്ചക്കാരനായി അവസ്ഥാത്രയത്തിലേയും അനുഭവത്തിന് സാക്ഷിയായി ഏത് വസ്തു പ്രകാശിച്ചു നില്ക്കുന്നുവോ നമുക്കറിയേണ്ടത് ആ വസ്തുവിനെയാണ്. അതുതന്നെയാണ് ആത്മാവ്. ഉണർവ്, സ്വപ്നം, ഉറക്കം എന്നീ അവസ്ഥകൾ മാറിമാറി വരുമ്പോൾ ഒരേ ഞാൻ തന്നെയാണ് അവയെ അനുഭവിക്കുന്നത്. എന്നാണല്ലോ എല്ലാവരുടേയും അനുഭവം. ഉണർവ്വിലെ ഞാൻ, സ്വപ്നത്തിലോ സ്വപ്നത്തിലെ ഞാൻ, സുഷുപ്തിയിലോ മാറുന്നില്ല. മൂന്നവസ്ഥകളിലും സാക്ഷിയായി നിന്ന് അവയോടു ബന്ധപ്പെടാതെ ദൃശ്യങ്ങളെ അനുഭവിക്കുന്ന കണ്ണാണു ഞാൻ. ഈ

ഞാൻ ബോധമാണെന്ന് അറിഞ്ഞ് അതിന്റെ പൂർണ്ണരൂപം തെളിയിച്ചനുഭവിക്കുന്നതുതന്നെയാണ് ആത്മ സാക്ഷാത്കാരം.

**എല്ലാമുപാധികളിലും പരിപൂർണ്ണനായി-**
**ട്ടല്ലോവസിപ്പതനിശം പരമാത്മവസ്തു**
**കുല്യാജലം, നദി, പറച്ചിറയെന്നിവറ്റി-**
**ലെല്ലാറ്റിലും ദിനമണിപ്രഭയെന്ന പോലാം. 114**

ഉപാധി = ഉപകരണം; കുല്യ = ചെറുതോട്.

ശരീരം, ഇന്ദ്രിയങ്ങൾ, അന്തക്കരണങ്ങൾ എന്നു തുടങ്ങിയ എല്ലാ ജഡോപകരണങ്ങളിലും പരമാത്മവസ്തു അകവം പുറവും നിറഞ്ഞുവിളങ്ങുന്നു. കൊച്ചുതോട്ടിലെ വെള്ളം, നദിയിലെ വെള്ളം, ചെളിനിറഞ്ഞ ചിറയിലെ വെള്ളം എന്നിവയിലൊക്കെ സൂര്യപ്രകാശം അകവും പുറവും നിറഞ്ഞ് വിളങ്ങുന്നു. അതുപോലെയാണ് പരമാത്മാവിന്റെയും സ്ഥിതി.

**നാനാരസങ്ങളൊരുമിച്ചു കലർന്ന നല്ല-**
**തേനാസ്വദിക്കിലുളവാകുമൊരേ രസംപോൽ**
**ജ്ഞാനേന്ദ്രിയങ്ങൾ വിലയിച്ച സുഷുപ്തികാല-**
**ത്താനന്ദമേതനുഭവിച്ചതു തന്നെയാത്മാ. 115**

പലതരം രസങ്ങൾ ഒരുമിച്ചു കലർന്നിട്ടുള്ള നല്ല തേൻ രുചിച്ചുനോക്കിയാൽ ഒരേ ഒരു രസം തന്നെ അനുഭവപ്പെടും അതുപോലെ ജ്ഞാനേന്ദ്രിയങ്ങളെല്ലാം ലയിച്ചിരിക്കുന്ന ഗാഢനിദ്രയിൽ എല്ലാവരും ഒരേ ആനന്ദം തന്നെ അനുഭവിക്കുന്നു. ആ ആനന്ദമാണ് ആത്മാവ്.

ഉറക്കത്തിൽ അദ്വൈതസുഖം അനുഭവിക്കുന്നുണ്ടെങ്കിലും അജ്ഞാനത്തിന്റെ ആവരണം, അനുഭവവേളയിൽ ആ സുഖത്തെ മറച്ചുകളയുന്നു. ഉറക്കത്തിൽ അനുഭവപ്പെടുന്ന ആ കൂരിരുട്ടിനെക്കൂടി അറുത്തുമാറ്റിയാൽ അതിനപ്പുറമുള്ള സത്യം സദാ തെളിഞ്ഞ് പ്രകാശിക്കുമെന്നാണ് ഇനി വിവരിക്കുന്നത്.

**മൂടുന്നകൂരിരുളറുക്കുക നോക്കി യെന്നാ-**
**ലോടുന്നതൊക്കെയതിനപ്പുറ മേറിനിന്നാൽ**
**കൂടുംപ്രകാശഗണ മൊക്കെയുമൊന്നുചേർന്നു**
**കൂടസ്ഥനാണതുസ്വയംപ്രഭയുള്ളൊരാത്മാ. 116**

കൂടസ്ഥൻ = നിർവ്വികാരമായി സ്ഥിതിചെയ്യുന്ന ആത്മസത്യം.

ഗാഢനിദ്രയിൽ കൂരിരുട്ടുപോലുള്ള അജ്ഞാന മറയെക്കൂടി സത്യവിചാരം ചെയ്ത് ഒഴിച്ചുമാറ്റുക. അതോടുകൂടി ചലിക്കുന്നതായി കാണപ്പെടുന്ന എല്ലാ കാഴ്ചകൾക്കും അപ്പുറമുള്ള ചലനമില്ലാത്ത സത്യത്തിൽ എത്തിച്ചേരാം. അതുസാധിച്ചാൽ, എല്ലാം ഒന്നായി അനുഭവപ്പെട്ടു പ്രകാശം പെരുകിവരും. ആ സത്യം നിർവ്വികാരമാണ്; അത് സ്വയം പ്രകാശിക്കുന്നതാണ്. അതാണ് ആത്മാവ്. സ്വയം പ്രകാശിക്കുന്നു എന്നുപറഞ്ഞാൽ സ്വയം ഉണ്മയുടെ അനുഭവമുള്ളത് എന്നാണർത്ഥം.

ആത്മസത്യം കണ്ടെത്തി നിർവ്വാണസുഖം അനുഭവിക്കുവാൻ ആവശ്യപ്പെട്ടുകൊണ്ട് പ്രസ്തുതം ഉപസംഹരിക്കുകയാണ് ആചാര്യൻ അടുത്ത പദ്യത്തിൽ.

**നാണത്തരിമ്പുമകതാരിലെഴാതെ നാനാ-**
**വീണത്തരത്തിൽ വിലകെട്ടലയാതെയെന്നും**
**പ്രാണസ്ഥലത്തിൽ മനമൂന്നിയുണർന്നഹോ! നിർ-**
**വാണത്തഴത്തണലിൽ വാണുസുഖിച്ചു കൊൾവിൻ. 117**

വീണത്തരം = ദുർമാർഗ്ഗം അഥവാ ചീത്തവഴി; പ്രാണസ്ഥലം = ഹൃദയമദ്ധ്യം; നിർവ്വാണത്തഴത്തണൽ = പരമശാന്തിയുടെ രൂപത്തിൽ പെരുകി വരുന്ന ശീതളത.

ഉള്ളിൽ നിന്നും ലജ്ജ പൂർണ്ണമായി ഉപേക്ഷിക്കണം. പലതരത്തിലുമുള്ള ദുർമ്മാർഗ്ഗചാരിത്വം വെടിയണം. മനുഷ്യ ജീവിതത്തിന്റെ വിലയറിയാതെ അലയരുത്. മനസ്സിനെ അന്തർമുഖമാക്കി പ്രാണന്റെ ഉറവിടമായ ഹൃദയതലത്തിൽ ഏകാഗ്രപ്പെടുത്തണം. അങ്ങനെ ആത്മാനുഭവം നേടി ഉണർന്ന്, പരമശാന്തിയുടെ പെരുകിവരുന്ന ശീതളതയിൽ മുങ്ങി സുഖം അനുഭവിക്കണം.

# ഈശ്വരമഹിമ

പ്രപഞ്ചഘടകങ്ങളെ ഓരോന്നായി പരിശോധിച്ചാൽ ഈശ്വരമഹത്വം ആർക്കും തെളിഞ്ഞുകിട്ടുന്നതാണ്. ആ പരി ശോധനാസമ്പ്രദായം ആണ് തുടർന്നുള്ള ശ്ലോകങ്ങളിൽ വെളിപ്പെടുത്തിയിരിക്കുന്നത്. ആകാശത്തെ തന്നെ പരിശോ ധിക്കാം.

## ആകാശം

**ചാരത്തു ദൂരെയതി ദൂരതലത്തിലെങ്ങും**
**പാരേഴു രണ്ടുമഖിലാണ്ഡവുമൊത്തിണക്കി**
**ആരംബരത്തെയിതുപോലെ ചമച്ച തേതു-**
**മോരാവതല്ലഖില മീശ വിലാസമത്രേ. 118**

ഓരാവതല്ല = ചിന്തിച്ചറിയാൻ കഴികയില്ല; ഓരുക = ചിന്തിക്കുക.

അടുത്ത്, ദൂരെ, അതിദൂരെ എന്നിങ്ങനെ എവിടെയും പതിന്നാലു ലോകങ്ങളിലും ബ്രഹ്മാണ്ഡത്തിലുടനീളം ഒരുപോലെ വ്യാപിച്ചു നില്ക്കുന്ന ആകാശത്തെ ഇക്കാണുന്നതുപോലെ സൃഷ്ടിച്ചതാരാണ്? ഇതു ചിന്തിച്ചറിയാൻ ആർക്കെങ്കിലും കഴിയുമോ? തീർച്ചയായുമില്ല; ഇതാണീശ്വരമഹിമ.

## നക്ഷത്രം

**ഈക്ഷിപ്പതിന്നു കഴിയാത്ത വിധത്തിലെങ്ങും**
**നക്ഷത്രപംക്തിയെ നിറച്ചു നിരത്തിവച്ചു**
**സൂക്ഷിച്ചുകൊൾവതിനു സൂര്യനെയും ചമച്ചു**
**രക്ഷിപ്പതാരഖില മീശവിലാസമത്രേ! 119**

കണ്ണിനുചെന്നെത്താൻ കഴിയാത്തവിധം എവിടെയും നക്ഷത്രസമൂഹത്തെനിറച്ച് നിരത്തിവച്ച്, അവയെ സൂക്ഷിച്ചു കാത്തുകൊള്ളാൻ സൂര്യനേയും നിർമ്മിച്ച് അവയ്ക്കൊക്കെ രക്ഷിതാവായി വിലസുന്നത് ആരാണ്! എല്ലാം ഈശ്വരലീലയല്ലേ; ഇതാണ് ഈശ്വരമഹിമ.

## ഗ്രഹഗോളങ്ങൾ

**സപ്തഗ്രഹങ്ങൾ, ഋഷിഗോള, മതിപ്രകാശ-**
**തപ്തങ്ങളായ് വിലസിടുന്നഗ്രഹങ്ങളെത്ര**
**ക്ലിപ്തസ്ഥിതിക്കിവചരിപ്പതിനായ് നിയോഗിച്ച-**
**സ്സുപ്തനാരഖിലമീശ വിലാസമത്രേ. 120**

ഏഴുഗ്രഹങ്ങളേയും, നക്ഷത്രരൂപത്തിൽ ഋഷികളേയും പ്രകാശിപ്പിച്ച് തേജോമയങ്ങളായി ശോഭിക്കുന്ന എണ്ണമറ്റ ഗ്രഹ ങ്ങളെ തെളിയിച്ച്, വ്യക്തമായി സ്ഥാനനിർണ്ണയം ചെയ്തു പ്രതിഷ്ഠിച്ച്, കൃത്യനിർവ്വഹണത്തിനായി നിയോഗിച്ചിട്ട് യോഗ നിദ്രയിൽ കഴിയുന്ന ആ ദിവ്യൻ ആരാണ്? എല്ലാം ഈശ്വര ലീലതന്നെ.

## ചന്ദ്രൻ

**നിട്ടിങ്കലങ്ങുകുളിർചന്ദ്രിക വീശി ലോക-**
**മൊട്ടുക്കുഭംഗിയൊടു വാനിലിണങ്ങിനിൽക്കും**
**ദൃഷ്ടിക്കുരമ്യത യെഴുന്നൊരു ചന്ദ്രബിംബം**
**സൃഷ്ടിച്ചതാരഖില മീശവിലാസമത്രേ! 121**

നിട്ട് = രാത്രി.

രാത്രിയിൽ ശീതളമായ ചന്ദ്രിക ദിക്കെങ്ങും പരത്തി അതിമനോഹരമായി ആകാശമദ്ധ്യത്തിൽ ചേർന്ന് നിൽക്കു ന്നതും കണ്ണിന് ആനന്ദം നൽകുന്നതുമായ ചന്ദ്രബിംബം ആരാണ് സൃഷ്ടിച്ചത്? അതും ഈശ്വരന്റെ ലീലതന്നെ; ഇതാണ് ഈശ്വരമഹിമ.

## വായു

**പ്രാണാദിവായുനിവഹങ്ങളെ ജീവികൾക്കു-**
**ഘ്രാണേന്ദ്രിയം വഴിമുറക്കുശ്വസിച്ചു കൊൾവാൻ**
**ത്രാണിപ്പെടും വിധമിതാരുചമച്ചുലോക-**
**ശ്രേണിക്കുമോർക്കിലഖിലേശവിലാസമത്രേ. 122**

പ്രാണൻ മുതലായ വായുക്കൂട്ടങ്ങളെ ജീവികൾക്ക് മൂക്കിൽക്കൂടി മുറക്കുശ്വസിക്കാൻ ഉതകത്തക്കവണ്ണം ലോകർക്കെല്ലാം സൃഷ്ടിച്ച് കൊടുത്തത് ആരാണ്? ഇതും ഈശ്വരലീലതന്നെ; ഇതാണ് ഈശ്വരമഹിമ.

## അഗ്നി

**കത്തിജ്ജ്വലിച്ചിടുമൊരഗ്നിയെ, യീജഗത്തിൽ**
**തത്തിക്കളിക്കുമൊരുപ്രാണിഗണത്തിനുള്ളിൽ**
**കത്തി, ബ്ഭുജിച്ചവപചിച്ചു സുഖിച്ചുകൊൾവാ-**
**നെത്തിച്ചതാര,ഖിലമീശവിലാസമത്രേ. 123**

എരിഞ്ഞുവിളങ്ങുന്ന അഗ്നിയെ, ഇളകിമറിഞ്ഞു ജീവിക്കുന്ന ജീവജാലങ്ങളുടെ ഉള്ളിൽ നിറച്ച്, ഭക്ഷിക്കുന്ന ഭക്ഷണപദാർത്ഥങ്ങളെ ദഹിപ്പിച്ച് സുഖമരുളുവാൻ വേണ്ടി ഇണക്കി ചേർത്തതാരാണ്? ഇതും ഈശ്വരലീലതന്നെ; ഇതാണ് ഈശ്വരമഹിമ.

## ജലം

**ഈ വിശ്വജാലമതിലെങ്ങുമെഴുംസമസ്ത-**
**ജീവിക്കുമുൾക്കരുണയാ സുഖജീവനാർത്ഥം**
**സേവിപ്പതിന്നമൃതധാര ചമച്ചുതന്നോരാ**
**സേവ്യനാര, ഖിലമീശവിലാസമത്രേ. 124**

ഈ ലോകമെമ്പാടും നിറഞ്ഞു നിൽക്കുന്ന ജീവി കൾക്ക് ഹൃദയകാരുണ്യത്തോടുകൂടി സുഖജീവിതം നില നിർത്താനായി പാനംചെയ്തുകഴിഞ്ഞുകൂടാൻ അമൃതധാര യെന്നപോലെ വെള്ളത്തെ സൃഷ്ടിച്ചത് ഏതു വന്ദ്യ പുരുഷ നാണ്? ഇതും ഈശ്വരലീലതന്നെ; ഇതാണ് ഈശ്വരമഹിമ.

## ഭൂമി

**സർവ്വാത്മ ഭൃത്തുകൾജനിച്ചുചിരം വസിച്ചു**
**ധർമ്മാർത്ഥകാമ വിഭവാദിഭുജിച്ചുകൊൾവാൻ**
**ഉർവ്വീതലത്തെയിതുപോലെ നമുക്കുതന്ന-**
**സർവ്വേശനാര,ഖിലമീശവിലാസമത്രേ. 125**

ആത്മഭൃത്തുകൾ = ജീവികൾ; ഉർവ്വീതലം = ഭൂതലം

സകല ജീവജാലങ്ങൾക്കും ജനിച്ച് കുറെക്കാലം കഴി ഞ്ഞുകൂടി ധർമ്മാർത്ഥകാമവിഭവങ്ങളെല്ലാം അനുഭവിക്കു വാൻ ഈ ഭൂമണ്ഡലത്തെ ഇന്നുകാണുന്നതുപോലെ നമുക്കു ണ്ടാക്കിത്തന്ന സർവ്വേശ്വരൻ ആരാണ്? എല്ലാം ഈശ്വരലീല തന്നെ; ഇതാണ് ഈശ്വരമഹിമ.

**സ്വർണ്ണം നിറഞ്ഞമണലീ, യ്യ, മിരുമ്പു, ചെമ്പ-**
**ല്ലെ, ണ്ണംവെടിഞ്ഞ പലധാതുഗണങ്ങളൊക്കെ**
**കണ്ണിന്നു കൗതുകമെഴുന്ന വിധാനമായീ-**
**വണ്ണം ചമച്ചതഖിലേശ വിലാസമത്രേ. 126**

ഭൂമിയിൽ പിന്നെ എന്തെന്തൊക്കെ വിചിത്ര പദാർത്ഥ ങ്ങളാണുള്ളത്? സ്വർണ്ണം നിറഞ്ഞിരിക്കുന്ന മണൽ, ഈയ്യം, ഇരുമ്പ്, ചെമ്പ് എന്നിങ്ങനെ എണ്ണമില്ലാത്ത അനേകം ധാതു ക്കൂട്ടങ്ങളെ കണ്ണിന് അത്യന്തം കൗതുകം തോന്നുന്ന രീതി

യിൽ അലങ്കാരം എന്നപോലെ ഇപ്രകാരം നിർമ്മിച്ചത് അഖി ലേശ്വരന്റെ കളിതന്നെ; ഇതാണ് ഈശ്വരമഹിമ.

**നന്നായുയർന്ന ഗിരിപങ്ക്തികളെത്ര നല്ല-**
**കുന്നും കുളങ്ങളുറവും കുറവെന്നിയേതാൻ**
**ഒന്നായ്നിരന്നമഹിയും മരുഭൂമിയും നാ-**
**മെന്നും സുഖിപ്പതിനു ചെയ്തവനാരിവണ്ണം.** 127

ആകാശംവരെ മുട്ടിനിൽക്കുന്ന പർവ്വതങ്ങളുടെ നിര യെത്ര; ഒരു കുറവുമില്ലാത്ത കുന്നുകളെത്ര; കുളങ്ങളെത്ര; ഉറവകളെത്ര; നിരന്നുവിസ്തൃതമായിക്കിടക്കുന്ന ഭൂതലമെന്തു മാത്രം; അതുപോലെ മരുഭൂമികളെത്ര. നമുക്കു സുഖിക്കാൻ ഇതെല്ലാം ഇപ്രകാരം തീർത്തുതന്നവനാര്? ഒക്കെ ഈശ്വര ലീലതന്നെ; ഇതാണ് ഈശ്വരമഹിമ.

**ഉച്ചൈസ്തരം വിലസിടുന്നവനങ്ങളെത്ര**
**സ്വച്ഛാമൃതം നിറയുമബ്ജസരസ്സുമെത്ര**
**സ്വച്ഛന്ദമായൊഴുകിടും നദിയെത്ര സർവ്വ-**
**മിച്ഛാനുരൂപമിവിടാരു ചമച്ചിവണ്ണം.** 128

ഉച്ചൈസ്തരം = ഉയർന്നുതഴച്ചുവളരുന്ന; സ്വച്ഛാമൃതം = നിർമ്മല ജലം; സ്വച്ഛന്ദം = ഇഷ്ടംപോലെ; അബ്ജസരസ്സ് = താമരപ്പൊയ്ക.

ഉയർന്നു തഴച്ചുവളരുന്ന കാടുകൾ അനേകം; നിർമ്മല ജലം നിറഞ്ഞുകവിയുന്ന എണ്ണമറ്റ താമരപ്പൊയ്കകൾ, ഇഷ്ടം പോലെ ഒഴുകുന്ന അനേകം നദികൾ; ഇവയെല്ലാം തന്റെ ഇച്ഛ യ്ക്കനുസരിച്ച് ഉണ്ടാക്കി കാണിച്ചിരിക്കുന്നത് ആരാണ്? എല്ലാം ഈശ്വരലീലതന്നെ; ഇതാണ് ഈശ്വരമഹിമ.

**ഇപ്പാരിലുള്ളവർ സുഗന്ധവശാൽ സുഖിപ്പാൻ**
**പുഷ്പങ്ങളെത്രവിധ മത്രചമച്ചുവച്ചു**
**കർപ്പൂരവല്ലിചെടി കല്പകവൃക്ഷ മിക്ഷു-**
**ശഷ്പങ്ങളെത്ര പശുവർഗ്ഗമതിന്നു തിന്മാൻ. 129**

ശഷ്പം = പുല്ല്.

ഈ ഭൂമിയിൽ ജീവിക്കുന്നത് നല്ല മണം അനുഭവിച്ച് സുഖിക്കാൻ ആഗ്രഹമുള്ളവരാണ്. അതിനുവേണ്ടി വിവിധ തരത്തിലുള്ള എത്രയെത്ര പൂക്കളെയാണ് നിർമ്മിച്ചിരിക്കുന്നത്. കർപ്പൂരവള്ളിച്ചെടി, കല്പകവൃക്ഷം, കരിമ്പ് എന്നിവ കൂടാതെ, പലവിധമൃഗങ്ങൾക്കു ഭക്ഷിക്കാൻ വേണ്ടി എന്തെല്ലാം തരത്തിലുള്ള പുല്ലുകൾ; ഇതൊക്കെ ഈശ്വരലീലതന്നെയാണ്; ഇതാണ് ഈശ്വരമഹിമ.

## സമുദ്രം

**വമ്പിച്ചനാദമൊടുകുംഭിനിയെതകർപ്പാൻ**
**ജൃംഭിച്ചുവൻതിരകളോടുമുയർന്നുവേഗം**
**അംഭോധിചൂഴവുമടുത്തുവരിമ്പൊളാരാം**
**സ്തംഭിച്ചു കൊൾവതിനനുജ്ഞ**
**കൊടുത്തു കൊൾവൂ. 130**

കുംഭിനി = ഭൂമി; ജൃംഭിച്ച് = ഇളകിമറിഞ്ഞ്; അംഭോധി = സമുദ്രം; സ്തംഭിച്ചുകൊൾവതിന് = അതിരു കടക്കാതെനില്ക്കുന്നതിന്.

വർദ്ധിച്ച ശബ്ദത്തോടുകൂടി ഭൂമിയെ വിഴുങ്ങാനെന്നപോലെ ഇളകിമറിഞ്ഞ തിരമാലകളോടുകൂടി അതിവേഗം ചുറ്റിവരുന്ന സമുദ്രത്തെ, അടുത്തെത്തുമ്പോഴേക്കും അതിരുകടക്കാതെ

നിൽക്കാൻ അനുജ്ഞകൊടുത്തിരിക്കുന്നത് ആരാണ്? ഇതും ഈശ്വരലീലതന്നെ; ഇതാണ് ഈശ്വരമഹിമ

## ചക്രവാതം

**വൻഘാതകാകൃതിചമഞ്ഞിഹ ചക്രവാതം**
**ഹുങ്കാരമോടുടനടിച്ചഖിലം പൊടിപ്പാൻ**
**സംഘാതമോടിടപെടുമ്പൊഴുതാരുനല്ല**
**പങ്കാമരുത്തൊടു സമത്തിലടക്കിടുന്നു. 131**

ചക്രവാതം = ചുഴലിക്കാറ്റ്; വൻഘാതകാകൃതി = വലിയൊരു ചുഴലിയുടെ രൂപംപൂണ്ട്; അഥവാ വലിയൊരു കൊലയാളിയുടെ രൂപം കൈക്കൊണ്ട്; സംഘാതമോട് = കൂട്ടമായി; പങ്കാമരുത്ത് = പങ്കയിൽ നിന്ന് വരുന്ന കാറ്റ്.

വലിയൊരു ചുഴലിയുടെ ആകൃതി കൈക്കൊണ്ട് അഥവാ വലിയൊരു കൊലപാതകിയുടെ രൂപം കൈക്കൊണ്ട്, ചുഴലിക്കാറ്റ് ഹുംകാരമുഴക്കത്തോടുകൂടി എല്ലാം തവിടുപൊടിയാക്കാനായി അടിച്ചുവീശി കൂട്ടത്തോട് ഇങ്ങുവരുമ്പോൾ അതിനെ ഒരു പങ്കയിൽ നിന്നും വരുന്ന കാറ്റിനെയെന്നപോലെ സമപ്പെടുത്തി തടഞ്ഞുനിർത്തുന്നത് ആരാണ്? അതും ഈശ്വരലീലതന്നെ; ഇതാണ് ഈശ്വരമഹിമ.

## ആതപാഗ്നി

**ഉള്ളംനിറഞ്ഞു കനലാതപശക്തി ചുറ്റും**
**പൊള്ളിക്കുമെങ്കിലു മശേഷഗ്രഹങ്ങളേയും**
**വിള്ളിദ്രവിച്ചു ചിതറാതനിശം ഭരിച്ചു-**
**കൊള്ളുന്നതാരഖില മീശവിലാസമെത്രേ. 132**

ആതപാഗ്നി = കൊടും വേനലിലെ ചൂട്; വിള്ളിദ്രവിച്ച് = വിണ്ടു കീറി നശിച്ച്; അനിശം = എല്ലായ്പോഴും.

ഹൃദയം നിറഞ്ഞ് കനലാകത്തക്കവണ്ണമുള്ള വെയിലിന്റെ ചൂട് ചുറ്റും പൊള്ളലേല്പിക്കുമ്പോൾ എല്ലാ ഗ്രഹങ്ങളേയും വിണ്ടുകീറി ചിതറി നശിക്കാതെ എന്നും രക്ഷിച്ചുപോരുന്നത് ആരാണ്? എല്ലാം ഈശ്വരലീലതന്നെ; ഇതാണ് ഈശ്വരമഹിമ.

## ജീവികൾ

**ഭൂലോകമെത്രവലുതാ, യതിലെത്ര ജീവ-**
**ജാലം നിറഞ്ഞുനിവസിച്ചു വളർന്നിടുന്നു**
**കാലോചിതം ശിശിര, മുഷ്ണ, മിവയ്ക്കുനൽകി**
**പ്പാലിപ്പതാരഖിലമീശ വിലാസമത്രേ.** 133

ശിശിരം = തണുപ്പ്.

ഭൂമണ്ഡലം എത്ര വലുതാണ്. അതിൽ എന്തുമാത്രം ജീവികളാണ്, നിറഞ്ഞു വസിച്ചു വളരുന്നത്. മാത്രമല്ല ഇവയ്ക്കെല്ലാം അതാതു കാലത്തിനൊപ്പിച്ച് തണുപ്പും ചൂടും നൽകി രക്ഷിച്ചു പോരുന്നത് ഈശ്വരനാണ്. ഇതാണ് ഈശ്വരലീല; ഇതുതന്നെ ഈശ്വരമഹിമ.

**ഭൂമിക്കകെത്തുമതു പോലെവിലത്തിലും വൻ-**
**വല്മീകമെന്നിവയിലും പലജീവജാലം**
**ക്ഷേമത്തൊടെങ്ങിനെ വസിപ്പിവകൾക്കു സർവ്വ-**
**കാമംകൊടുപ്പതിനുമാരഖിലേശനെന്യേ.** 134

വിലം = വങ്ക്; വല്മീകം = ചിതൽപ്പുറ്റ്.

ഭൂമിക്കുള്ളിലും അതുപോലെ വങ്കുകളിലും വലിയ ചിതൽപ്പുറ്റിലും ഇവയിലൊക്കെയായി അനേകതരം ജീവിക ളാണ് കാലംകഴിച്ചുകൂട്ടുന്നത്. സുഖത്തോടുകൂടി ഇങ്ങനെ വസിക്കാനായി ഇവയ്ക്കെല്ലാം എല്ലാ ആഗ്രഹങ്ങളും നേടി ക്കൊടുക്കാൻ ഈശ്വരനല്ലാതെ ആരാണുള്ളത്? ഇതാണ് ഈശ്വരമഹിമ.

**ഭൂലോകമൊക്കെയൊരുമാത്രയിലിങ്ങു മുക്കാൻ**
**നീലാബ്ധി പോൽജലധരാവലി വാനിൽവന്നാൽ**
**ചേലോടതിങ്ങുചെറുതുള്ളികളായിവീഴ്ത്തി-**
**പ്പാലിപ്പതാരഖിലമീശവിലാസമത്രേ. 135**

നീലാബ്ധി = നീലനിറത്തിലുള്ള സമുദ്രം; ജലധരാവലി = മേഘപടലം; ചേലോട് = ഭംഗിയായി.

ഒരു നിമിഷം കൊണ്ട് ഭൂമണ്ഡലത്തെ മുഴുവൻ മുക്കി ക്കളയാൻ തക്കവണ്ണം കരുത്തോടെ നീലസമുദ്രമെന്നപോലെ മേഘപടലം ആകാശത്തിൽ നിറയുമ്പോൾ ഭംഗിയോടെ അവയെ ചെറുതുള്ളികളാക്കി മാറ്റി താഴെവീഴ്ത്തി ഭൂമിയെ രക്ഷിക്കുന്നത് ഈശ്വരലീലയല്ലാതെ മറ്റെന്താണ്? ഇതാണ് ഈശ്വരമഹിമ.

**ദേവാ, സുരാ, ശര, മനുഷ്യ, പിശാച, ഭൂത-**
**ഗോവ, ശ്വ, സിംഹ, ഗജ, പക്ഷിഗണങ്ങളേയും**
**ഭാവാദിസർവ്വവിധഭേദമൊടുത്തവപ്പി-**
**ച്ചീവണ്ണമാരിഹ ഭരിപ്പതുമീശനെന്യേ. 136**

ആശരൻ = രാക്ഷസൻ; അശ്വം = കുതിര.

ദേവന്മാർ, അസുരന്മാർ, രാക്ഷസന്മാർ, മനുഷ്യർ, പിശാചുക്കൾ, ഭൂതഗണങ്ങൾ, പശുക്കൾ, കുതിരകൾ, സിംഹങ്ങൾ, ആനകൾ, പക്ഷിക്കൂട്ടങ്ങൾ എന്നീ ജീവികളെയെല്ലാം, അതാതിനനുയോജിച്ച പലവിധഭാവഭേദങ്ങളോടും ഈ വിധം സൃഷ്ടിച്ചു രക്ഷിച്ചുപോരുന്നത് ഈശ്വരനല്ലാതെ മറ്റാരാണ്. ഇതാണ് ഈശ്വരമഹിമ.

**ഗർഭാശയാമൃത ജലത്തിലമഴ്ന്ന ശുക്ല-**
**ഗർഭസ്ഥനായുടൽ ചമച്ചുകൃപാകടാക്ഷാൽ**
**ഇബ്ഭൂവിലാത്മവശനായിവസിപ്പതിന്നാ-**
**വിർഭൂതനാക്കിയവനാണഖിലേശനോർപ്പിൻ.** 137

അമ്മയുടെ ഗർഭാശയത്തിലെ അമൃതജലത്തിൽ മുങ്ങിയ പുരുഷബീജമായ ശുക്ലം കൊണ്ട് ഗർഭത്തിൽ കാരുണ്യപൂർവ്വം ശരീരത്തിനുരൂപം കൊടുത്ത് ഈ ഭൂമിയിൽ തനിക്കിഷ്ടമായ രീതിയിൽ ജീവിക്കുവാനായി ജീവികളെ ഇവിടെ കൊണ്ടെത്തിക്കുന്നവനാണ് ജഗദീശ്വരൻ. ഇതു നാം ഭക്തിപൂർവ്വം ഓർമ്മിക്കേണ്ടതാണ്. ഇതാണ് ഈശ്വരമഹിമ.

**ദേഹസ്ഥിതിക്കനുസരിച്ചു മനുഷ്യരെന്നു-**
**മാഹാരസാധനമതാക്കിവളർന്നുകൊൾവാൻ**
**വ്രീഹ്യാദിധാന്യഗണമെത്രവിധം ചമച്ചു**
**മാഹാത്മ്യമേറിയ മഹേശ്വരനീജഗത്തിൽ.** 138

വ്രീഹ്യാദിധാന്യഗണം = നെല്ല് മുതലായ ധാന്യക്കൂട്ടം.

മനുഷ്യർക്ക് അവരവരുടെ ശരീരപ്രകൃതിക്കനുസരിച്ച് ആഹാരപദാർത്ഥങ്ങൾ നിർമ്മിച്ച് കഴിച്ചു വളർന്നുവരാനായി നെല്ല് മുതലായ ധാന്യക്കൂട്ടങ്ങളെ എത്രയെത്ര വിധമാണ്, മാഹാത്മ്യമേറിയ മഹേശ്വരൻ ഈ ലോകത്തിൽ

സൃഷ്ടിച്ചിരിക്കുന്നത്, ഇതാണ് ഈശ്വരമഹിമ.

**ഭക്ഷ്യങ്ങളായ ഫലപംക്തി നിറഞ്ഞു തൂങ്ങും-**
**വൃക്ഷങ്ങളെത്രവിധ മത്രവളർത്തിടുന്നു**
**വീക്ഷിക്ക, വിശ്വ വിഭവങ്ങളിണക്കിവച്ചു-**
**സൂക്ഷിച്ചിടുന്നതു, മഹേശനഹോ നിതാന്തം. 139**

ഭക്ഷിക്കാൻ കൊള്ളാവുന്ന കായ്കനികൾ നിറഞ്ഞുതൂങ്ങുന്ന എത്രയെത്ര വിധത്തിലുള്ള വൃക്ഷങ്ങളാണ് ഈ ഭൂമിയിൽ ഭഗവാൻ സൃഷ്ടിച്ചു വളർത്തുന്നത്. നല്ലപോലെ ചിന്തിക്കുക. അനേകതരം പ്രപഞ്ചാനുഭവങ്ങളെ ഉണ്ടാക്കിത്തന്ന് സദാ സൂക്ഷിച്ചു പോരുന്നത് മഹേശ്വരൻ തന്നെയാണ്; ആശ്ചര്യം. ഇതാണ് ഈശ്വരമഹിമ.

**വിശ്വംഭരാതലമതിൽ പലജീവികൾ ക്കു-**
**മാസ്വാദ്യമായ് വിവിധവർണ്ണ രസംകലർന്ന**
**സസ്യങ്ങളെത്രവിധ മത്ഭുതസൃഷ്ടി ചെയ്തീ**
**വിശ്വം ഭരിപ്പതഖിലേശ വിലാസമത്രേ. 140**

വിശ്വംഭരാതലം = ഭൂമണ്ഡലം.

ഈ ഭൂമണ്ഡലത്തിൽ പലതരം ജീവികൾക്കും രുചികരങ്ങളായ വിധത്തിൽ, പലതരം നിറങ്ങളും രസങ്ങളും കലർന്ന സസ്യങ്ങളെ അത്ഭുതകരമാംവണ്ണം ഏതേതെല്ലാം വിധത്തിൽ സൃഷ്ടിച്ച് അഖിലേശ്വരൻ ഈ ലോകത്തെ ഭരിക്കുന്നു. എല്ലാം ഈശ്വരന്റെ കളിതന്നെ. ഇതാണ് ഈശ്വരമ

ഹിമ.

**ദുഷ്ടങ്ങളായ വ്രണ, പിത്ത, കഫാ, നിലാ, ഗ്നി-**
**കുഷ്ഠാ, ർദ്ദിതാദിയസുഖങ്ങളകറ്റുവാനായ്**
**ദൃഷ്ടാന്തമാം പല മഹൌഷധിവർഗ്ഗ മത്ര-**
**സൃഷ്ടിച്ചതോർക്കിലഖിലേശ വിലാസമത്രേ. 141**

അർദ്ദിതം = കോട്ടുവാതം.

ദുഷിച്ചുനാറിയ വ്രണങ്ങൾ, പിത്ത കഫ വാതകോപ ങ്ങൾ, ജ്വരം, കുഷ്ഠം, കോട്ടുവാതം തുടങ്ങിയ വിവിധ രോഗ ങ്ങൾ എന്നിവയെ ശമിപ്പിക്കാനായി യഥായോഗ്യം പലവിധ ത്തിലുള്ള വലിയ ഔഷധക്കൂട്ടങ്ങളെ ഇവിടെ സൃഷ്ടിച്ചുത ന്നത് ആലോചിച്ചാൽ ഈശ്വരലീലതന്നെയാണ്; ഇതാണ് ഈശ്വരമഹിമ.

## ബോധം

**കാണപ്പെടേണ്ടവയു, മായവതന്നെകണ്ണിൽ**
**കാണുന്നവൻ, പരമറിഞ്ഞവ, നെന്നതൊന്നായ്**
**കാണുമ്പൊഴങ്ങകമഴിഞ്ഞുനിറഞ്ഞുനിൽക്കു-**
**മാനന്ദനിശ്ചയമതാണഴിയാത്ത ബോധം. 142**

കാണപ്പെടേണ്ടവയായ കാഴ്ചകൾ, അതിനെയെല്ലാം കണ്ണിൽകണ്ട് അനുഭവിക്കുന്ന കാഴ്ചക്കാരൻ എന്നിവയെ പര മസത്യം കണ്ടറിഞ്ഞ ബ്രഹ്മനിഷ്ഠൻ ഒന്നായ്ക്കാണുമ്പോൾ മനസ്സു നശിച്ച്, എങ്ങും നിറഞ്ഞുനിൽക്കുന്ന ആനന്ദം അനു ഭവിക്കാറാകും. അതാണ് ഒരിക്കലും നശിക്കാത്ത ബോധം അഥവാ ജ്ഞാനം.

ദൃശ്യത്തിനേയും ദൃക്കിനേയും ഒന്നായിക്കാണുന്നതോടെ മനസ്സ് നശിച്ച് എങ്ങും അലയടിക്കുന്ന ആനന്ദം തെളിയുന്നതാണ് ആത്മജ്ഞാനമെന്നു താല്പര്യം.

**യാതൊന്നറിഞ്ഞൊരറിവായതുകൊണ്ടുതന്നാ-**
**ലേതാണറിഞ്ഞതതുവാസനയോടുനീക്കി**
**നീ താനിതെന്നമൊഴി കേട്ടുണരുമ്പൊഴുണ്ടാം**
**ഹാ! താനിതെന്നസുഖബോധമിതാത്മബോധം. 143**

അറിഞ്ഞൊരറിവായ്‌യാതൊന്ന് = എന്തിനേയും അറിഞ്ഞ അറിവ് ഏതാണോ; അതുകൊണ്ട് = അതിനെ ആശ്രയിച്ചു കൊണ്ട്; തന്നാൽ ഏതാണറിഞ്ഞത് = ദൃക്കായ താൻ മാറി നിന്ന് ഏതുദൃശ്യത്തെയാണോ അറിഞ്ഞത്.

എന്തിനേയും അറിഞ്ഞ അറിവ് ഏതാണോ അതിനെ ആശ്രയിച്ചുകൊണ്ട് ദൃക്കായ താൻ മാറിനിന്ന് ഏതു ദൃശ്യത്തെ അറിയുന്നുവോ, ആ ദൃശ്യത്തെ അതിന്റെ വാസനയോടൊപ്പം ഒഴിച്ചുമാറ്റി, നീ തന്നെയാണു ബ്രഹ്മം എന്ന മഹാവാക്യം കേട്ട് ഉണരുമ്പോൾ, താനും ഈശ്വരനും ഒന്നാണെന്ന് അനുഭവിക്കുന്ന ആനന്ദബോധമാണ് ആത്മബോധം: ആശ്ചര്യം! എന്തിനേയും അറിയുന്ന അറിവാണ് സാമാന്യ ബോധം. ബോധമില്ലെങ്കിൽ ഒന്നിനെക്കുറിച്ചും അറിവില്ല. അതുകൊണ്ട് എല്ലാ അറിവും ബോധം തന്നെയാണ്. ഈ സാമാന്യ ബോധത്തെ ആശ്രയിക്കുമ്പോൾ, ദൃക്കെന്നും ദൃശ്യമെന്നുള്ള ഭേദം ഇല്ലാതാവുന്നു. ഇതു ധരിച്ച് ദൃശ്യവാസനയോടൊപ്പം ദൃശ്യത്തെ അകറ്റണം. അങ്ങനെ ചെയ്താൽ 'അതു നീതന്നെ' എന്ന മഹാവാക്യത്തിന്റെ താൽപര്യം അനുഭവിച്ച് അറിയാറാകുന്ന സുഖകരമായ ജീവബ്രഹ്മൈക്യമാണ് ആത്മബോധം.

**ഭാനിപ്പതൊക്കെയുമൊരാത്മവികാസമെന്നു**
**ജ്ഞാനിക്കുതോന്നിടു, മതന്യനുതോന്നുകില്ല**
**ഭാനുപ്രകാശമിയലും പകലും പ്രകാശം**
**ഹാ!നഷ്ടനേത്രനറിവാനധികംപ്രയാസം. 144**

മഹാവാക്യതാല്പര്യം അനുഭവിച്ചറിഞ്ഞ ജ്ഞാനിക്ക് വേറുവേറായി പ്രകാശിക്കുന്ന എല്ലാം ഒരേ ആത്മാവിന്റെ രൂപ ഭേദം തന്നെയാണെന്ന് അനുഭവിക്കാൻ കഴിയും. ജ്ഞാനമി ല്ലാത്ത ലൗകികന് അതങ്ങനെ തോന്നുകയില്ല. സൂര്യപ്രകാശം നിറഞ്ഞു തിങ്ങുന്ന പകലും പ്രകാശവും കുരുടന് അറിയാനേ സാധിക്കുന്നില്ല; കഷ്ടം.

**മൗനാംബുരാശിപെരുകിക്കരവിട്ടുചിന്തി-**
**ധ്യാനാംബുമാർഗ്ഗമതിലൂടൊഴികിത്തഴയ്ക്കും**
**ജ്ഞാനാമൃതത്തിനെ നിറച്ചുകുടിച്ചിതെല്ലാം**
**ഞാനെന്നറിഞ്ഞറിവുതന്നതിരറ്റബോധം. 145**

മൗനം = സങ്കല്പമില്ലായ്മ; മൗനാംബുരാശി = സങ്കല്പം ഒഴി ഞ്ഞുമാറുമ്പോൾ തെളിയുന്ന ബോധസമുദ്രം; കരവിട്ടുചിന്തി = അനന്തമായിപ്പരന്ന്; ധ്യാനാംബുമാർഗ്ഗം = ധ്യാനമാകുന്ന ജലപ്രവാഹം; ഒഴുകിത്തഴക്കുക = ചെന്നെത്തി വളരുക.

സങ്കല്പം ഇല്ലാതാകുമ്പോൾ തെളിയുന്ന ബോധസ മുദ്രം വളർന്ന് കരകവിഞ്ഞു നിൽക്കവേ, ധ്യാനമാകുന്ന ജല പ്രവാഹത്തിലൂടെ ഒഴുകി വളരുന്ന ജ്ഞാനമാകുന്ന അമൃതം നിറയെ കുടിച്ച്, ഇക്കാണുന്നതൊക്കെ ഞാൻ തന്നെയാ ണെന്ന് അറിയുന്ന അറിവുതന്നെയാണ് അതിരറ്റ ബോധം. സങ്കല്പങ്ങൾ ഒഴിഞ്ഞുമാറുമ്പോഴാണ് ശുദ്ധബോധാനുഭവം

പെരുകുന്നത്. ഇങ്ങനെ പെരുകുന്ന ബോധാനുഭവത്തെ വളർത്തി അനുഭവിക്കാനുള്ള ഉപായമാണ് ധ്യാനം. ധ്യാനമുറയ്ക്കും തോറും ജ്ഞാനാമൃതപാനം കൂടിക്കൂടിവരും. ഒടുവിൽ താൻ തന്നെയാണ് സർവ്വവും എന്ന അദ്വൈതാനുഭവത്തിൽ എത്തിച്ചേരും. അനന്തമായ ബോധത്തിന്റെ സാക്ഷാത്കാരം ഇതുതന്നെയെന്നു താല്പര്യം.

## സാധകൻ

വേദാന്തസാധനയിൽ മുഴുകുന്ന സത്യജിജ്ഞാസുവിന് വന്നുചേരുന്ന ആനന്ദാനുഭവത്തിന്റെ വിവിധ ഘട്ടങ്ങൾ വിവരിക്കുകയാണ് അടുത്ത ഇരുപത് പദ്യങ്ങളിൽ

**വേദാന്ത രംഗമതിലേറിയമർന്നുസർവ്വ-**
**വേദാന്ത രംഗമറിവിന്നറിവായറിഞ്ഞു**
**നാദാന്ത സാരരസമുണ്ടമരുന്ന നല്ല-**
**വേദാന്തികൾക്കു സതതം വിജയം ഭവിക്കും. 146**

വേദാന്തരംഗം = സത്യജിജ്ഞാസ; വേദാന്തരംഗം = വേദം വെളിപ്പെടുത്തുന്ന സത്യം; വേദാന്തമാകുന്ന രംഗമാണ് സത്യജിജ്ഞാസ; വേദത്തിന്റെ അന്തരംഗമാണ് അതു വെളിപ്പെടുത്തുന്ന സത്യം. ഈ രീതിയിലാണ് 'വേദാന്തരംഗമെന്ന' പദത്തിന് അർത്ഥവ്യത്യാസം വന്നിരിക്കുന്നത്. അന്തരംഗം എന്നതിന് ഹൃദയം എന്നർത്ഥം. വേദം വെളിപ്പെടുത്തുന്ന സത്യമാണ് അതിന്റെ ഹൃദയം. അറിവിന്നറിവ് = എല്ലാ അറിവുകളുടേയും ഉറവിടം അഥവാ ആദി അറിവ്; നാദാന്തസാരരസം = അനാഹതനാദങ്ങൾ ഒടുങ്ങുമ്പോൾ തെളിയുന്ന ആത്മാനന്ദം; സതതം = എപ്പോഴും.

സത്യജിജ്ഞാസയിൽ മുഴുകിമുങ്ങി എല്ലാ വേദാന്തങ്ങളുടേയും ഹൃദയമായി വിളങ്ങുന്നതിനെ, അറിവുകളുടെയെല്ലാം ഉറവിടമായി അറിഞ്ഞ്, അനാഹതനാദങ്ങൾപോലും ശമിക്കുമ്പോൾ തെളിയുന്ന ആത്മാനന്ദം അനുഭവിച്ച് ശാന്തരായിക്കഴിയുന്ന ധീരന്മാരായ വേദാന്തികൾക്ക് എപ്പോഴും എവിടെയും വിജയം സംഭവിക്കുകതന്നെ ചെയ്യും. ഒരു സാധകന്റെ മനസ്സ് ആത്മവിചാരം കൊണ്ട് സങ്കല്പരഹിതമാകുന്നതോടെ പ്രാണനുണർന്നു സുഷുമ്നാനാഡിയിലേക്ക് കടക്കുന്നു. അതോടെ എവിടെനിന്നു പുറപ്പെടുന്നു എന്നറിയാൻ കഴിയാതെ ഉള്ളിൽ ഓങ്കാരധ്വനി ഉൾപ്പെടെ അനേകതരം മധുരനാദങ്ങൾ കേൾക്കാൻ ഇടവരും. മണിനാദം, വീണാനാദം, ശംഖനാദം, പെരുമ്പറഘോഷം ഒക്കെ കേൾക്കാനിടവരുമെന്നാണ് യോഗികൾ പറയുന്നത്. ഇവയൊക്കെയാണ് അനാഹതനാദങ്ങൾ. അനാഹതനാദങ്ങൾ കേൾക്കുന്നതോടെ മനസ്സ് അതിൽ പൂർണ്ണമായും ലയിക്കും. ഇതാണ് നാദലയയോഗം. തുടർന്ന് നാദശ്രവണവും നിലയ്ക്കും. നിശ്ചലമായ ആത്മാനന്ദം തെളിഞ്ഞനുഭവിക്കാനും ഇടവരും. ഈ ആത്മാനന്ദമാണ് നാദാന്തസാരരസം. ആരുമുഴക്കുന്നു എന്നറിയാൻ കഴിയാതെ കേൾക്കപ്പെടുന്ന നാദമാണ് 'അനാഹതനാദം'

ആഹതം = നാദത്തെ ഉണ്ടാക്കുന്ന ഉപകരണസംയോഗം; ആഹതമല്ലാത്തത് = അനാഹതം.

**എപ്പോഴുമുള്ളതുലകല്ലു, റവില്ല, തെന്ന-**
**തെപ്പോഴുമോർത്തുപഴകിൽ പലതറ്റുനീങ്ങി**
**ഉൾപ്പൂവഴിഞ്ഞു പരമാത്മനിചേർന്നുകൊള്ളും**
**പൊൽപ്പൂകൊഴിഞ്ഞുമുഴുകും പഴകിൽജലത്തിൽ. 147**

ഉറവില്ല = കാരണമില്ല; പൊൽപ്പൂ = താമരപ്പൂ.

എന്നും നിലനിൽക്കുന്ന വസ്തു പ്രപഞ്ചമല്ല. പ്രപഞ്ചത്തിനു കാരണമില്ല. ഇക്കാര്യം എപ്പോഴും വിചാരം ചെയ്ത് ഉറപ്പിച്ചാൽ പലതിന്റെ തോന്നൽ പാടേ മാറിക്കിട്ടും; ചിത്തം ശമിക്കും; അതു പരമാത്മാവുമായി ഐക്യപ്പെടും. വെള്ളത്തിൽ കിളിർത്തു വികസിച്ചു നിൽക്കുന്ന താമരപ്പൂവ് പഴക്കം ചെന്നാൽ കൊഴിഞ്ഞ് വീണ് അതിൽത്തന്നെ അലിഞ്ഞുചേരും. അതുപോലെ പരമാത്മാവിൽ കിളിർത്തു വികസിച്ചു നിൽക്കുന്ന ചിത്തം വസ്തുവിചാരം കൊണ്ട് പഴകിയാൽ ശമിച്ച് പരമാത്മാവിൽ അലിഞ്ഞു ചേരുമെന്ന് താല്പര്യം. ഈ പ്രപഞ്ചത്തിന്റെ പരമകാരണത്തെ അന്വേഷിക്കുന്നതാണല്ലോ സത്യാന്വേഷണം. ഒരു പരമ കാരണത്തെ സങ്കൽപിച്ചാൽ അത് ജനിക്കുന്നതോ മരിക്കുന്നതോ ആകാൻ പറ്റില്ല. അതിന് വികാരമേ സാദ്ധ്യമല്ല. അതു സർവ്വവ്യാപിയും നിശ്ചലവും ആയിരിക്കണം. ഇങ്ങനെയുള്ള ഒരു പരമ കാരണത്തിൽ നിന്ന് യഥാർത്ഥത്തിൽ മറ്റൊന്ന് ജനിക്കാനോ മരിക്കാനോ സാദ്ധ്യമല്ല. അങ്ങനെ ചിന്തിച്ചാൽ പ്രപഞ്ചം ഉണ്ടായിട്ടില്ല. ഇതാണ് വേദാന്തത്തിന്റെ അന്തിമ സിദ്ധാന്തം അതുകൊണ്ടാണ് പ്രപഞ്ചം ബ്രഹ്മപരിണാമമല്ല, കയറിൽ കാണുന്ന സർപ്പം പോലെ ബ്രഹ്മവിവർത്തമാണെന്ന് വേദാന്തശാസ്ത്രം സിദ്ധാന്തിക്കുന്നത്. ദ്വൈതപ്രപഞ്ചം ഉണ്ടായിട്ടില്ലെങ്കിൽ ഉണ്ടാകാത്തതിന് കാരണം വേണ്ടല്ലോ. ഈ വസ്തുതകളെല്ലാം ഉൾക്കൊള്ളുന്നതാണ് പദ്യത്തിലെ 'ഉറവില്ല' എന്നപദം. ഈ വിചാരമാർഗ്ഗം ശീലിക്കുന്ന

ആൾക്ക് 'പലതറ്റുവാദം' എന്നു പറയേണ്ടതില്ലല്ലോ. ആരംഭത്തിൽ ഉണ്ടായിമറയുന്ന പ്രപഞ്ചത്തെ കണ്ടിട്ട് കാരണാന്വേഷണത്തിന് മുതിരുന്ന സാധകൻ അവസാനം കാര്യമില്ലാത്തതുകൊണ്ട്, കാരണമില്ലെന്നും, അഖണ്ഡബോധസ്വരൂപമായ ഒരേ ഒരു വസ്തു മാത്രമേ നിലവിലുള്ളൂ എന്നും കണ്ടെത്തുന്നു എന്നു താല്പര്യം.

വേഷഭൂഷാദികൾ ഒന്നും യഥാർത്ഥത്തിൽ ഉള്ള സത്യസാധനയല്ല. മനസ്സിന്റെ കളകൾ വിട്ടുപോകുന്നതാണ് യഥാർത്ഥ സത്യസാധന. ഇക്കാര്യങ്ങളാണ് അടുത്ത രണ്ടു പദ്യങ്ങളിൽ വിവരിക്കുന്നത്. അടുത്ത രണ്ടുപദ്യങ്ങൾ ചേർന്ന് യുഗ്മകമാണ്.

**കാഷായവും, ജട, കമണ്ഡലുവുംധരിച്ചു**
**ഭൂഷാദികൊണ്ടുപുതുവേഷവിശേഷരായി**
**ഘോഷാരവത്തൊടുനടിച്ചുമദിച്ചുകൊണ്ടു**
**ശേഷാശയങ്ങളറിയുംവിധമായ് നടപ്പോർ 148**

**രോഷാദിദോഷമകലത്തുകളഞ്ഞുതാൻസ-**
**ന്തോഷാശയത്തൊടുവസിക്കുകിലെത്രനന്നായ്**
**പാഷാണമുണ്ടുപഴകാം വിഷമില്ലപിന്നെ**
**വേഷാദികൊണ്ടുപഴകിൽപലരും നശിക്കും.**
**(യുഗ്മകം) 149**

കമണ്ഡലു = സന്യാസിമാർ കൊണ്ടുനടക്കുന്ന ജലപാത്രം; ഭൂഷ = ആഭരണം; ഘോഷാരവം = ഉച്ചത്തിലുള്ള ശബ്ദം; ശേഷാശയങ്ങൾ = മറ്റുള്ളവരുടെ അറിവിൽപ്പെടാത്ത ആത്മകാര്യങ്ങൾ; അറിയുംവിധം = അറിയാമെന്നുനടിച്ച്; രോഷാദിദോഷം = കോപം മുതലായ ചിത്തദോഷം; പാഷാണം = വിഷം.

കാഷായവസ്ത്രവും ജടയും ജലപാത്രവും ധരിച്ച്, സ്വർണ്ണാഭരണങ്ങളുൾപ്പെടെ പലവിധ അലങ്കാരങ്ങളും അണിഞ്ഞ്, പുതിയവേഷം സ്വീകരിച്ച്, നാമജപരൂപത്തിലും മറ്റും ഉച്ചത്തിൽ ശബ്ദം പുറപ്പെടുവിച്ച്, പലതും അഭിനയി ച്ച്, അഹങ്കരിച്ചുകൊണ്ട്, ആത്മജ്ഞാനികളാണെന്ന് നടിച്ചു നടക്കുന്ന കപട സന്യാസിമാർ, കോപം അഹങ്കാരം മുതലായ ചിത്തദോഷങ്ങൾ ഉള്ളിൽ നിന്നും അകറ്റി, അവനവൻ സന്തോഷചിത്തത്തോടെ കഴിഞ്ഞുകൂടുമെങ്കിൽ എത്ര നല്ല തായിരുന്നേനെ. വിഷം ഭക്ഷിച്ചു പരിശീലിക്കാം; വിഷബാധ യേൽക്കില്ല. അതല്ലാതെ വെറും വേഷഭൂഷാദികൊണ്ടു കഴി ഞ്ഞാൽ അക്കൂട്ടർ നശിക്കാനിടവരും. ആത്മബോധം കൊണ്ട് ആനന്ദാനുഭവം സിദ്ധിച്ചവർക്ക്, ഏതു ലൗകികവിഷയവു മായും ബന്ധപ്പെടാം. അവരെ അതു കളങ്കപ്പെടുത്തുകയില്ല. ഇക്കാര്യമാണ് 'പാഷാണമുണ്ടു പഴകാം വിഷമില്ല' എന്ന് സൂചിപ്പിച്ചിരിക്കുന്നത്.

സ്വപ്നത്തിൽ നിന്നും ഉണർന്നവനെപ്പോലെയാണ് യഥാർത്ഥസത്യസാധകൻ എന്നാണ് ഇനി വിവരിക്കുന്നത്.

**ചൊല്ലാർന്ന സ്വപ്നമതുകണ്ടു ഭയന്നുണർന്നോൻ**
**വല്ലാതെയല്പമവയൊക്കെയുമോർത്തിരിക്കും**
**എല്ലാമറിഞ്ഞവരുമീവിധമാണുലോക-**
**മില്ലില്ലയെന്നൊരു വിചാരണചെയ്തുവാഴും. 150**

എല്ലാവർക്കും പരിചയമുള്ള സ്വപ്നത്തിൽ ഭയജനക മായ ഏതെങ്കിലും കാഴ്ചകണ്ടിട്ട് ഉണർന്ന് എഴുന്നേൽക്കു ന്നവൻ, വല്ലായ്മയോട് അല്പസമയം ആ ഭയാനകദൃശ്യം ചിന്തിച്ചിരിക്കാൻ ഇടയാകുന്നു. വേദാന്തസത്യം വ്യക്തമായി അറിഞ്ഞുനീങ്ങുന്ന സാധകൻമാരും, ഈ ലോകം കാണുന്നു

ണ്ടെങ്കിലും 'ഇല്ല ഇല്ല' എന്ന് നിരന്തരം വിചാരം ചെയ്ത് ഉറപ്പിച്ചുകൊണ്ടേകഴിയും. സ്വപ്നത്തിൽ നിന്നും ഉണരുന്നവൻ ഭയാനക ദൃശ്യത്തെക്കുറിച്ച് ചിന്തിക്കുന്നുണ്ടെങ്കിലും, അതില്ലാത്തതാണെന്ന് അയാൾക്കുറപ്പുണ്ട്. യഥാർത്ഥ സത്യസാധകൻ പ്രപഞ്ചദൃശ്യങ്ങളെക്കുറിച്ച് ചിന്തിക്കുന്നതും ഇതുപോലെയാണെന്ന് താൽപര്യം.

സത്യവിചാരം കൊണ്ട് ലോകവാസന ഒടുങ്ങിയവർ ജീവിക്കുന്നത് ഏതെല്ലാം രീതിയിലായിരിക്കും എന്നാണ് ഇനി ദൃഷ്ടാന്തം കൊണ്ടു വെളിപ്പെടുത്തുന്നത്.

**ഈലോകവാസനവെടിഞ്ഞു പ്രബുദ്ധരായോർ**
**നാലഞ്ചുമാതിരിയിരിപ്പവരുണ്ടുലോകേ**
**ബാലസ്വഭാവി, ബധിരൻ, ജഡ, നജ്ഞനെന്ന**
**പോലൊക്കെയാണവർ, നമുക്കറിയാൻ പ്രയാസം. 151**

പ്രബുദ്ധരായോർ = സത്യം കണ്ടുണർന്നവർ; ബധിരൻ = പൊട്ടൻ, ജഡൻ = ഒന്നും അറിയാനോ ചെയ്യാനോ കഴിവില്ലാത്തവൻ; അജ്ഞൻ = ഒന്നും അറിഞ്ഞുകൂടാത്തവൻ.

ലോകവാസന നിശ്ശേഷം ഉപേക്ഷിച്ച് ആത്മസത്യം കണ്ടുണർന്നവർ നാലഞ്ചുരീതിയിൽ ഈ ലോകത്ത് ജീവിക്കുന്നവരുണ്ട്. വെറും കുട്ടികളെപ്പോലെ ഭാവിച്ച് ജീവിക്കുന്നവർ; ഒന്നും കേൾക്കാൻ വയ്യാത്ത പൊട്ടനെപ്പോലെ കഴിയുന്നവർ; എന്തനുഭവിച്ചാലും പ്രതികരണമില്ലാതെ ജഡനെപ്പോലെ തോന്നിക്കുന്നവർ; ഒന്നും അറിഞ്ഞുകൂടെന്ന് ഭാവിക്കുന്നവരെപ്പോലെ ഇരിക്കുന്നവർ; ഈ രീതിയിലൊക്കെയാണ് അവർ കഴിയുന്നത്. അവരെക്കണ്ടാൽ സാധാരണക്കാർക്ക് തിരിച്ചറിയാനേ പറ്റുകയില്ല.

ഇങ്ങനെയുള്ള സത്യദർശികളെ അറിയാതെ, ഒരുതര ത്തിലും അവരെ അപഹസിക്കാൻ പാടില്ലെന്നാണ് അടുത്ത പദ്യം ഓർമ്മിപ്പിക്കുന്നത്.

**നാമോർത്തിടാതെയുമിവർക്കപരാധമേതും**
**നാമത്തിലും വരുവതിന്നിടയാക്കിടൊല്ലാ**
**സ്വാമിത്വമുണ്ടിവരിലായതുകൊണ്ടു നന്നാ-**
**യോർമ്മിച്ചുവേണമിവരോടുരിയാടുവാനും. 152**

സ്വാമിത്വം = ഈശ്വരത്വം.

നാം അറിയാതെപോലും ഇവരോട് ഒരുതെറ്റും ചെയ്യാനോ, പറയാനോ പാടില്ല. അവരിൽ ഈശ്വരത്വം കുടികൊള്ളുന്നു. അതിനാൽ ഇങ്ങനെയുള്ളവരോട് സംസാരിക്കുന്നതുപോലും നല്ലപോലെ ചിന്തിച്ചിട്ടുവേണം.

ഇനിയും സത്യംകണ്ട് ഉണർന്നശേഷവും ലോകസംഗ്രഹത്തിനുവേണ്ടി സമൂഹത്തിൽതന്നെ കഴിഞ്ഞുകൂടുന്നവരേയും കാണ്മാനുണ്ടെന്നാണ് അടുത്തപദ്യം പ്രതിപാദിക്കുന്നത്.

**ബോധിച്ചുകൊൾവിനിനിയുണ്ടൊരു കൂട്ടരെല്ലാം**
**സാധിച്ചു ലോകനിയമങ്ങളൊടൊത്തുവാഴും**
**സാധുക്കളാണവർ വെറുക്കുകയില്ലതെല്ലും**
**ബോധിച്ചുകൊൾവിനവരോടറിയേണ്ടതെല്ലാം. 153**

ഇനിയും ഒരുകാര്യം ധരിക്കേണ്ടതുണ്ട്. വേറൊരുതരം സത്യനിഷ്ഠന്മാരെയും നമുക്ക് ഈ ലോകത്തുകാണാം. സത്യസാക്ഷാത്കാരമെന്ന ലക്ഷ്യം നേടിയശേഷവും, ലോകനിയമങ്ങളനുസരിച്ചുകൊണ്ട് അവർ ജനങ്ങളോടൊപ്പം കഴിഞ്ഞു

കൂടുന്നു. അവർ സത്യപുരുഷന്മാരാണ്. ആരെയും വെറുക്കു കയില്ല. അവരെ സമീപിച്ച് എന്തൊക്കെയാണോ വേണ്ടത് അവയൊക്കെ ചോദിച്ചറിയേണ്ടതാണ്. ജീവൻമുക്തന്മാർ പലരും ദാരിദ്ര്യം പരിഹരിക്കാനും അന്ധവിശ്വാസം അക റ്റാനും സത്യബോധം വളർത്താനുമായി സാമൂഹ്യപ്രവർത്ത കരായി രംഗത്തുവരുന്നത് കാണ്മാനുണ്ടല്ലോ. ജീവന്മുക്ത ന്മാരായ സാമൂഹ്യപ്രവർത്തകരെയാണ് ഈ പദ്യത്തിൽ സൂചി പ്പിച്ചിരിക്കുന്നത്.

**വാശിക്കുവല്ലവരൊടുംവിടുവാക്കുചൊല്ലി-**
**ശ്ശാസിക്കിലായവരുമാവിധമായ്ശഠിക്കും**
**ക്ലേശിപ്പതിന്നിടവരുന്നതിനാലെയാരും**
**ശാസിച്ചുകൊൾവിനനിശം നിജമാനസത്തെ.** 154

ഇങ്ങനെ സമൂഹത്തിൽ കഴിഞ്ഞുകൂടുന്ന ജീവന്മുക്ത ന്മാർ നിർബന്ധബുദ്ധി നിമിത്തം ആരോടും ഒരു പരുഷ വാക്കും ഉച്ചരിക്കയില്ല. എന്നാൽ അവരെ ആരെങ്കിലും ശാസി ക്കാൻ ചെന്നാൽ അവരും തിരിച്ച് ശാസിച്ചു എന്നു വരും. ജീവന്മുക്തന്മാരെ ശാസിക്കാൻ ചെന്നാൽ ശാസിക്കുന്നവർക്കു തന്നെ ക്ലേശം അനുഭവിക്കേണ്ടിവരും അതുകൊണ്ട് അതിന് ഒരുമ്പെടാതെ ക്ലേശനിവർത്തിക്കായി ഓരോരുത്തരും അവ രവരുടെ മനസ്സിനെത്തന്നെ സദാ ശാസിച്ച് ജീവിതം തുടരേ ണ്ടതാണ്; ഇതാണ് സത്യസാധന.

മനസ്സിനെ വശപ്പെടുത്തി ആത്മസ്നേഹം ഉറപ്പിക്കുക യാണ് യഥാർത്ഥസാധകൻ ചെയ്യേണ്ടത്. നൂറ്റിഅമ്പത്തി യഞ്ചാം പദ്യത്തിൽ ഇക്കാര്യം വെളിപ്പെടുത്തിയിരിക്കുന്നു.

**മോഹിച്ചുചാടി വിഷയങ്ങളിലാടി നന്നായ്-**
**ദാഹിച്ചുനിന്നു കുഴയുന്നൊരു മാനസത്തെ**
**സ്നേഹിച്ചിണക്കിലുടനെ വശമാകുമാത്മ-**
**സ്നേഹത്തിനാലെ മൃഗവും വശമായിടുംപോൽ. 155**

കാര്യം ചിന്തിച്ചറിയാതെ മോഹബദ്ധനായി സുഖത്തി നുവേണ്ടി അവയുടെ പിന്നാലെ ഓടിക്കൂടി അനുഭവിക്കു ന്തോറും ദാഹം പെരുകി, അതായത് വാസന വർദ്ധിച്ച് ക്ഷീണ മനുഭവിക്കുന്ന മനസ്സിനെ, സ്നേഹപൂർവ്വം വശപ്പെടുത്താൻ ശ്രമിച്ചാൽ അത് അതിവേഗം ഇണങ്ങിവരും. ആത്മസ്നേഹം കണ്ടെത്തിയാൽ മൃഗങ്ങൾപോലും ഒരുവനോട് ക്രൗര്യവും ഭയവും വിട്ട് ഇണങ്ങിച്ചേരാം. അങ്ങനെയിരിക്കെ ആത്മ സ്നേഹം കൊണ്ട് സ്വന്തം മനസ്സ് ഇണങ്ങുമെന്ന് പറയേണ്ട തില്ലല്ലോ.

കൂടുതൽ കൂടുതൽ ആത്മാവിനെ തെളിച്ചു കാട്ടിത്ത രുന്ന കർമ്മമാണ് ശുഭകർമ്മം. ഈ കർമ്മരഹസ്യമാണ് ഇനി വെളിപ്പെടുത്തുന്നത്.

**തന്നിഷ്ടകർമ്മമഖിലം നിഖിലർക്കുമെന്നും**
**നല്ലിഷ്ടമായിവരികിൽ ശുഭകർമ്മമത്രേ**
**മുന്നിട്ടു ചെയ്ക വരമായപരോപകാരം**
**മിന്നിട്ടുപോലുമിളയാതിതുതന്നെ നന്മ. 156**

ഇഷ്ടമായ് വരിക = പ്രിയതമമായ ആത്മാവിനെ തെളിച്ചു കാട്ടിത്തരിക.

ആർക്കും എവിടെയും അവനവനിഷ്ടമായ കർമ്മം എപ്പോഴും പ്രിയതമമായ ആത്മാവിനെ കൂടുതൽ കൂടുതൽ

തെളിച്ചു കാട്ടിത്തരുമെങ്കിൽ അതാണ് ശുഭകർമ്മം. ഇതിനായി അത്യന്തം ശ്രേഷ്ഠമായ പരോപകാരകർമ്മത്തിന് മുൻതൂക്കം നൽകുക. ഒരു നിമിഷംപോലും വെറുതെ കളയാതെ ഇതു ചെയ്യുമെങ്കിൽ അതുതന്നെയാണ് നന്മ; അതാണ് സത്യാരാധന.

**എന്നുംയമം, നിയമമെന്നിവകൊണ്ടുചിത്തം**
**നന്നായിവന്ന പരിശുദ്ധജനങ്ങളെത്താൻ**
**നിന്ദിച്ചിടാതവരുമായ് പെരുമാറിയെന്നും**
**വന്ദിച്ചുവാഴ്കിലവനാത്മസുഖം ഭുജിക്കാം. 157**

യമം = അഹിംസ, സത്യം അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നീ അഞ്ചെണ്ണമാണ്; പരദ്രോഹചിന്തയില്ലായ്മയാണ് അഹിംസ. നേരായമാർഗ്ഗമാണ് സത്യം. മോഷണമില്ലാതിരിക്കലാണ് അസ്തേയം. സ്തേയം = മോഷണം. വീര്യം നഷ്ടപ്പെടാതെ സൂക്ഷിക്കുന്നതാണ് ബ്രഹ്മചര്യം. മറ്റാരിൽ നിന്നും ഒന്നും സ്വീകരിക്കാതിരിക്കുന്നതാണ് അപരിഗ്രഹം. നിയമം = ശൗചം, സന്തോഷം, തപസ്സ്, സ്വാദ്ധ്യായം, ഈശ്വരപ്രണിധാനം എന്നീ അഞ്ചെണ്ണമാണ് നിയമം. മനസ്സുകൊണ്ടും വാക്കുകൊണ്ടും ശരീരംകൊണ്ടും ശുദ്ധി നിലനിർത്തുന്നതാണ് ശൗചം. ഒരു പരിതഃസ്ഥിതിയിലും ദുഃഖിക്കാതിരിക്കുന്നതാണ് സന്തോഷം. മനസ്സിന്റെ ഏകാഗ്രതയാണ് തപസ്സ്. നാമജപം വേദാന്തഗ്രന്ഥങ്ങളുടെ പാരായണം ഇതൊക്കെയാണ് സ്വാദ്ധ്യായം. നിരന്തരമായ ഈശ്വരസ്മരണയാണ് ഈശ്വരപ്രണിധാനം.

വളരെക്കാലം യമനിയമങ്ങൾ അഭ്യസിച്ച് ചിത്തം നല്ലപോലെ പവിത്രമാക്കി ആത്മാനുഭവം നേടിയ സത്യനിഷ്ഠരെ ഒരിക്കലും നിന്ദിച്ചുകൂടാ. അവരുമായി സദാ ഒരുമിച്ചു കഴിയ

ണം. അവരെ വണങ്ങി സ്തുതിക്കണം. അങ്ങനെയായാൽ അവരിൽ നിന്നും ആത്മരഹസ്യം പകർന്നുകിട്ടി ആത്മസുഖം അനുഭവിക്കാൻ ഇടവരും.

വേണ്ടപോലെ സാധനകൾ അനുഷ്ഠിക്കുന്ന ഒരു സാധകന് വന്നുചേരുന്ന ഫലം എന്തെന്നാണ് അടുത്ത പദ്യം വിവരിക്കുന്നത്.

**ജ്ഞാനേന്ദ്രിയങ്ങൾ വിഷയങ്ങളശിച്ചു മാറി-**
**ത്താനേയടങ്ങിയമരുമ്പൊഴുതാത്മയോഗി**
**ധ്യാനിക്കിലൊക്കെയുമറിഞ്ഞരുളുന്ന ബോധം-**
**ഭാനിച്ചിടുന്നു വെളിവായ്ഗഗനംകണക്കെ. 158**

അശിച്ച് = അനുഭവിച്ച്; ഭാനിച്ചിടുന്നു = പ്രകാശിച്ചിടുന്നു.

സത്യസാധന വേണ്ടപോലെ മുന്നോട്ടുനീങ്ങിയാൽ ഒരു സാധകന്റെ ജ്ഞാനേന്ദ്രിയങ്ങൾ വിഷയങ്ങളെ അനുഭവിച്ച് ക്രമേണ അവയിൽ നിന്നും വിട്ടകന്ന് സ്വയമടങ്ങി ആത്മാവിൽ ശമിക്കും. അപ്പോൾ മനസ്സ് ആത്മാവിൽ ചെന്നെത്തിയ ആത്മയോഗി, ധ്യാനനിഷ്ഠനായാൽ അയാൾക്ക് എല്ലാം വേണ്ടപോലെ അറിയാറാകും; ആത്മാവ് സ്പഷ്ടമായി പ്രകാശിക്കും. മാത്രമല്ല അത് ആകാശംപോലെ സർവ്വത്ര നിറഞ്ഞു നിൽക്കുന്നതായും തെളിയും.

വസ്തുവിചാരം ചെയ്യാത്ത ഒരാളിന്റെ ഉള്ളിൽ എന്തെല്ലാം ലോകസുഖങ്ങൾ അനുഭവിച്ചാലും മതിവരാത്ത വണ്ണം അഹങ്കാരമാകുന്ന കാളസർപ്പം അവശേഷിക്കുമെന്നാണ് തുടർന്ന് പറയുന്നത്.

**മന്ദാര സുന്ദര തരുക്കളിണങ്ങി നിൽക്കും**
**വൃന്ദാരകേശനമരുന്നൊരു മന്ദിരത്തിൽ**
**ഒന്നായ് ത്രിലോക വിഷയങ്ങളശിച്ചു തൃപ്തി-**
**യെന്നും വരാതെയമരുന്നൊരു കാളസർപ്പം.     159**

മന്ദാര സുന്ദര തരുക്കൾ = സുന്ദരങ്ങളായ കൽപവൃക്ഷങ്ങൾ; വൃന്ദാരകേശൻ = ദേവേന്ദ്രൻ; ത്രിലോക വിഷയങ്ങൾ = മൂന്നു ലോകത്തിലും കിട്ടാവുന്ന സുഖസാമഗ്രികൾ.

സുന്ദരങ്ങളായ കൽപവൃക്ഷങ്ങൾ. എന്തും തരാൻ ഒരുങ്ങിനിൽക്കുന്ന ദേവേന്ദ്രമന്ദിരമായ സ്വർഗ്ഗത്തിൽ, മൂന്നുലോകത്തും കിട്ടാവുന്ന സുഖസാധനങ്ങളൊക്കെ ഒരുമിച്ച് അനുഭവിച്ചിട്ടും തൃപ്തിവരാതെ അഹങ്കാരമാകുന്ന കാളസർപ്പം കഴിഞ്ഞുകൂടുന്നു. ഇതൊരു പ്രതീകാത്മക വിവരണമാണ്. ആഗ്രഹിക്കുന്നതെന്തും സാധിപ്പിക്കുന്ന കൽപതരുക്കളുള്ള സ്വർഗ്ഗം മനുഷ്യശരീരമാണ്. ആത്മാവ് തെളിഞ്ഞ ഒരു ജീവന്മുക്തന്റെ ഉള്ളിൽ എന്തു സങ്കൽപം രൂപംകൊണ്ടാലും അതു ഫലിക്കുന്നു. അതുകൊണ്ടാണ് മനുഷ്യശരീരത്തെ കൽപകവൃക്ഷങ്ങളുള്ള സ്വർഗ്ഗമായി കൽപിച്ചിരിക്കുന്നത്. എന്നാൽ ഈ സ്വർഗ്ഗത്തിന്റെ മഹിമ വ്യക്തമായി ധരിക്കാതെ അഹങ്കാരമാകുന്ന കാളസർപ്പം അതിലിരുന്ന്, എന്തെന്തെല്ലാം ലോകസുഖങ്ങൾ അനുഭവിച്ചിട്ടും തൃപ്തിവരാതെ വിഷം വമിച്ചുകൊണ്ടേയിരിക്കുന്നു. ഇതാണ് ഈ ശ്ലോകത്തിന്റെ പ്രതീകാത്മകത.

ഈ കാളസർപ്പത്തെ ഏതെങ്കിലും വിധം നശിപ്പിക്കാൻ കഴിയുന്നവർക്കേ സത്യലോകമനുഭവപ്പെടൂ എന്നാണ് ഇനി വിവരിക്കുന്നത്.

**അഞ്ചുണ്ടു വൻതലകളായവനഞ്ചിലും വൻ**
**നഞ്ചുള്ള ദംഷ്ട്രകളുമുണ്ടുലകം ഭുജിപ്പാൻ**
**വഞ്ചിച്ചു വല്ലവിധമാരവനെത്തുലയ്ക്കും**
**വൻചിൽ സുഖത്തൊടമരുന്ന, വർ സത്യലോകേ. 160**

നഞ്ച് = വിഷം; ദംഷ്ട്രകൾ = വിഷം വമിക്കുന്ന വീരപ്പല്ലുകൾ; വൻനഞ്ച് = ഉഗ്രവിഷം

ഈ കാളസർപ്പത്തിന് അഞ്ച് വലിയ തലകളുണ്ട്. ആ അഞ്ചെണ്ണത്തിലും ഉഗ്രവിഷം നിറഞ്ഞുനിൽക്കുന്ന വീരപ്പല്ലുകളുമുണ്ട്. ലോകത്തെ ഭക്ഷിക്കാനുള്ളവയാണ് ഈ വീരപ്പല്ലുകൾ. ഏതുവിധേനയും ഈ കാളസർപ്പത്തെ, അവനു വശപ്പെടാതെ ചതിച്ചുനശിപ്പിക്കണം. അതു സാധിക്കുന്നവർ അളവറ്റ ആത്മസുഖം നേടി സത്യലോകത്തിൽ സുഖമായ് വസിക്കും. ജ്ഞാനേന്ദ്രിയങ്ങളഞ്ചുമാണ് അഹങ്കാരമാകുന്ന കാളസർപ്പത്തിന്റെ അഞ്ചുവൻതലകൾ. കാമക്രോധാദിവികാരങ്ങളാണ് അവയിലുള്ള വിഷം. ജീവൻ ജ്ഞാനേന്ദ്രിയങ്ങൾ വഴിയാണല്ലോ പ്രപഞ്ചത്തെ അനുഭവിക്കുന്നത്. അതാണ് ഈ തലകളിൽക്കൂടിയുള്ള കാളസർപ്പത്തിന്റെ ലോകഭക്ഷണം. അഹങ്കാരം അകന്നാൽ ആത്മബോധം തെളിയുമെന്നു താൽപര്യം.

ചിത്തത്തിന്റെ ചഞ്ചലത മാറ്റിയാൽ അന്തശ്ശീതളതയുടെ രൂപത്തിൽ സമാധ്യനുഭവം കൈവരും എന്നാണ് തുടർന്ന് വിവരിക്കുന്നത്.

**സത്യാദിലക്ഷണമെഴും സുഖരൂപമെത്തി**
**മിഥ്യാശവിട്ടുനിയതം ചലിയാതിരിക്കിൽ**
**ശൈത്യംകലർന്നൊരു സമാധിയതായിബ്രഹ്മ-**
**ഹത്യാദിപോയവരിലിങ്ങനെ സംഭവിക്കും. 161**

സത്യാദിലക്ഷണം = സച്ചിദാനന്ദസ്വരൂപം; മിഥ്യാശവിട്ടു = ഇല്ലാത്തതിലുള്ള ആഗ്രഹം വെടിഞ്ഞ്; ശൈത്യം കലർന്ന = ഉള്ളിൽ ശീതളത പെരുകുന്ന; ബ്രഹ്മഹത്യ = ബ്രാഹ്മണനെ കൊന്നാലുണ്ടാകുന്ന പാപം.

സച്ചിദാനന്ദ ലക്ഷണത്തോടുകൂടിയ ആത്മസ്വരൂപത്തിൽ നാം എത്തിച്ചേർന്ന് ഇല്ലാത്ത പ്രപഞ്ചദൃശ്യങ്ങളിൽ ആഗ്രഹം ഉപേക്ഷിച്ച് സദാ ചിത്തത്തെ ഏകാഗ്രപ്പെടുത്തി അചഞ്ചലമാക്കിയാൽ ഉള്ളിൽ ശീതളത വന്നുപെരുകുന്ന സമാധ്യനുഭവം സാദ്ധ്യമാകും. അതോടെ ബ്രഹ്മഹത്യ മുതലായ വലിയ പാപങ്ങൾ പോലും, ആ സത്യദർശിയിൽ നിന്ന് അതിവേഗം അകന്നുപോവുകയും ചെയ്യും. മനസ്സിന്റെ ഏകാഗ്രതയിൽ വന്നുചേരുന്ന അന്തഃശീതളതയാണ് സമാധി. ആത്മാനുഭവത്തിന്റെ ആരംഭമാണ് ഈ സമാധ്യനുഭവം

ജഡബോധങ്ങളെ വേർതിരിച്ചറിയുന്നവരാണ് യഥാർത്ഥ സത്യദർശികൾ. ഇതാണ് അടുത്ത പദ്യത്തിന്റെ സാരം.

**അത്യാശവിട്ട വിശദാശയരിൽ പ്രബോധ-**
**മത്യാദരേണ വിലസുന്നലസാതെയെന്നും**
**ചേത്യം വിചേതനമിവയ്ക്കുവികാരമെന്യേ**
**നിത്യം ശ്രമിച്ചറിയുവോരറിവാർന്നസിദ്ധർ.** 162

വിശദാശയർ = ശുദ്ധമായ ഹൃദയമുള്ളവർ; പ്രബോധം = അഖണ്ഡബോധാനുഭവം; ചേത്യം = ജഡം; വിചേതനം = ജഡത്തിൽനിന്നും വേർതിരിയുന്ന ബോധം.

ലോകവിഷയങ്ങളിലുള്ള അതിയായ ആഗ്രഹം വിട്ട് ഹൃദയം ശുദ്ധീകരിച്ചവർക്ക് അതിദിവ്യമായ അഖണ്ഡബോ

ധാനുഭവം വന്നുചേരുന്നു. അത് ഇടതടവില്ലാതെ തുടരുകയും ചെയ്യുന്നു. ജഡം, ശുദ്ധബോധം ഇവയെ വേർതിരിച്ചുകണ്ടിട്ട്, ജഡം ബോധത്തെയോ ബോധം ജഡത്തെയോ പരസ്പരം കളങ്കപ്പെടുത്തുന്നില്ല എന്ന് സദാ ശാസ്ത്രീയമായി ചിന്തിച്ചറിയുന്നവരാണ് ആത്മാനുഭവം നേടിയ സിദ്ധന്മാർ. സത്യാന്വേഷണത്തിന്റെ ആരംഭത്തിൽ നിലനിൽപ്, ജഡം, ബോധം, എന്ന രണ്ടു ഘടകങ്ങൾ കൂടിച്ചേർന്നതാണെന്ന് തോന്നുന്നു. അന്വേഷണം ഫലിക്കുന്നതോടെ ശുദ്ധബോധം മാത്രമേ വസ്തുവായുള്ളുവെന്നും, ജഡപ്രപഞ്ചം മരുമരീചികപോലെയുള്ള വെറും കാഴ്ചയാണെന്നും തെളിയുന്നു. അപ്പോൾ ഇവ പരസ്പരം കൂടിച്ചേരുകയോ കളങ്കപ്പെടുത്തുകയോ ചെയ്യുന്നില്ല എന്നു തെളിയുന്നു.

**വിത്തേഷണാദി വിലയിച്ചു വിഭൂതിമാർഗ്ഗ-**
**മെത്തും വിചാരണകൾ കൊണ്ടു വിവേകമേറും**
**ചിത്തം സനാതന മഹസ്സിലണഞ്ഞുദിവ്യ-**
**തത്ത്വം ഗ്രഹിക്കു മുടനുള്ളുകുളുർത്തുകൊള്ളും. 163**

വിഭൂതി = പരമാത്മാവിന്റെ വിവിധ രൂപം; സനാതന മഹസ്സ് = ഒരഴിവുമില്ലാത്ത ബ്രഹ്മപ്രകാശം.

വിത്തേഷണ, പുത്രേഷണ, ലോകേഷണ എന്നീ ഏഷണാത്രയം വിട്ടുമാറി പ്രപഞ്ചം മുഴുവൻ ബ്രഹ്മ വിഭൂതിയാണെന്ന് അനുഭവപ്പെടുന്ന ശാസ്ത്രീയമാർഗ്ഗത്തിൽ കടന്ന് വിചാരം തുടരുമെങ്കിൽ ഒരാൾക്ക് ദിവസേന സത്യാസത്യവിവേകം വർദ്ധിച്ചുവരും. ചിത്തം ഒരഴിവുമില്ലാത്ത ബ്രഹ്മപ്രകാശത്തിൽ അലിഞ്ഞുചേർന്ന് ദിവ്യമായ ആ തത്ത്വം അറിയാനും ഇടവരും. തുടർന്ന് ആത്മാനന്ദം കൊണ്ട് സദാ ഉള്ളുകുളുർക്കും.

വസ്തുവിചാരം ചെയ്യുന്ന ഒരാൾക്ക് മനസ്സ് ബ്രഹ്മത്തിൽ അലിഞ്ഞുചേർന്ന് ഒന്നാകുന്നത് ഏതുവിധമെന്ന് ദൃഷ്ടാന്തസഹിതം വിവരിക്കുകയാണ് അടുത്ത പദ്യത്തിൽ

**ഉള്ളം കുളുർത്തു പരമാത്മ പദത്തിലെത്തി-**
**ക്കൊള്ളുമ്പൊഴാ, മനമഴിഞ്ഞതിനോടുചേരും**
**വെള്ളത്തിലിട്ട ലവണക്കഷണം ദ്രവിച്ച്**
**വെള്ളത്തിനോടു സമമായ് കലരുന്നപോലെ. 164**

ലവണം = ഉപ്പ്

അന്തഃശീതളതയുടെ രൂപത്തിലുള്ള സമാധ്യനുഭവം പെരുകിവരുന്നതോടെ മനസ്സ് പരമാത്മപദത്തിൽ എത്തിച്ചേരുന്നു. തുടർന്ന് അത് സ്വയം ഇല്ലാതായി പരമാത്മരൂപം കൈക്കൊണ്ട് അതിൽ ലയിക്കുന്നു; വെള്ളത്തിലിടുന്ന ഉപ്പുകട്ട സ്വയം ലയിച്ച് വെള്ളത്തിനോടു ചേരുന്നതുപോലെ, മനസ്സ്, വെള്ളത്തിലുപ്പെന്നപോലെ പൂർണ്ണമായി അലിഞ്ഞുചേർന്ന് ബ്രഹ്മരൂപം കൈക്കൊള്ളുന്നതാണ് പൂർണ്ണമായ സത്യാനുഭവം. ഇതുതന്നെയാണ് നിർവ്വികൽപ സമാധി.

ഈ സമാധി കൈവന്ന ഒരു പരമഹംസൻ പ്രപഞ്ചത്തെ മുഴുവൻ ബ്രഹ്മമായിക്കണ്ട് ആനന്ദിക്കും. ഈ അനുഭവരഹസ്യമാണ് അടുത്തപദ്യം വെളിപ്പെടുത്തുന്നത്.

**ആനന്ദവസ്തുവിലണഞ്ഞ സമസ്തവും നി-**
**ത്യാനന്ദരൂപ വടിവായറിയും മഹാന്മാർ**
**കാണുന്നശേഷ മഴകുള്ളവ, യാണിതൊക്കെ-**
**താനെന്നബോധമൊടു വാണുസുഖിച്ചുകൊള്ളും. 165**

നിർവ്വികൽപ സമാധ്യനുഭവത്തിൽകൂടി ബ്രഹ്മാനന്ദവു

മായി ഐക്യം പ്രാപിച്ചു കഴിയുന്ന മഹാത്മാക്കൾ, സകല പ്രപഞ്ചദൃശ്യങ്ങളും നിത്യമായ ആ ബ്രഹ്മാനന്ദത്തിന്റെ രൂപ മായിത്തന്നെ അനുഭവിച്ചറിയുന്നു. അങ്ങനെ സൗന്ദര്യം നിറ ഞ്ഞുകവിഞ്ഞു കാണപ്പെടുന്ന സർവ്വവും ബ്രഹ്മരൂപം കൈക്കൊണ്ട് താൻ തന്നെയാണെന്നും അവർക്ക് അനുഭവി ക്കാൻ ഇടവരും. ഇങ്ങനെ അവർ സുഖിച്ച് കഴിഞ്ഞുകൂടും. ഇതിൽപരം മറ്റെന്തുസുഖമാണു വരാനുള്ളത്.

## വിവേകി

ആരാണു വിവേകി, ഈ ചോദ്യത്തിനുത്തരമാണ് അടുത്ത പദ്യത്തിൽ

**ഇസ്സാരമെന്നു പലരും ബഹുധാ നിനയ്ക്കും**
**വിസ്താരമേറിയൊരു ലോകചരിത്രമോർത്ത്**
**നിസ്സാരമെന്നുകരുതിപ്പരിശുദ്ധഹൃത്താ-**
**മസ്സാരവാനറികനല്ല വിവേകിയായോൻ.** 166

ബഹുധാ = പലതരത്തിലും

ലൗകികന്മാരായ പലരും പലവിധ യുക്തികൾകൊണ്ടും ഈ പ്രപഞ്ചം സാരമുള്ളതാണെന്ന് സ്ഥാപിക്കാൻ ശ്രമിക്കു ന്നു. ക്ഷണഭംഗുരമായ ഈ ലോകത്തിന്റെ സൃഷ്ടിസ്ഥിതില യങ്ങൾ വ്യക്തമായി ആർക്കും കണ്ടെത്താൻ കഴിയുകയില്ലെ ന്ന് നല്ലവണ്ണം അറിയുന്ന ഒരു തത്വദർശി, ഒരു സ്വപ്നം പോലെ ഈ ജഗത്തിനെ നിസ്സാരമായിക്കാണുന്നു. അതോടെ അയാളുടെ ഹൃദയം ശുദ്ധമാകുന്നു. പ്രപഞ്ചസാരമായ ആത്മാവ് അദ്ദേഹത്തിന് വെളിപ്പെട്ടുകിട്ടുകയും ചെയ്യും.

ഇങ്ങനെ ആത്മാവിനെ കണ്ടെത്തുന്ന ആളാണ് വിവേകി.

## വിരക്തൻ

വിരക്തനാരാണെന്നാണ് അടുത്ത മൂന്നു പദ്യങ്ങളിൽ പ്രതിപാദിക്കുന്നത്.

**പാർക്കുമ്പൊഴുണ്ടൊരുവശം സുഖ മപ്പുറംവൻ-**
**തീക്കട്ടപോലഴലെഴും വലുതായദുഃഖം**
**ഓർക്കേണ്ടതില്ലിവകളൊന്നുമഹോ പ്രപഞ്ച-**
**മാർക്കോർക്കിലീവിധവിപത്തുകൾ ചേർത്തിടാത്തു. 167**

ഈ പ്രപഞ്ചത്തിൽ കാര്യമായ സുഖം ഒരിക്കലും കിട്ടുകയില്ല. ആലോചിച്ചാൽ ഒരുഭാഗത്തു സുഖമുണ്ടെന്നുതോന്നും. പക്ഷെ മറുഭാഗത്ത് തീക്കട്ടപോലെ ദുഃഖം കട്ടിപിടിച്ചുനിൽക്കുന്നതായും കാണാൻകഴിയും. ഇതൊന്നും കൂടുതൽ ചിന്തിച്ചിട്ടു കാര്യമില്ല. കഷ്ടമെന്നേ പറയേണ്ടൂ, ഒന്നാലോചിച്ചാൽ ഈ പ്രപഞ്ചം ആർക്കാണ് ആപത്തുകൾ വരുത്തിവച്ചിട്ടില്ലാത്തത്.

**അർത്ഥം നിനയ്ക്കുകിലനർത്ഥമതേ വിധം താൻ**
**പുത്രേഷണാദികളുമെത്രനിരർത്ഥമോർത്താൽ**
**ശത്രുക്കളാണു വിഷയങ്ങ, ളനർത്ഥമാകും**
**ഗർത്തത്തിലാക്കുമൊരു ശൃംഖലതന്നിതെല്ലാം. 168**

അർത്ഥം = ധനം; ഗർത്തം = വലിയകുഴി; ശൃംഖല = ചങ്ങല

ആലോചിച്ചാൽ ധനം തന്നെ വലിയ അനർത്ഥമാണ് അതുപോലെ തന്നെ പുത്രേഷണ തുടങ്ങിയ മൂന്ന് ഏഷണകളും എന്തെല്ലാമനർത്ഥങ്ങളാണ് ഇവ ഉണ്ടാക്കിത്തീർക്കുന്ന

ത്. വിഷയങ്ങളൊക്കെ ശത്രുക്കളാണ്. അവസാനം അവയെല്ലാം ആപത്തു വരുത്തിവയ്ക്കും. അവയെ തുടർന്നു ആശ്രയിക്കുന്നൊരാൾക്ക് ജീവിതാന്ത്യത്തിൽ കരകയറാൻ കഴിയാത്ത വലിയൊരു കുഴിയിൽ വീണ തോന്നലുണ്ടാവും. എന്തിനേറെ ഇതെല്ലാം കടുത്ത ചങ്ങല കൊണ്ടുള്ള കെട്ടുകളാണ്.

**ലോകത്തിലില്ലൊരുസുഖം വിഭവങ്ങളാലും**
**ശോകിപ്പതിന്നിടവരുന്നഖിലർക്കുമോർത്താൽ**
**ആകാശപുഷ്പ മൃഗതൃഷ്ണകളെന്നപോൽസ്വർ-**
**ലോകത്തുമെന്നിവകളോർപ്പവനാം വിരക്തൻ. 169**

ആകാശപുഷ്പം = ആകാശത്തിൽ വിടർന്നുനിൽക്കുന്ന പൂവ്; മൃഗതൃഷ്ണ = കാനൽജലം.

വെറും ജഡവിഷയങ്ങളെക്കൊണ്ടു നിറഞ്ഞ ഈ ലോകത്തിൽ ഒരു സുഖവും കിട്ടാനില്ല. സുഖം തരുമെന്നു കരുതുന്ന സാമഗ്രികൾ പോലും ഒടുവിൽ അതിയായി ദുഃഖിപ്പിക്കുന്നു. ആലോചിച്ചാൽ ഏതുചക്രവർത്തിക്കും ഇതുതന്നെ ഗതി. ലോകസുഖങ്ങളെല്ലാം ആകാശപുഷ്പം പോലെയോ കാനൽജലം പോലെയോ ഇല്ലാത്തവയാണ്. സ്വർലോകസുഖങ്ങളുടേയും സ്ഥിതി ഇതുതന്നെ ഇങ്ങനെ ചിന്തിച്ച് കണ്ടതും കേട്ടതുമായ ലോകസുഖങ്ങളിൽ മനസ്സിന് മടുപ്പു വന്നവനാണ് വിരക്തൻ.

## ശമാദിസമ്പന്നൻ

**ഇക്കണ്ടവിശ്വവിഭവങ്ങൾ നമുക്കു സമ്പ-**
**ത്തായ്ക്കണ്ടിരിപ്പ, തറിവല്ല, ഘലമെന്നുതള്ളി**

**ചൊൽക്കൊണ്ടിടും ശമദമാദികളാം ധനത്തെ-**
**ക്കയ്ക്കൊണ്ടിടുന്നൊരു മഹാശയനാണുധന്യൻ. 170**

ശമാദി = ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം എന്നീ ആറു സാധനകളാണ് ശമാദി; ശമം = മനസ്സിന്റെ അടക്കം; ദമം = ഇന്ദ്രിയങ്ങളുടെ അടക്കം; ഉപരതി = കർമ്മങ്ങളിൽ നിന്നുള്ള പിൻമാറ്റം; തിതിക്ഷ = എന്തും സഹിക്കാനുള്ള കഴിവ്; ശ്രദ്ധ = ഗുരുവാക്യത്തിലും ശാസ്ത്രവാക്യത്തിലുമുള്ള വിശ്വാസം; സമാധാനം = മനസ്സിന്റെ ഏകാഗ്രത; സത്യാന്വേഷിയായ സാധകൻ ഈ ആറു സാധനകളും ശീലിച്ചുറപ്പിക്കേണ്ടതാണ്; അഘം = പാപം.

ഈ ലോകത്തു കാണുന്ന വിഷയ സുഖസാമഗ്രികൾ നമ്മുടെ സമ്പത്താണെന്ന് തോന്നുന്നത് അറിവല്ല. അത് പാപമാണ്. ഇതു ചിന്തചെയ്തുറപ്പിച്ച് വിഷയാശപുറം തള്ളി പ്രസിദ്ധങ്ങളായ ശമ,ദമാദിസാധനകൾ ധനമായികൈക്കൊള്ളണം. അങ്ങനെ ശമദമസമ്പന്നനായിത്തീരുന്ന മഹാശയൻ ജീവിതത്തെ ധന്യമാക്കുന്നു.

## മുമുക്ഷു

**വീക്ഷിച്ചു വിശ്വലയസൃഷ്ടിക, ളത്ര തന്നെ-**
**രക്ഷിപ്പതിന്നു വഴിയെന്തിനിയെന്നതോർത്തു**
**സാക്ഷിത്വമുണ്ടു സകലത്തിനു മെന്നുറച്ചു**
**മോക്ഷത്തിലാഗ്രഹ മുദിപ്പവനാം മുമുക്ഷു. 171**

മുമുക്ഷു = മോക്ഷത്തെ ആഗ്രഹിക്കുന്നവനാണു മുമുക്ഷു.

ഈ പ്രപഞ്ചം ഉണ്ടായി മറയുന്ന വെറും തൽക്കാലദൃശ്യമെന്ന് കണ്ടറിയണം. ഇവിടെ, തന്നെ ഈ ജനനമരണ

പ്രക്രിയയിൽ നിന്നും മോചിപ്പിക്കാൻ എന്താണു വഴി എന്ന് ആലോചിക്കണം. അപ്പോൾ ഉണ്ടായി ലയിക്കുന്ന പ്രപ ഞ്ചത്തെ സാക്ഷിരൂപത്തിൽ നിന്ന് പ്രകാശിപ്പിക്കുന്ന സത്യ മുണ്ടെന്ന് ബോദ്ധ്യപ്പെടും ആ സത്യത്തെ പ്രാപിച്ചാലെ ജനന മരണത്തിൽ നിന്നും രക്ഷനേടാൻ കഴിയൂ എന്നും തെളിയും. അങ്ങനെ മോചിക്കാനുള്ള ആഗ്രഹം ആർക്കുവന്നുചേരു ന്നുവോ അവനാണു മുമുക്ഷു. നൂറ്റിഅറുപത്തിആറാം പദ്യം മുതൽ നൂറ്റി എഴുപത്തിഒന്നുവരെ, ഒരു ബ്രഹ്മജിജ്ഞാസു അവശ്യം നേടിയിരിക്കേണ്ട സാധന ചതുഷ്ടയ സമ്പത്തി യാണു വിവരിക്കുന്നത്. നിത്യാനിത്യ വിവേകം, വൈരാഗ്യം ശമദമാദിസമ്പത്ത്, മുമുക്ഷുത്വം ഇവയാണ് സാധനചതുഷ്ട യം. പ്രസ്തുത കൃതിയിൽ വിവേകി, വിരക്തൻ, ശമദമാദിസ മ്പന്നൻ, മുമുക്ഷു എന്ന പദങ്ങൾ കൊണ്ട് ഈ സാധനചതു ഷ്ടയം സംഗ്രഹിച്ചിരിക്കുന്നു എന്നു കാണേണ്ടതാണ്.

## സാധകൻ

**ഈ സാധനങ്ങളെ ളുതായുളവായവൻ താ-**
**നാ സാധുസംഗമ മൊടൊത്തനിശം വസിക്കും**
**ആശാവശേന വലയാതഖിലാത്മബോധ-**
**മീശാജ്ഞയാലവനു വേഗമുദിച്ചുകൊള്ളും. 172**

ബ്രഹ്മാനുഭവം നേടാൻ ആഗ്രഹിക്കുന്ന ഒരാൾ മേൽപ്പ റഞ്ഞ സാധനകൾ വേഗം അഭ്യസിച്ചുറപ്പിക്കണം. അതിനായി അയാൾ സദാ സൽസംഗത്തിൽ ഏർപ്പെടണം. ആശകൾക്ക് അടിമപ്പെട്ട് വിഷമിക്കരുത്. ഇത്രയും സാധ്യമാകുന്ന ഒരു സാധ കന് ഈശ്വരന്റെ കാരുണ്യത്താൽ അതിവേഗം ആത്മബോധം വന്നുചേരും.

**തീർത്ഥങ്ങളാടുക, സദാവ്രതമാചരിക്ക,**
**സ്തോത്രങ്ങൾപാടുക, മഹേശ്വര പൂജചെയ്ക,**
**ശാസ്ത്രങ്ങൾ തേടുക, പുരാണവിദഗ്ധരാം സൽ-**
**പാത്രങ്ങളാ മവരൊടൊത്തു വസിച്ചുകൊൾക.** 173

മാത്രമല്ല, തീർത്ഥാടനങ്ങൾ നടത്തുക, സദാനല്ല വ്രതങ്ങളിൽ ഏർപ്പെടുക, ഈശ്വരസ്തുതികൾപാടുക, മഹേശ്വരനെ പൂജിക്കുക, പണ്ഡിതന്മാരിൽ നിന്നും ശാസ്ത്രങ്ങൾ പഠിക്കുക. പുരാണങ്ങളും മറ്റും പരിചയിച്ചിട്ടുള്ള സജ്ജനങ്ങളുമൊത്ത് സദാവസിക്കുക ഇവയെല്ലാം ഒരു സാധകൻ തുടർന്ന് അനുഷ്ഠിക്കേണ്ടതാണ്.

**ഇത്ഥം ദിനംപ്രതിശ്രമിക്കുകിലാത്മബോധ-**
**വിത്തായ വാസന ലഭിച്ച, തിശുദ്ധമായ**
**ചിത്തം ലഭിക്കു, മവനന്നുഗുരുപ്രസാദം**
**സിദ്ധിപ്പതിന്നിടവരും, നിതരാംസുഖിക്കാം.** 174

നിതരാം = അത്യന്തം

ഇപ്രകാരം ദിവസംതോറും ആത്മാനുഭവത്തിനായി പ്രയത്നിക്കുന്ന ഒരു സാധകന്, ആത്മബോധത്തിനു വിത്തായ സത്യവാസനയുറച്ച് ചിത്തം ശുദ്ധമാകുന്നു. അവന് യഥാസമയം ഗുരുകാരുണ്യം എത്തിച്ചേരാൻ ഇടവരുന്നു. തുടർന്ന് ആത്മജ്ഞാനം കൊണ്ട് അതിയായ സുഖം ലഭിക്കും.

**ആരാണിവണ്ണമുരുകിപ്പെരുകുന്നൊരീ സം-**
**സാരം നശിപ്പതിനു നല്ല വിചാരവാനായ്**
**തീരുന്നവൻ, കൃതി, ശുഭേഛമുഴുത്തുവേഗം**
**ചേരുന്നു സൽഗുരു കടാക്ഷ മവന്നുനന്നായ്.** 175

ഉരുകിത്തിളച്ചുമറിയുന്ന ഈ സംസാരത്തിൽ നിന്നും മോചിക്കുന്നതിന് മേൽ വിവരിച്ച പ്രകാരം ആരാണോ വേണ്ട പോലെ വിചാരവാനായ് ഭവിക്കുന്നത്, അവൻ ധന്യനാണ്. അവനിൽ ശുഭേച്ഛ വർദ്ധിച്ചുവരും; ഗുരുകടാക്ഷം അതിവേഗം പതിയും; അങ്ങനെ സത്യമാർഗ്ഗത്തിൽ മുന്നേറാനും കഴിയും.

**മോക്ഷേച്ഛയുള്ളവനു ചിത്ത വിശുദ്ധിവന്നു**
**വിക്ഷേപമറ്റു വിമലത്വമിയന്നു കൊൾവാൻ**
**സാക്ഷാൽ ഗുരു പ്രവരന, ന്നവനഭ്യസിപ്പാൻ**
**സൂക്ഷിച്ചുയോഗഭുവനങ്ങളുരയ്ക്കുമിത്ഥം.** 176

വിക്ഷേപം = മായ ഉണ്ടാക്കിക്കാണിക്കുന്ന ദൃശ്യാനുഭവം; വിമലത്വം = ചിത്തശുദ്ധി; യോഗഭുവനങ്ങൾ = യോഗഭൂമികകൾ അഥവാ യോഗഘട്ടങ്ങൾ.

ആരിലാണോ മോക്ഷം നേടാനുള്ള ആഗ്രഹം ഉറച്ചു വരുന്നത് അയാളുടെ ചിത്തം ക്രമേണ വിശുദ്ധമായിത്തീരുന്നു; മായയുണ്ടാക്കുന്ന ദൃശ്യസങ്കൽപങ്ങൾ വിട്ടുപോകുന്നു; അഴുക്കുകൾ ഒഴിഞ്ഞുമാറി കൂടുതൽ കൂടുതൽ ശുദ്ധമാകാൻ സത്യനിഷ്ഠനായ ഗുരുവിൽനിന്നും യോഗഭൂമികകളെ അഭ്യസിക്കാൻ അവസരം കിട്ടുന്നു; ഗുരു ഈ യോഗഘട്ടങ്ങളെ സൂക്ഷ്മമമായി ഇനി ഉപദേശിക്കുന്ന മട്ടിൽ അവന് ഉപദേശിക്കുന്നു.

## യോഗസപ്തഭൂമിക

**ഒന്നാമതാകിയൊരുയോഗമഹീ'ശുഭേച്ഛ'**
**യെന്നാഖ്യയാം, ദ്വിതയമത്ര 'വിചാരണാഭൂ'**
**മൂന്നാമതാണു 'തനുമാനസി', യെന്നുപേരാ-**
**കുന്നോരുഭൂമിയിവജാഗ്രദവസ്ഥയിൽ താൻ.** 177

യോഗസപ്ത ഭൂമിക = യോഗത്തിന്റെ ഏഴ് അനുഭവഘട്ടങ്ങൾ.

ഒന്നാമത്തെ യോഗഭൂമിയുടെ പേരാണ് 'ശുഭേഛാ'. ഇതിൽ രണ്ടാമത്തത് 'വിചാരണാഭൂമി' മൂന്നാമത്തേതാണ് 'തനുമാനസീ' എന്ന പേരിൽ അറിയപ്പെടുന്നത്. ഇവമൂന്നും ജാഗ്രദവസ്ഥയിൽ സംഭവിക്കുന്ന യോഗാനുഭവഘട്ടങ്ങളാണ്.

**നൽസ്ഥാനമായൊരു ചതുർത്ഥകമോർക്ക 'സത്വാ-**
**പത്തീ' തിപഞ്ചമ 'മസംപദപൂർവ്വസക്തി'**
**പാർത്താൽപദാർത്ഥമൊട'ഭാവന'യാണുഷൾകം**
**സത്തായസപ്തമമഹീഗതി'തുര്യഗാ'ഖ്യാ.** 178

യോഗഭൂമികളുടെ ഈ ക്രമത്തിൽ നാലാമത്തേതാണ് 'സത്വാപത്തി' എന്നത്. അഞ്ചാമത്തേത് 'അസം' എന്ന പൂർവ്വ പദത്തോടു കൂടിയ 'സക്തി'. അതായത് 'അസംസക്തി'. ഗണിച്ചാൽ പദാർത്ഥപദത്തോടു ചേർന്ന അഭാവനയാണ് ആറാമത്തെ യോഗഭൂമിക. അതായത് 'പദാർത്ഥാഭാവനാ'. ഏറ്റവും ശ്രേഷ്ഠമായ ഏഴാമത്തെ യോഗഭൂമികയാണ് 'തുര്യഗാ' എന്നറിയപ്പെടുന്നത്.

**ഏഴുണ്ടുഭൂമികളിതേവിധമാണുയോഗി-**
**വാഴേണ്ടസൗധമതിനെന്നറിവിൻ ക്രമേണ**
**താഴേടമായനിലയാണു 'ശുഭേഛ'യാകു-**
**മൂഴിസ്ഥലംപരിചൊടത്രവസിച്ചുകൊൾവിൻ.** 179

ഇപ്രകാരം യോഗഭൂമികൾ ഏഴുവിധമാണ്. ഒരു യോഗി ക്രമേണ ചെന്നെത്തേണ്ട ഏഴുനിലയിലുള്ള മണിമാളികയാണിത്. ഇവയിൽ ഏറ്റവും താഴത്തെ നിലയാണ് ശുഭേഛയെന്ന

ഭൂമിക. ആദ്യമായി ഒരു സത്യജിജ്ഞാസു സന്തോഷമായി ഇവിടെ വസിക്കാൻ ഒരുമ്പെടണം.

**സത്യംകഥിക്കുക, പരർക്കുപകാരമുള്ള-**
**കൃത്യംവഹിക്ക, പരമാർത്ഥതപൂണ്ടിരിക്ക,**
**ചിത്തംവചസ്സുനിജദേഹമിവറ്റിനെസം-**
**ശുദ്ധ്യാധരിക്ക, യിവനാദിമഭൂമികാവാൻ. 180**

സത്യം പറയുക, അന്യർക്ക് ഉപകരിക്കുന്ന കർമ്മങ്ങളിൽ ഏർപ്പെടുക, കപടത ഒഴിവാക്കുക, മനസ്സ്, വാക്ക്, ദേഹം, എന്നീവകയെ ശുദ്ധീകരിക്കുക ഇതൊക്കെ ആചരിക്കുന്നവൻ ഈ ഭൂമികയിൽ വസിക്കാൻ യോഗ്യനായിത്തീരും.

## 1. ശുഭേച്ഛാഭൂമി

ശുഭേച്ഛാഭൂമിയുടെ പ്രത്യേകതകളാണ് ഇനി അടുത്ത മൂന്നു പദ്യങ്ങളിൽ പ്രതിപാദിക്കുന്നത്.

**ധർമ്മം, തപസ്സു, പനിഷത്പഠനം, വിശുദ്ധ-**
**കർമ്മംമഹത്ഗുരുവരാർച്ചന തന്നിദേശം**
**നിർമ്മായമോർത്തനുസരിച്ചുവസിക്ക, ശോക-**
**ശർമ്മങ്ങളായവസഹിച്ചുവസിക്കശുദ്ധ്യാ. 181**

സ്വധർമ്മം ആചരിക്കുക, മനസ്സിൽ ഏകാഗ്രത ശീലിക്കുക, ഉപനിഷത്തും വേദാന്തഗ്രന്ഥങ്ങളും പഠിക്കുക, ശുദ്ധമായ കർമ്മം അനുഷ്ഠിക്കുക, ബ്രഹ്മനിഷ്ഠനായ ഗുരുവിന്റെ ശുശ്രൂഷയിൽ ഏർപ്പെടുക, അദ്ദേഹത്തിന്റെ ആജ്ഞകൾ വിട്ടുവീഴ്ചകൂടാതെ ചിന്തിച്ചനുസരിച്ച് കഴിഞ്ഞുകൂടുക, ദുഃഖവും സുഖവും സമഭാവനയോടു സഹിച്ച് ചിത്തശുദ്ധി വളർത്തുക.

**കോപാദിവിട്ടിവകളാലതിശാന്തനായി,**
**താപത്രയങ്ങളൊഴിവാൻശിവമന്ത്രമോതി**
**ദീപംകണക്കുനിയതം വിലസുന്നൊരാത്മ-**
**രൂപം നിനച്ചധികഭക്തിയൊടുംവസിക്ക. 182**

താപത്രയം = മൂന്നുവിധദുഃഖങ്ങൾ

ആദ്ധ്യാത്മികദുഃഖം, ആധിഭൗതികദുഃഖം, ആധിദൈവികദുഃഖം എന്നിവ; മനസ്സിനും ശരീരത്തിനും വന്നുചേരുന്ന രോഗങ്ങളാണ് ആദ്ധ്യാത്മിക ദുഃഖം; മറ്റുജീവികളിൽ നിന്നും വന്നു ചേരുന്ന ദുഃഖമാണ് ആധിഭൗതികദുഃഖം; ദേവതമാരിൽ നിന്നുവന്നുചേരുന്ന ദുഃഖമാണ് ആധിദൈവികദുഃഖം. അധ്യാത്മം എന്ന പദത്തിന് ആത്മാവിൽ എന്ന സപ്തമീവിഭക്തിയുടെ അർത്ഥമാണുള്ളത്. ആത്മാവിൽ വന്നു ചേരുന്നത് എന്ന അർത്ഥത്തിലാണ് അധ്യാത്മികം എന്ന പദം പ്രയോഗിക്കുന്നത്. ഇവിടുത്തെ ആത്മശബ്ദത്തിന് ശരീരമെന്നാണർത്ഥം. മറ്റുഭൂതവർഗ്ഗങ്ങളിൽ എന്നാണ് അധിഭൂതശബ്ദത്തിന് അർത്ഥം. അവയിൽ നിന്നും ഉണ്ടാകുന്നത് ആധിഭൗതികം; പട്ടികടി, പാമ്പുകടി മുതലായവയാണ് ആധിഭൗതികദുഃഖങ്ങൾ. ദേവന്മാരിൽ എന്നാണ് അധിദൈവശബ്ദത്തിനർത്ഥം. ദേവന്മാരിൽ നിന്നും ഉണ്ടാകുന്നത് ആധിദൈവികം; കൊടുങ്കാറ്റ്, അഗ്നിബാധ, ജലപ്രളയം, ഭൂകമ്പം മുതലായ ദുഃഖങ്ങൾ.

കോപം, കാമം തുടങ്ങിയ വികാരങ്ങളെ ഉപേക്ഷിച്ചിട്ട് ശാന്തനായി കഴിഞ്ഞുകൂടണം. താപത്രയമകന്നുകിട്ടാൻ സദാ

ശിവമന്ത്രം ജപിക്കണം. ദീപം പോലെ സദാസ്വയം പ്രകാശി ച്ചുകൊണ്ടിരിക്കുന്ന ആത്മരൂപം ഭക്തിയോടു കൂടി ധ്യാനിച്ചു കഴിഞ്ഞുകൂടണം.

**ഇത്ഥംശുഭേച്ഛയിലിരുന്നുസുഖിച്ചു ചിത്ത-**
**ശുദ്ധിക്കുവേണ്ടവ ഭരിച്ചു നിരീഹനായോൻ**
**തത്ത്വാർത്ഥ ചിന്തനയെഴുന്ന വിചാരണാഭൂ-**
**വെത്തുന്നിതന്നവനുമാർയ്യതയാർന്നുകൊള്ളും.** 183

നരീഹൻ = ആഗ്രഹങ്ങൾ വെടിഞ്ഞവൻ; ആര്യത = യോഗ്യത

ഇപ്രകാരം ശുഭേച്ഛയെന്ന ഭൂമിക വേണ്ടപോലെ അഭ്യ സിച്ച് സുഖമായി ചിത്തശുദ്ധിക്കുവേണ്ട കർമ്മങ്ങൾ അനു ഷ്ഠിച്ച് ആഗ്രഹങ്ങളെല്ലാം വെടിയുന്നവൻ തത്ത്വവിചാരണ ത്തിന് പ്രാധാന്യമുള്ള 'വിചാരണ' എന്ന ഭൂമികയിലേക്ക് കട ക്കുവാൻ യോഗ്യനായിത്തീരുന്നു.

## 2. വിചാരണാഭൂമി

**രണ്ടാമതായൊരു വിചാരണയിങ്കലാർന്നു-**
**കൊണ്ടാഗമാദികൾ പഠിച്ചുവിശുദ്ധനായോൻ**
**പണ്ടുള്ള കർമ്മഗതി തൻ ഫലമൊക്കെയോർത്തു-**
**കണ്ടാത്മലാഭ മതിലിച്ഛമുഴുത്തുവാഴും.** 184

ശുഭേച്ഛ അഭ്യസിച്ച് ഉറച്ച ആൾ, തുടർന്നു വിചാരണ യെന്ന രണ്ടാം ഭൂമികയിലേക്കു കടക്കുന്നു. തുടർന്നു വേദങ്ങളും ഉപനിഷത്തുകളും പഠിച്ച് കൂടുതൽ ശുദ്ധനായി ത്തീരുന്നു. ഇപ്പോഴത്തെ ഈ സംസാരബന്ധം മുജ്ജന്മങ്ങ ളിൽ ചെയ്ത കർമ്മഗതിയായി വന്നുചേർന്നതാണെന്ന് അറി

യുന്നു. അങ്ങനെ ആത്മലാഭത്തിനുള്ള ആഗ്രഹം വർദ്ധിപ്പിച്ചു കഴിഞ്ഞു കൂടുന്നു.

**അത്യന്ത തല്പരതയുള്ളിലുദിക്കു മാത്മ-**
**വിദ്യാവിധാന വിവരങ്ങളറിഞ്ഞു കൊൾവാൻ**
**അദ്ധ്യാത്മശാസ്ത്രപഠനാൽ നിജചിത്തവൃത്തി-**
**പ്രത്യാഹരിച്ച, മിതധാരണയിങ്കലാക്കും. 185**

വിദ്യാവിധാന വിവരങ്ങൾ = ആത്മവിദ്യ വെളിപ്പെടുത്തുന്ന കാര്യങ്ങൾ; പ്രത്യാഹരിച്ച് = അന്തർമുഖമാക്കി; ധാരണ = മനസ്സിനെ എവിടെയെങ്കിലും ഒരിടത്തുറപ്പിക്കൽ.

വിചാരണ മുന്നോട്ടുനീങ്ങുന്നതോടെ ആത്മമവിദ്യ വെളിപ്പെടുത്തുന്ന സാധനമാർഗ്ഗങ്ങളും സിദ്ധികളും അറിയാൻ താൽപര്യം അത്യന്തം വർദ്ധിക്കും. വേദാന്തശാസ്ത്രങ്ങളുടെ പഠനത്തിലൂടെ ചിത്തസങ്കൽപങ്ങളെ അന്തർമുഖമാക്കിത്തീർക്കും. മനസ്സിനെ ഉള്ളിൽ ഒരിടത്തു ഉറപ്പിക്കും.

**പാമ്പാശു ചട്ടയെയുരിച്ചുകളഞ്ഞപോൽ തൻ-**
**ദംഭാദി ദോഷമകലെ സ്സകലം ത്യജിച്ചു**
**മുമ്പുള്ള വാസനകളറ്റു മനസ്സടങ്ങി-**
**സ്തംഭിച്ചിരിക്കുമൊരു കുറ്റികണക്കുപാരിൽ. 186**

പാമ്പ് ചട്ടയൂരിക്കളയുന്നതുപോലെ, ദംഭാദി ദോഷങ്ങളെല്ലാം അതിവേഗം ഉപേക്ഷിക്കാൻ കഴിയും. മുജ്ജന്മവാസനകൾ ഒടുങ്ങും. ഭൂമിയിൽ കുഴിച്ചിട്ടിരിക്കുന്ന കുറ്റിപോലെ മനസ്സ് ഒരിടത്ത് ഉറച്ച് ചലിക്കാതെ സ്ഥിതിചെയ്യും.

**മാനാദി ദൂഷണമൊഴിഞ്ഞൊരു മാനസത്തിൽ**
**ധ്യാനിക്കിലാത്മ കലയെ കലിതാദരേണ**
**വാനത്തിലുള്ള ഘനപംക്തികൾ പോയ്‌വിവസ്വാൻ**
**ഭാനിച്ചിടുന്നവിധ മത്രതെളിഞ്ഞുനിൽക്കും. 187**

കലിതാദരേണ = വർദ്ധിച്ചഭക്തിയോടുകൂടി.

അഭിമാനം മുതലായ ദോഷങ്ങൾ വിട്ടൊഴിഞ്ഞ മനസ്സിൽ, വർദ്ധിച്ച ഭക്തിയോടുകൂടി ആത്മകലയെ ധ്യാനിക്കുമെങ്കിൽ മേഘപടലം ഒഴിഞ്ഞുമാറി ആകാശത്തിൽ സൂര്യൻ പ്രകാശിക്കുന്നതുപോലെ അത് ഉള്ളിൽ തെളിഞ്ഞു പ്രകാശിക്കും.

**രണ്ടാമതാന്നിലയിലീവിധ മാചരിക്ക-**
**കൊണ്ടാമനസ്സ, ലയൊഴിഞ്ഞപയോധിപോലായ്**
**വീണ്ടും തടിച്ചു വിഷയങ്ങളിലേർപ്പെടാതെ-**
**കണ്ടാ നിലയ്ക്കുമുകളിൽ തിറമാർന്നിരിക്കാം. 188**

അലയൊഴിഞ്ഞപയോധി = തിരയടങ്ങിയ സമുദ്രം; തിറം = സാമർത്ഥ്യം.

ഇനിയും മേൽവിവരിച്ച പ്രകാരം 'വിചാരണഭൂമിക' ശീലിച്ച് ഉറപ്പിക്കുകയാണെങ്കിൽ മനസ്സ് തിരമാറിയ സമുദ്രം പോലെ ശാന്തമായി ഭവിക്കും. പിന്നെ ഒരിക്കലും തടിച്ചുകൊഴുത്ത് ലോകവിഷയങ്ങളുടെ പിന്നാലെ അതു പറ്റിക്കൂടുകയില്ല. ആ നിലയിൽ ദിവ്യമായി ഉയർന്നു ആത്മാനുഭവത്തിനുള്ള സാമർത്ഥ്യം നേടി വിളങ്ങും.

## 3. തനുമാനസീഭൂമി

**വേണ്ടാത്തവൃത്തി ലയമായ് തനുവാകയാൽ ത-**
**ന്നുണ്ടായിതിന്നു 'തനുമാനസി' യെന്നുനാമം**

**കണ്ടീടുമീനിലയിലാത്മ വിഭൂതി, രണ്ടു**
**തുണ്ടാകുമാശവല, യന്നു കുടുക്കൽതീരും. 189**

തനുമാനസി = മനസ്സ് തനുവായിത്തീരുന്ന യോഗാനുഭവഘട്ടം; തനൂ = സൂക്ഷ്മം.

വേണ്ടാത്ത ചിത്ത സങ്കൽപങ്ങളെല്ലാം ചെറുതായിച്ചെറുതായി മനസ്സു സൂക്ഷ്മമായി ഭവിക്കുന്നതു കൊണ്ടാണ് ഈ ഭൂമികയ്ക്ക് 'തനുമാനസി' എന്നു പേരു കിട്ടിയത്. ഈ നിലയിലെത്തിയ സാധകൻ പ്രപഞ്ചത്തെ ആത്മവിഭൂതിയായിക്കാണും. വിഭൂതി എന്നു പറഞ്ഞാൽ ആത്മാവിന്റെതന്നെ വിശിഷ്ടരൂപം. ആശ അവനിൽ ഛിന്നഭിന്നമായിനശിക്കും. സംസാരക്കുടുക്ക് അതോടെ അസ്തമിക്കും.

**മൂന്നാമതായ 'തനുമാനസി'യെന്നഭൂവി-**
**ലാർന്നീടുവോനുലകുദൃശ്യമതായ്ഭവിക്കും**
**നന്നായ് നിരന്തരമതായപരിശ്രമാൽമേൽ**
**ചേർന്നീടുവാനിടവരുന്നുടനാത്മയോഗി. 190**

ഇങ്ങനെ 'തനുമാനസി' എന്ന മൂന്നാമത്തെ ഭൂമികയിൽ അഭ്യാസമുറച്ച് മുന്നോട്ടു നീങ്ങുന്നതോടെ സാധകന് ഈ പ്രപഞ്ചം വെറുമൊരു കാഴ്ചയായിമാറും. ഇടതടവില്ലാതെ തുടർന്നു വേണ്ടപോലെ പരിശ്രമിക്കുമെങ്കിൽ ആ യോഗിക്ക് വിട്ടുപോകാത്ത ആത്മയോഗം വന്നുചേരുകയും ചെയ്യും.

**ഈ മൂന്നുഭൂവു മൊരുജാഗ്രദവസ്ഥയിങ്ക-**
**ലാമെന്നുറച്ചു, തരസാനിജപൗരുഷത്താൽ**
**കാമാദിവിട്ടമുനിമാരമരുന്ന നാലാം-**
**ഭൂമീതലത്തിൽ മരുവാൻനിവരുന്നുവേഗം. 191**

മേൽപറഞ്ഞ മൂന്നുഭൂമികകളും ജാഗ്രദവസ്ഥയിൽ സംഭവിക്കുന്നവയാണ്. ഇക്കാര്യം നല്ലവണ്ണം ധരിച്ചുകൊണ്ട് പൗരുഷത്തോടുകൂടി കാമാദിവികാരങ്ങളെ പുറംതള്ളണം. അതുസാധിച്ചാൽ അത്തരം മുനിമാർ ക്രമേണ എത്തിച്ചേരുന്ന നാലാമത്തെ ഭൂമികയിലേക്ക് കടക്കാനുള്ള യോഗ്യത വന്നുചേരും.

## 4. സത്വാപത്തിഭൂമി

**പാപം നശിച്ചു പരിശുദ്ധി ഭവിച്ചുപിൻ 'സ-**
**ത്വാപത്തി'യെന്നുരപെറുന്ന ചതുർത്ഥഭൂവിൽ**
**പ്രാപിച്ചു കൂരിരുൾകഴിഞ്ഞു വരും പ്രഭാതം**
**ശോഭിച്ചിടുന്ന വിധമത്ര വസിക്കുമാര്യൻ. 192**

ഉരപെറുന്ന = പ്രസിദ്ധമായ.

മൂന്നു ഭൂമികകളിലെ പരിശീലനം കൊണ്ട് പാപം നിശ്ശേഷം നശിച്ചു; അതിരറ്റ ചിത്തശുദ്ധി വന്നുചേർന്നു; തുടർന്നു 'സത്വാപത്തി' എന്നു പ്രസിദ്ധമായ നാലാമത്തെ ഭൂമികയെ പ്രാപിച്ചു. കൂരിരുട്ടുകഴിഞ്ഞ് പ്രകാശമയമായ പ്രഭാതം വന്നുചേരുന്നതുപോലെ, ഇവിടെ എത്തിയ സത്യനിഷ്ഠന് ആത്മജ്യോതിസ്സ് തെളിയുന്നു.

(സത്വാപത്തി = മനസ്സിൽ തമോഗുണവും രജോഗുണവും വിട്ടുമാറി ആത്മാനുഭവത്തിനുതകുന്ന സത്വഗുണം പെരുകി വരുന്ന അവസ്ഥയാണ് സത്വാപത്തി.

സത്വം പ്രകാശത്തിന്റയും ജ്ഞാനത്തിന്റെയും ഗുണമാണ്. സത്വാപത്തിയിൽ സാധകന്റെ ഹൃദയം പ്രകാശം കൊണ്ടുനിറയുന്നു. അവിടെ വ്യക്തമായ ആത്മബോധവും ഉദയം ചെയ്യുന്നു.)

**ദ്വൈതത്തിലുള്ള ഭ്രമമൊക്കെ നശിക്കയോല-**
**ദ്വൈതത്തിനുള്ളൊരു മഹൽ സ്ഥിതിയാർന്നുകൊള്ളും**
**ഏതൽ സ്ഥിതിക്കഖില ദൃശ്യജഗത്തുസ്വപ്നം-**
**ബാധിച്ചപോലനുഭവത്തിലവർക്കുതോന്നും. 193**

ഈ സത്വാപത്തിയിൽ പലതുണ്ടെന്നുള്ള ഭ്രമം അപ്പാടെ ഇല്ലാതാവുന്നു. അദ്വൈതാനുഭവം എന്ന അതിദിവ്യമായ സ്ഥിതിവന്നുചേരുന്നു. ഈ സ്ഥിതി സാധിച്ചാൽ സകല ദൃശ്യ പ്രപഞ്ചവും ഒരു സ്വപ്നത്തിലെന്നപോലെ മാത്രമേ അവ രുടെ അനുഭവത്തിൽ വന്നെത്തുകയുള്ളൂ.

**നാലാമതാകിയ നിലയ്ക്കമെരുന്നയോഗി**
**യീലോകമൊക്കെയൊരു പോലെ നിരംശമായി**
**പാലിൽ പകർന്നജലമെന്നവിധം ലയിക്ക-**
**യാലപ്പരാത്മനി സുഖിച്ചു രമിച്ചുകൊള്ളും. 194**

ഈ നാലാമത്തെ ഭൂമികയിൽ എത്തിവിശ്രമിക്കുന്ന യോഗി, പ്രപഞ്ചത്തെ മുഴുവൻ നിരംശമായ പരമാത്മവസ്തു വായിക്കാണുന്നു. നിരംശമായി എന്നതിന് പലതായി ഭാവി ക്കാൻ വയ്യാത്ത എന്നുതാൽപര്യം. ഇവിടെ പ്രപഞ്ചം പാലിൽ വെള്ളമെന്നപോലെ പരമാത്മാവിൽ ലയിച്ചതായി അനുഭവ പ്പെടുന്നു. അങ്ങനെ പരമാത്മാനുഭം നേടി അതിരറ്റു രമിച്ച് കഴിഞ്ഞുകൂടും.

## 5. അസംസക്തിഭൂമി

**ഈഭാസുരസ്ഥിതിയുറച്ചതിൽനിന്ന 'സംസം-**
**ഗാ' ഭിഖ്യയായ മഹിതന്നിലമർന്നുവെന്നാൽ**
**ശോഭിച്ചിടുന്നുഹൃദയം പരമായൊരാത്മ-**
**ലാഭത്തിനാലറിക പൂർണ്ണശശാങ്കനെപ്പോൽ. 195**

ഭാസുരസ്ഥിതി = പ്രകാശമയമായ അവസ്ഥ; അസംസംഗാഭി ഖ്യയായ = അസംസക്തി എന്നുപേരുള്ള.

അത്യന്തം പ്രകാശമയമായ 'സത്വാപത്തി' എന്ന നാലാം ഭൂമികയിൽ ഉറപ്പുവന്നാൽ തുടർന്നു 'അസംസക്തി' എന്നു പേരുള്ള അഞ്ചാമത്തെ ഭൂമികയിലേക്ക് കടന്നുചെല്ലാം. ഇവിടെ പരമസത്യമായ പരമാത്മലാഭം സാധ്യമായി സാധ കന്റെ ഹൃദയം പൂർണ്ണചന്ദ്രനെപ്പോലെ ശോഭിക്കാൻ ഇടവ രുന്നു. ഒരു ലോകകാര്യത്തോടും മനസ്സിന് സംഗം വന്നു ചേരാത്ത, ഞാൻ എന്റേത് എന്ന അഹങ്കാരവും മമതയും വന്നു ചേരാത്ത അനുഭവാവസ്ഥയാണ് അസംസക്തി.

(സംസക്തി = സംഗം അഥവാ ഞാൻ എന്റേത് എന്ന ഭാവം)

**ധൈര്യംതരുന്നൊരുമഹീതലമാർന്നു കാര്യാ-**
**കാര്യം ധരിച്ചു, ശുഭസാത്വികമായ ചിത്തം**
**സ്ഥൈര്യം കലർന്നനിലയാണിതുതന്നെ നല്ലോ-**
**രാര്യത്വമാത്മനിലയിച്ചു സുഖിച്ചു കൊൾവാൻ 196**

ജ്ഞാനം ദൃഢപ്പെട്ട് മനസ്സിൽ അത്യന്തം ധൈര്യം ലഭി ക്കുന്ന ഇടം തന്നെയാണ് ഈ ഭൂമിക. ഇവിടെ കാര്യാകാര്യ ങ്ങൾ സംശയമെന്യേ തെളിയുന്നു. ശുഭമായ സാത്വികഭാവം ചിത്തത്തിന്റെ സ്വഭാവമായി മാറുന്നു. മനസ്സ് ഒരിക്കലും തത്ത്വ നിഷ്ഠയിൽ നിന്നു വിട്ടുപോകാതെ സ്ഥിരമായി നിൽക്കുന്ന അവസ്ഥ; ഇതുതന്നെ, ഏറ്റവും ശ്രേഷ്ഠമായ അവസ്ഥ; ആത്മാവുമായി ഒന്നിച്ചു ലയിച്ച് സുഖിക്കാൻ പറ്റിയ സ്ഥിതി.

**സംസാരവൃത്തികൾ വെടിഞ്ഞവർ ശുദ്ധയാമ-**
**സംസംഗഭൂവിലുളവാമനുഭൂതികൊണ്ട്**

**ശംസിച്ചുരണ്ടുവിധ, മൊന്നു സമാനഭാവം**
**ക്ലേശം കുറഞ്ഞിവയിൽ മറ്റതതീവശ്രേഷ്ഠം. 197**

ഈ യോഗഭൂമികയിൽ എത്തിച്ചേർന്നവർ സംസാര സങ്കൽപങ്ങൾ പൂർണ്ണമായി ഉപേക്ഷിച്ച് ശുദ്ധരായി ഭവിക്കു ന്നു. എങ്കിലും അസംസക്തി ഭൂമികയിലെ അനുഭൂതിയെ ആസ്പദമാക്കി ഇവിടെ എത്തിയ ജ്ഞാനികളെ നാം രണ്ടായി തരംതിരിച്ചു. ഒന്നു സമഭാവനയോടെ സാമൂഹ്യപ്രവർത്തന ത്തിൽ ഏർപ്പെടുന്നവർ; രണ്ടാമതായി കർമ്മങ്ങളെല്ലാം വെടിഞ്ഞ് സമാധിയിൽ തന്നെ കഴിഞ്ഞുകൂടുന്നവർ. രണ്ടു കൂട്ടർക്കും ക്ലേശമില്ല. എങ്കിലും രണ്ടാമത്തെ സ്ഥിതിയാണു ശ്രേഷ്ഠം.

**രണ്ടിന്നുമുള്ളവകഭേദമുരച്ചിടാം കേൾ-**
**ക്കേണ്ടുന്നതാണു, ശുഭവാസനയുൽഭവിപ്പാൻ**
**ഉണ്ടാകുമാദിയിലകർത്തൃതഭോക്തൃഭാവ-**
**മുണ്ടായിടാ വിവിധ ബാധകബാദ്ധ്യഭാവം. 198**

അകർത്തൃത = ഞാനൊന്നും ചെയ്യുന്നില്ലെന്നുള്ള ഭാവം; ഭോക്തൃഭാവം = ഫലം അനുഭവിക്കുന്നു എന്ന തോന്നൽ; വിവിധ ബാധകബാധ്യഭാവം = പലതരത്തിൽ ഏറ്റുമുട്ടലു കൾക്ക് ഇടയാക്കുന്ന അവസ്ഥ.

രണ്ടു വിധഭേദങ്ങളേയും ഒന്നുകൂടി ഇവിടെ വ്യക്തമാ ക്കാം. അവ ശ്രദ്ധിച്ചു കേട്ടുകൊൾക. ശുഭവാസന മുൻനിർത്തി ക്കൊണ്ടാണ് ഈ ഭൂമികയിൽ എത്തിനിൽക്കുന്ന യോഗി സാമൂഹ്യപ്രവർത്തനത്തിൽ ഏർപ്പെടുന്നത്. അതുകൊണ്ട് ആദ്യത്തെ വിഭാഗത്തിൽ പെട്ടവർക്കും പലതരത്തിലുമുള്ള

ഏറ്റുമുട്ടലിന് ഇടയാക്കുന്ന കർത്തൃഭാവമോ ഭോക്തൃഭാവമോ ഉണ്ടാകുന്നില്ല.

**ഇത്യർത്ഥസാരമുളവായൊരു സംഗരാഹി-**
**ത്യത്താൽ നിവർത്തനിലയാണു സമാനഭാവം**
**അത്യർത്ഥസംഗരഹിതത്ത്വമതാണു നിസ്സം-**
**ഗത്തിൻവിഭൂതിയതിലാർന്നുണരുന്നുയോഗി. 199**

സംഗരാഹിത്യം = ഒന്നിനോടും സംഗമില്ലായ്മ; സംഗം = എന്റേതെന്ന ഭാവം; നിവർത്തനില = നിർഭയമായ അവസ്ഥ; അർത്ഥസാരമുളവായ് = വ്യക്തമായ സത്യബോധമുണ്ടായി; അത്യർത്ഥസംഗരഹിതത്വം = അത്യധികം സംഗമില്ലായ്മ.

ഈ ഭൂമികയിൽ എത്തിയ ആൾക്ക് വ്യക്തമായ സത്യ ബോധം നിലനിൽക്കുന്നു. ഒന്നിനോടും സംഗം തീരെയില്ല. ഈ നിർഭയാവസ്ഥതന്നെയാണ് സമാനഭാവം; ഒന്നിനോടും ഒരു സംഗമവുമില്ലാത്ത അവസ്ഥ; നിസംഗത്വത്തിന്റെ മാഹാത്മ്യം ഇതാണ്. യോഗി ഇവിടെ ഉണർന്നു വർത്തിക്കുന്നു.

**പ്രാക്കർമ്മ നിർമ്മിതഫലങ്ങളുദിച്ചു ദുഃഖ-**
**സൗഖ്യങ്ങളായനുഭവിപ്പതതല്ലയായ്കിൽ**
**താല്ക്കാലികം സകലമീശവിലാസമാണെ-**
**ന്നോർക്കും, സഹിക്കു, മഖിലംചലിയാതിരിക്കും 200**

പ്രാക്കർമ്മനിർമ്മിതഫലങ്ങൾ = മുജ്ജന്മങ്ങളിലെ കർമ്മങ്ങ ളുടെ ഫലങ്ങൾ.

സാമൂഹ്യപ്രവർത്തനങ്ങളിൽ ഏർപ്പെടുന്ന ജീവൻ മുക്തൻ പോലും ഈ ഭൂമികയിൽ എത്തിനിൽക്കുമ്പോൾ

തന്റെ പ്രവർത്തനങ്ങളെല്ലാം മുജ്ജൻമങ്ങളിലെ കർമ്മഫല മായി വന്നുചേർന്ന പ്രാരബ്ധമാണെന്ന് അറിയുന്നു. അവത ന്നെയാണ് തൽക്കാലജന്മത്തിൽ സുഖമായും ദുഃഖമായും അനുഭവിക്കേണ്ടിവരുന്നത്. അതല്ലെങ്കിൽ തൽക്കാല ജന്മ ത്തിലെ എല്ലാ പ്രവർത്തനങ്ങളും ഈശ്വരലീലയെന്നു കരു തുന്നു. മനസ്സിനെ അൽപവും ചഞ്ചലമാക്കാതെ അവ സന്തോഷത്തോടു സഹിക്കും.

**ചിത്തത്തിലോർക്കുകിലിവയ്ക്കുമെനിക്കുമെന്തു-**
**കർത്തൃത്വ, മെന്തുവിഭവങ്ങൾ, വിപത്തിനല്ലീ**
**കർത്തവ്യമെന്തു, കൃതമെന്തി, വസംഗമെന്യേ**
**സ്മർത്തവ്യമാണ, ഖിലമീശവിലാസമത്രേ. 201**

ഉള്ളിൽ നല്ലവണ്ണം ചിന്തിച്ചു നോക്കിയാൽ ഈ കർമ്മ ങ്ങൾക്കും ഫലങ്ങൾക്കും എനിക്കും തമ്മിൽ എന്താണു ബന്ധം. കർതൃത്വം എവിടെയാണ്. സുഖഭോഗ സാമഗ്രിക ളെന്ത്. ഇവയെല്ലാം ആപത്തിനല്ലേ ഉതകു. എനിക്ക് ചെയ്യേ ണ്ടതായി എന്തുണ്ട്. ഞാൻ ചെയ്തതായി എന്തുണ്ട്. ഇക്കാ ര്യങ്ങൾ ലേശംപോലും സംഗമില്ലാതെ ചിന്തിച്ചുറപ്പിക്കുന്നു. എല്ലാം ഈശ്വരലീലയെന്ന് അനുഭവിക്കുന്നു.

അസംസക്തി തന്നെയാണു ത്യാഗം. ആ ത്യാഗത്തിന്റെ മാഹാത്മ്യം വെളിപ്പെടുത്തുകയാണ് ഇവിടെ ഇനി.

**ഭോഗങ്ങൾ രോഗനിവഹങ്ങൾചമച്ചിടും, സം-**
**യോഗം വിയോഗജനകം, സുഖദുഃഖഹേതു**
**ത്യാഗം വിശേഷസുഖദം, ഭവനാശകാര്യ-**
**ഭാഗം, നിനയ്ക്കുകിലുമീശവിലാസമത്രേ. 202**

യോഗം = ഒരുമിക്കൽ; വിയോഗജനകം = വേർപാടിനെ ഉണ്ടാ

ക്കുന്നത്; വിശേഷസുഖദം = വിട്ടുപോകാത്ത ആത്മസുഖം തരുന്നത്; ഭവനാശകാര്യ ഭാഗം = സംസാരദുഃഖത്തെ നശിപ്പിക്കുന്ന ഘടകം.

നിയന്ത്രണമില്ലാത്ത ലൗകികസുഖാനുഭവങ്ങൾ പലതരം രോഗങ്ങൾക്കും കാരണമായിത്തീരും. ഒരുമിച്ചുചേരൽ വേർപാടിലേ അവസാനിക്കൂ. ഇതൊക്കെ മാറിമാറി സുഖദുഃഖങ്ങളെ ഉണ്ടാക്കികൊണ്ടിരിക്കും. അതുകൊണ്ട് ത്യാഗമാണു ശ്രേഷ്ഠത. അതുവിട്ടുപോകാത്ത ആത്മസുഖം തരും സംസാരബന്ധത്തെ ഇല്ലാതാക്കുന്ന ഘടകമാണ് ത്യാഗം. ആലോചിച്ചാൽ ഇതും ഈശ്വരന്റെ കളി.

ഈ അസംസക്തിപരിശീലനം വിട്ടുപോകാതെ തത്ത്വനിഷ്ഠയെ ഉറപ്പിക്കും എന്നാണ് അടുത്ത രണ്ടു ശ്ലോകങ്ങളിൽ വെളിപ്പെടുത്തുന്നത്. അടുത്ത രണ്ടു ശ്ലോകങ്ങൾ യുഗ്മകമാണ്.

**ഇത്ഥം സദാഭ്യസനശീലതകൊണ്ടുയർന്നു**
**സത്തുക്കളോടുനിയതം നിവസിക്കകൊണ്ടും**
**നിത്യം സമാധി പരിശീലനകൊണ്ടുസാര-**
**മെത്തുന്നമൗന നിലതന്നിലിരിക്കകൊണ്ടും. 203**

**സ്വചരം സ്വരൂപമിതിചിന്തനകൊണ്ടുമീശാ-**
**വാസ്യം ജഗത്തിതിനിനച്ചു വസിക്കകൊണ്ടും**
**ഹസ്ത സ്ഥലത്തിലമരും കനിയെന്നപോൽ സ-**
**ദ്വസ്തു പ്രകാശമുളവാമതുതന്നെമുഖ്യം. 204**

**(യുഗ്മകം)**

നിയതം = എല്ലായ്പോഴും; മൗനനില = മനസ്സുവിട്ടുപോയ

അവസ്ഥ; ശാസ്ത്രം ഇതിനെ അമനീഭാവം എന്നു പറയും. സ്വഛം = അതീവശുദ്ധം; ഈശാവാസ്യം = ഈശനാൽ അകവും പുറവും നിറയ്ക്കപ്പെട്ടത്; ഹസ്തസ്ഥലത്തിൽ = ഉള്ളംകയ്യിൽ; സദ്വസ്തുപ്രകാശം = ബ്രഹ്മസ്വരൂപത്തിന്റെ വ്യക്തമായ അനുഭവം

മേൽ വിവരിച്ചപോലെ സദാ അസംസക്തി പരിശീലിച്ച്, എപ്പോഴും സജ്ജനങ്ങളുമായി ഒരുമിച്ചു കഴിഞ്ഞുകൂടുന്നതുകൊണ്ടും, വിട്ടുപോകാതെ സമാധിപരിശീലനം തുടരുന്നതുകൊണ്ടും, പരമസത്യത്തെ വെളിപ്പെടുത്തിത്തരുന്ന മനോനാശത്തിൽതന്നെ തുടർന്നു വർത്തിക്കുന്നതുകൊണ്ടും, അവനവന്റെ സ്വരൂപമായ ആത്മാവ് അത്യന്തശുദ്ധമാണെന്ന് ചിന്തിച്ചറിയുന്നതുകൊണ്ടും, ഈ ലോകം അകവും പുറവും ഈശ്വരനാൽ നിറയ്ക്കപ്പെട്ടിരിക്കുന്നു എന്നു സദാ ചിന്തിച്ചുറച്ചുകഴിയുന്നതുകൊണ്ടും ഉള്ളംകയ്യിലെ നെല്ലിക്ക പോലെ അഥവാ പാകപ്പെട്ട ഫലം പോലെ ബ്രഹ്മസ്വരൂപാനുഭവം ഉണ്ടാകും. അതാണു അസംസക്തിയുടെ പ്രധാന പ്രയോജനം.

**എന്തോർക്കിലെങ്ങുമൊരുപോലെതിലും നിറഞ്ഞാ-**
**ദ്യന്തങ്ങളെന്നിയെ, നിരന്തരകാന്തമായി**
**ചിന്തുന്ന ശാന്തതയെഴുന്നതുശ്രേഷ്ഠമായ**
**തന്ത്യം ലഭിക്കുമൊരസംഗ മഹാമഹസ്സാം. 205**

ആദ്യന്തങ്ങളെന്നിയെ = ആദിയോ അവസാനമോ ഇല്ലാതെ; നിരന്തരകാന്തമായി = സദാ പ്രകാശിച്ചുകൊണ്ടിരിക്കുന്ന; ചിന്തുന്ന = പരക്കുന്ന; മഹാമഹസ്സ് = എല്ലാറ്റിനേയും പ്രകാശിപ്പിക്കുന്ന വലിയവെളിച്ചം.

ആലോചിച്ചുനോക്കിയാൽ എല്ലായിടത്തും അകവും പുറവും തിങ്ങിനിൽക്കുന്നതും, ആദിയോ അവസാനമോ ഇല്ലാത്തതും, സദാസർവ്വത്ര പ്രകാശിച്ചുകൊണ്ടിരിക്കുന്നതും, സർവ്വത്ര ശാന്തി പരത്തുന്നതും, അതീവ വിലപ്പെട്ടതുമായ സത്യലാഭം എന്ന പരമലക്ഷ്യം നേടിത്തരുന്നതാണ് 'അസം സക്തി'യെന്ന വലിയവെളിച്ചം.

**അഞ്ചാമതാം നിലയിലീവിധ മഭ്യസിച്ചാൽ**
**ചാഞ്ചല്യമേതുമവനില്ല, ഘമില്ലതെല്ലും**
**തഞ്ചം മനസ്സിനുഭവിച്ചു, പരേലയിച്ചു,**
**താൻ ചിത്സ്വരൂപനില തന്നിലമർന്നുനന്നായ്. 206**

ചാഞ്ചല്യം = മനസ്സിന്റെ അസ്ഥിരത; അഘം = പാപം; തഞ്ചം = അയവ് അഥവാ സമാധാനം; ലയിച്ച് = പരമാത്മാവിൽ ഒന്നായി; ചിത്സ്വരൂപനില = അഖണ്ഡബോധസ്ഥിതി.

അഞ്ചാമത്തേതായി 'അസംസക്തി' ഭൂമികയിൽ വർത്തിച്ചുകൊണ്ട് മേൽ വിവരിച്ചപോലെ ബ്രഹ്മാഭ്യാസം തുടരുകയാണെങ്കിൽ മനസ്സിന്റെ ചഞ്ചലത പൂർണ്ണമായി വിട്ടുമാറും. ആ യോഗിയെ പാപമൊന്നും അൽപം പോലും സ്പർശിക്കുന്നില്ല. മനസ്സ് ശാന്തവും അയവുള്ളതുമായി ഭവിച്ച്, പരമാത്മാവിൽ ലയിച്ച്, അഖണ്ഡബോധസ്ഥിതിയിൽ നല്ലപോലെ അമർന്നുപോകും.

**സംതൃപ്തി പാരമുളവായതു കൊണ്ടുചിന്താ-**
**സന്താനവല്ലി കുസുമിച്ച വിവേക പുഷ്പം**
**സന്തോഷമാം മധു നിറഞ്ഞു ഫലിച്ച ചിത്ത-**
**സന്ധാനമാ, ണുണർവെഴുന്നൊരസംഗഭൂമി. 207**

ചിന്താസന്താനവല്ലി = തത്ത്വവിചാരമാകുന്ന കൽപലത; കുസു

മിച്ച = പുഷ്പിച്ച അഥവാ പൂത്ത; മധു = തേൻ; ചിത്തസ ന്ധാനം = ചിത്തത്തെ ബ്രഹ്മനിഷ്ഠയിൽ കൊണ്ടെത്തിക്കുന്ന ഉപായം.

അസംസക്തി ഭൂമികയിൽ തുടരുന്നയോഗിക്ക് ജീവിത ത്തിൽ അതിരറ്റ സംതൃപ്തി വന്നുചേരുന്നു. തത്ത്വവിചാര മാകുന്ന കൽപലത പൂത്ത് വിവേകപുഷ്പം വിടരുന്നു. അതിൽ സന്തോഷമാകുന്ന തേൻ ഊറിനിൽക്കുന്നു. ഒടുവിൽ ചിത്തത്തിന് ബ്രഹ്മനിഷ്ഠയെന്ന കനിയും പ്രദാനംചെയ്യുന്നു. ഇങ്ങനെ ചിത്തത്തെ പരമസത്യത്തിൽ കൊണ്ടെത്തിക്കുന്ന ഉപായമാണ് സദാ ആത്മബോധത്തിൽ ഉണർന്നു വർത്തി ക്കുന്ന 'അസംസക്തി' ഭൂമിക.

**ചൊൽപ്പൊങ്ങുമീ ഭുവന മേറിയ സാധകൻത-**
**ന്നല്പേതരാഭ്യസന യത്നവശാൽ ജവേന**
**ഉൾപൂവിടർന്നു പരമജ്ഞതവിട്ടുയർന്ന-**
**നൽപൂർണ്ണ ചന്ദ്രസദൃശം പ്രകൃതം വിളങ്ങും. 208**

ഈ ഭുവനം = ഈ ഭൂമിക; അല്പേതരം = അളവില്ലാതെ; ജവേന = അതിവേഗത്തിൽ; പൂർണ്ണചന്ദ്രസദൃശം = പൂർണ്ണച ന്ദ്രനെപ്പോലെ; പ്രകൃതം = ആത്മസ്വരൂപം.

അത്യന്തം പ്രസിദ്ധമായ ഈ അസംസക്തി ഭൂമികയിൽ കഴിയുന്ന സാധകന് ഇടതടവില്ലാത്ത അഭ്യാസ പരിശീലനം കൊണ്ട്, അതിവേഗത്തിൽ ഹൃദയപുഷ്പം വിടർന്നുകിട്ടുന്നു. അജ്ഞത പൂർണ്ണമായും ഒഴിഞ്ഞുമാറുന്നു. ഉദിച്ചുയർന്ന പൂർണ്ണചന്ദ്രനെപ്പോലെ ആ യോഗിക്ക് സദാ ആത്മസ്വരൂപം വിളങ്ങിനിൽക്കുന്നു.

**അത്തവ്വിലാത്മനി മനസ്സു ലയിച്ചു നൽപൂ-**
**മെത്തപ്പുറത്തു സുഖനിദ്രയടഞ്ഞവൻ പോൽ**
**ആദ്യന്തമറ്റു വിലസും നിലയാകു മഞ്ചാ-**
**മദ്വൈത ഭൂവിലമരുന്നുരുവറ്റു ധീമാൻ. 209**

ഉരുവറ്റ് = ശരീരബോധം വിട്ട്; ധീമാൻ = ബുദ്ധിമാൻ.

ഇങ്ങനെ അഞ്ചാമത്തെ ഭൂമികയിൽ തുടർന്നു കഴിയുന്നതോടെ ആത്മാവിൽ മനസ്സു ലയിക്കുന്നു. പൂമെത്തയിൽ സുഖമായി ഉറങ്ങിക്കിടക്കുന്നവനെപ്പോലെ ആദിയും അന്തവുമില്ലാത്ത വസ്തു തെളിഞ്ഞ് സാധകൻ അതായിത്തീരുന്നു. ഈ അഞ്ചാം ഭൂമിക അദ്വൈത ഭൂമിക തന്നെയാണ്. ബുദ്ധിമാൻ ദേഹബോധം വെടിഞ്ഞ് ഇവിടെ വർത്തിക്കുന്നു.

**ദുഃഖം സുഖം, സ്ഥിതിലയം, ഗുണദോഷ, സൗമ്യ**
**മൗർഖ്യങ്ങൾ, താഴ്ചയുയരങ്ങള, ശേഷമറ്റു**
**നിൽക്കുന്നൊരദ്വയനിലയ്ക്കു, നിനയ്ക്കിലൊക്കെ-**
**പ്പാർക്കുന്നു സ്വപ്നമയമായവ നാര്യയോഗി. 210**

മൗർഖ്യം = അറിവില്ലായ്മകൊണ്ടുള്ള ക്രൂരത; അദ്വയനില = രണ്ടില്ലാത്ത അനുഭവം; ആര്യയോഗി = ശ്രേഷ്ഠനായ യോഗി.

ദുഃഖം സുഖം, ഉണ്മ നാശം, ഗുണം ദോഷം, ദയ ക്രൂരത, താഴ്ച ഉയർച്ച എന്നുതുടങ്ങിയ വിരുദ്ധങ്ങളായ ഇരട്ടകൾ ഈ ഭൂമികയിൽ കഴിയുന്ന യോഗിക്ക് പൂർണ്ണമായും, വിട്ടുപോകുന്നു. അദ്വൈതാനുഭവം ഉറപ്പുവരുന്നു. അതോടെ ശ്രേഷ്ഠനായ ആ യോഗി സംസാരത്തെ ഒരു നീണ്ട കിനാവായി കാണുന്നു.

**ചൊല്ലാർന്നിടുന്നൊരു സുഷുപ്തപദത്തിലഞ്ചിൽ-**
**ചെല്ലുന്ന യോഗികൾ വികൽപ മശേഷമെന്യേ**

**കല്ലെന്നപോലചരരായ, മരുന്നുഹാ! മ-**
**റ്റില്ലാതനന്ത സുഖമായി വിമുക്തമായി. 211**

സുഷുപ്തപദം = പുറമെയുള്ളതൊന്നും അറിയാതിരിക്കുന്ന അവസ്ഥ; വികൽപം = ഭേദചിന്ത; അനന്തസുഖം = അതിരറ്റ ആനന്ദം; വിമുക്തമായി = മോചിച്ചു.

അസംസക്തിയെന്ന ഈ അഞ്ചാം ഭൂമികക്ക് സുഷു പ്തപദം എന്ന പേരും പ്രസിദ്ധമായിട്ടുണ്ട്. പുറമേയുള്ള ഒന്നി നേയും അറിയുന്നില്ല എന്നുള്ളതാണ് ഈ ഭൂമികക്കും സുഷു പ്തിക്കുമുള്ള സാമ്യം. അഞ്ചാം ഭൂമികയായ ഈ സുഷുപ്ത പദത്തിൽ എത്തിനിൽക്കുന്ന യോഗികൾക്ക് ഭേദചിന്ത അൽപം പോലും അവശേഷിക്കുന്നില്ല. അവർ കരിംകല്ലു പോലെ ഇളകാതെ തന്നെ കഴിഞ്ഞുകൂടുന്നു; ആശ്ചര്യം! അവർക്ക് താനല്ലാതെ മറ്റൊന്നുമില്ല; അളവറ്റ സുഖം; പൂർണ്ണ മായ മോക്ഷസ്ഥിതി; വ്യവഹാര രംഗത്തു വർത്തിച്ചാൽ പോലും ഈ നിലയിൽ എത്തിയ യോഗിയുടെ നിശ്ചലമായ ആത്മനിഷ്ഠയ്ക്ക് ഒരു കുറവും വരുന്നില്ല എന്നു സൂചിപ്പി ക്കാനാണ് കല്ലെന്നപോലചരരായ് എന്നുപറഞ്ഞിരിക്കുന്നത്.

ഈ അഞ്ചാം ഭൂമികയിൽ എത്തിയ യോഗിക്ക് ധർമ്മാ ധർമ്മഭേദം പോലുമില്ലെന്ന് ചൂണ്ടിക്കാണിച്ചുകൊണ്ട് പ്രസ്തുതം ഉപസംഹരിക്കുകയാണ് അടുത്ത പദ്യത്തിൽ

**നിർമ്മായമീമഹിയിലേറി നിവർന്നവൻ തൻ-**
**കർമ്മങ്ങളറ്റുഹൃദയം പരിശുദ്ധമായി**
**ധർമ്മങ്ങളും പുനരധർമ്മഷഡൂർമ്മിയെന്ന**
**നർമ്മങ്ങളാ, റിവരു, മപ്പുറമേറിനിൽക്കും. 212**

ഷഡൂർമ്മി = ജീവിതത്തിൽ തിരകൾപോലെ മാറി മാറി വരുന്ന ആറ് അവസ്ഥകൾ; ഊർമ്മി = തിരമാല; ജനനം, മരണം, ജര, നര, ശോകം, മോഹം ഇവയാണ് ഷഡൂർമ്മികൾ; നർമ്മങ്ങൽ = നേരമ്പോക്കുകൾ.

കളങ്കമില്ലാതെ ഈ അഞ്ചാം ഭൂമികയിൽ അഭ്യാസമുറച്ചു സിദ്ധനാകുന്ന മുനിക്ക് കർമ്മബന്ധം വിട്ടുപോകുന്നു. ഹൃദയം ശുദ്ധമായി ധർമ്മങ്ങൾ, അധർമ്മങ്ങൾ, ഷഡൂർമ്മി എന്ന നേരംപോക്കുകൾ ഇവകളും ശമിക്കുന്നു. അദ്ദേഹം ഇതിനെല്ലാം അപ്പുറത്തുള്ള പരമസത്യത്തിൽ തന്നെ സദാ തങ്ങിനിൽക്കും.

## 6. പദാർത്ഥാഭാവന

**ആറാമതാം നിലപദാർത്ഥ വിചാരമെന്യേ**
**തീരുന്നവസ്ഥയിതിലേറിയവന്നുപാരം**
**മാറുന്നഹന്ത മനനം ചെറുതും വരാതായ്-**
**ത്തീരുന്ന ഗ്രന്ഥികളറുന്നവനാണുമുക്തൻ.** 213

പദാർത്ഥാ ഭാവന = പുറമേകാണുന്ന പദാർത്ഥങ്ങളുടെ ഭാവന പോലുമില്ലാതിരിക്കുന്ന അവസ്ഥ; ഗ്രന്ധികൾ = കെട്ടുകൾ- ഞാൻ എന്റേത് എന്ന ഭാവങ്ങൾ.

ആറാമത്തെ യോഗഭൂമികയാണ് പദാർത്ഥാഭാവന. പുറമെ കാണുന്ന പദാർത്ഥങ്ങളെക്കുറിച്ചുള്ള ഭാവന ഇവിടെ എത്തുന്നതോടെ അവസാനിക്കുന്നു. ഈ അനുഭവം ദിവസം ചെല്ലുന്തോറും കൂടിക്കൂടിവരുന്നു. ഞാൻ എന്ന ബോധം തന്നെ വിട്ടുമാറുന്നു. ഒന്നിനെക്കുറിച്ചും അൽപം പോലും വിചാരം അവശേഷിക്കുന്നില്ല. കുറഞ്ഞുകുറഞ്ഞുവന്ന

വാസനാബന്ധങ്ങൾ പൂർണ്ണമായും വിട്ടുമാറുന്നു. ഈ ഭൂമിക യിൽ എത്തിയ യോഗിയാണു മുക്തൻ.

ഈ ഭൂമികയിൽ കഴിയുന്ന യോഗിയും പലപ്പോഴും ദേഹം കൊണ്ട് ചലിക്കുന്നുണ്ടാകാം. പക്ഷെ, ആ ചലന മൊന്നും അദ്ദേഹത്തിന്റെ ആന്തരമായ നിശ്ചലതയെ സ്പർശി ക്കുന്നതേയില്ലെന്ന അനുഭവ രഹസ്യമാണ് അടുത്തപദ്യം വെളിപ്പെടുത്തുന്നത്.

**ഉള്ളം കുളുർത്തുണരുമെങ്കി, ലവൻചരിച്ചു-**
**കൊള്ളുന്നു ഭാവനയൊഴിഞ്ഞു, നിജംശരീരം**
**ഉള്ളോരുകാല മറിവായറിയേണ്ട വസ്തു,**
**വില്ലാത്തതായുലകവാഴ്ചയിലൊത്തിരിക്കും. 214**

ആത്മാനുഭവം കൊണ്ട് ചിത്തം ശീതളമായി ഉറച്ചു. എങ്കിലും അദ്ദേഹത്തിന്റെ ശരീരം പുറംഭാവനയൊന്നും കൂടാതെ ചലിക്കുന്നുണ്ടാവും. ഉണ്മയുടെ സ്വരൂപമായ ബോധ വസ്തു എന്നുമുണ്ടായിരിക്കുമെന്നും താനതാണെന്നും അറി ഞ്ഞുകഴിഞ്ഞു. എന്നാലും ഇല്ലാത്തതായ ഈ ലോകത്ത് അദ്ദേഹത്തിന്റെ ശരീരം വ്യവഹാരത്തിൽ ഏർപ്പെട്ടുകൊണ്ടേ യിരിക്കും.

## 7. തുര്യഗാഭൂമിക

**ഇത്തുര്യബോധ നിലയാത്മ വിഭൂതി തന്നി-**
**ലെത്തുന്നതിന്നുതകു മുത്തമ മാർഗ്ഗ മത്രേ**
**ചിത്തം ലയിച്ചു ചിരധാരണ കൊണ്ടു ജീവ-**
**ന്മുക്തത്വമാർന്നവരിരിപ്പതി തിങ്കലത്രേ. 215**

തുര്യഗാ = തുര്യത്തിൽ എത്തിനിൽക്കുന്നത് എന്നാണ് പദ ത്തിനർത്ഥം; 'തുര്യ' പദത്തിന് നാലാമത്തേത് എന്നാ

ണർത്ഥം; ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നവസ്ഥ കൾക്ക് അപ്പുറം നാലാമതായി തെളിയുന്ന അനുഭവം; ഇതാണ് ജഡസ്പർശമില്ലാത്ത ആത്മാനുഭവം.

ആത്മവിഭൂതി = വ്യവഹാര ദശയിൽപോലും സർവ്വം ബ്രഹ്മ മയം എന്ന് ഉറപ്പായി അനുഭവിക്കാൻ കഴിയുന്ന അവസ്ഥ; ചിരധാരണ = ദീർഘകാലം മനസ്സിനെ ആത്മബോധത്തിൽ തന്നെ ഉറപ്പിച്ചു നിർത്തുന്ന അഭ്യാസം; ജീവന്മുക്തത്വം = ദേഹത്തോടുകൂടി ജീവിച്ചിരിക്കുമ്പോൾ തന്നെ മോക്ഷം അനുഭവിക്കുന്ന സ്ഥിതി.

ഏഴാമത്തേതാണ് 'തുര്യഗാ' എന്ന യോഗഭൂമിക. ഈ ഭൂമികയിൽ തുടർന്നുവർത്തിക്കുന്നതുകൊണ്ട് വ്യവഹാരദശ യിൽപോലും സർവ്വം 'ബ്രഹ്മമയം' എന്ന് വിട്ടുപോകാതെ അനുഭവിക്കാനുള്ള കരുത്ത് വന്നുചേരുന്നു. ആ അനുഭവ ത്തിനുള്ള ഉത്തമമാർഗ്ഗമാണ് തുര്യഗാഭ്യാസം. ദീർഘകാലം മനസ്സിനെ ആത്മബോധത്തിൽതന്നെ ഉറപ്പിച്ചുനിർത്തി അഭ്യ സിക്കുന്നതുകൊണ്ട് ചിത്തം ആത്മാവിൽ ലയിക്കുന്നു. അതു കൊണ്ട് ശരീരത്തോടുകൂടി ജീവിക്കുമ്പോൾതന്നെ അവർ മോക്ഷം അനുഭവിക്കുന്നു. അവരാണ് ജീവന്മുക്തന്മാർ; ജീവ ന്മുക്തന്മാർ കഴിഞ്ഞുകൂടുന്ന ഭൂമികയാണ് തുര്യഗാ.

**ഉൾക്കാമ്പഴിഞ്ഞു ഗുണമറ്റു, നടക്ക, നില്ക്ക,**
**കേൾ, ക്കോർക്ക, നോക്കുക, വചിക്ക, രുചിക്കയെന്ന**
**പോക്ക,റ്റു പൊന്മലർ ചൊരിഞ്ഞമണം കണക്കെ-**
**ങ്ങാർക്കാണിരിപ്പതിന്നു ഭാഗ്യ, മവർക്കു മുക്തി.** 216

ചിത്തം അലിഞ്ഞില്ലാതായി. മായാഗുണബന്ധം വേർതിരിഞ്ഞു; നടക്കുക, നിൽക്കുക, കേൾക്കുക, ഓർമ്മി ക്കുക, നോക്കുക, സംസാരിക്കുക, രുചിക്കുക എന്നു തുട ങ്ങിയ ഇന്ദ്രിയവൃത്തികളും അന്തക്കരണ വൃത്തികളും എല്ലാം വിട്ടുമാറി; സ്വർണ്ണത്താമരയിൽ നിന്നുവരുന്ന മണമെന്ന

പോലെ ഈ വൃത്തികൾ എവിടെ ഇരിക്കാനാണ് – അവയ്ക്കൊരിടത്തും ഇരിപ്പില്ലെന്നു തെളിയുന്ന ആളുകളാണ് ഭാഗ്യവാന്മാർ. അവർക്ക് അതുതന്നെയാണു മോക്ഷം. മണം അനുഭവിക്കുന്നതായി തോന്നിയിട്ട് ഒരാൾ അതിന്റെ ഉറവിടം അന്വേഷിക്കുന്നു. അന്വേഷിച്ചു ചെല്ലുമ്പോൾ ഒരു സ്വർണ്ണത്താമരപ്പൂവാണ് കണ്ണിൽപെടുന്നത്. അതിനു മണമില്ലെന്ന് ബോദ്ധ്യമാകുന്നു. അതോടെ താൻ അനുഭവിച്ച മണം വെറും ഭ്രമമാണെന്നും തെളിയുന്നു. പ്രപഞ്ചമുണ്ടെന്നു കരുതി ആത്മാന്വേഷണം നടത്തി ആത്മാവിനെ കണ്ടെത്തുന്ന ആളിന്റെ അനുഭവവും ഇതുപോലെതന്നെയാണെന്നു താൽപര്യം.

**നന്നായ്ശരീരമൊടു ലൗകികമാർന്നിരിക്കു-**
**മെന്നാകിലും മനമടങ്ങിമഹസ്സിലായോൻ**
**ഒന്നായിരിക്കു, മതിരറ്റനഭസ്സുപാർത്താ-**
**ലൊന്നാം, ഘടത്തിനുവെളിക്കുമകത്തു, മപ്പോൽ.** 217

മഹസ്സിലായോൻ = പരമാത്മനിഷ്ഠയുറച്ചയാൾ; അതിരറ്റനഭസ്സ് = അനന്തമായ ആകാശം.

ഏഴാം ഭൂമികയിൽ കഴിഞ്ഞുകൂടുന്നവർ, ചിലപ്പോൾ ദേഹം കൊണ്ട് കർമ്മരംഗത്ത് വ്യവഹരിച്ചു എന്നുവരാം. എന്നാലും മനസ്സടങ്ങി ബ്രഹ്മനിഷ്ഠ ഉറപ്പുവന്നവർ സദാബ്രഹ്മവുമായി ഒന്നായിത്തന്നെ വർത്തിക്കും. ആലോചിച്ചാൽ അനന്തമായ ആകാശം കുടത്തിനുവെളിയിലും അകത്തും ഒന്നുതന്നെയാണെന്ന് തീർച്ചയാണെല്ലോ.

**സർവ്വത്രശൂന്യനിലയാണവ, നല്ലയെങ്കിൽ**
**സർവ്വത്രപൂർണ്ണത, മഹാംബുധിയിൽ ഘടംപോൽ**
**ഉർവ്വീതലത്തിലമരുന്നു, ഭവാംബുരാശി-**
**ക്കൗർവ്വാഗ്നിപോലെ ഗുരുവായഖിലർക്കു-**

ഭവാംബുരാശി = സംസാരസമുദ്രം; ഔർവ്വാഗ്നി = സമുദ്രത്തിൽ ഒളിഞ്ഞിരിക്കുന്ന തീജ്വാല.

ഏഴാം ഭൂമികയിൽ എത്തിനിൽക്കുന്ന ജീവന്മുക്തന് ഇവിടെ രണ്ടുതരമനുഭവമാകാം. ഒന്നുകിൽ എല്ലായിടത്തും നാമരൂപരഹിതമായ ശൂന്യത അഥവാ സമുദ്രത്തിൽ മുങ്ങി ക്കിടക്കുന്ന കുടത്തിനെന്നപോലെ സർവ്വത്ര പൂർണ്ണത. ഇതിൽ ഏതെങ്കിലും ഒരനുഭവമുൾക്കൊണ്ട് അദ്ദേഹം ഭൂമി യിൽ വ്യവഹരിക്കുന്നു. സമുദ്രത്തിൽ ഒളിഞ്ഞിരിക്കുന്ന ബഡ വാഗ്നിപോലെ ജീവന്മുക്തനും സംസാര സമുദ്രത്തിൽ തേജോമയനായി ഒളിഞ്ഞിരിക്കുന്നു. അഗ്നിക്കു സമുദ്രജലം വറ്റിക്കാൻ കഴിവുള്ളതുപോലെ ജീവന്മുക്തന് സംസാരസമു ദ്രത്തേയും എപ്പോൾ വേണമെങ്കിലും വറ്റിക്കാൻ കഴിവു ണ്ടെന്നു താൽപര്യം. അങ്ങനെ ജീവന്മുക്തന്മാർ സകലർക്കും ഗുരുവായി ഭവിക്കുന്നു.

ഒരു ജീവന്മുക്തന്റെ പ്രപഞ്ചവ്യവഹാരത്തെ മറ്റൊരു ദൃഷ്ടാന്തം കൊണ്ട്കൂടി വ്യക്തമായിക്കാണിക്കുകയാണ് അടുത്ത പദ്യത്തിൽ

**ചിത്രത്തിലഗ്നിവിലസുന്നവിധം പ്രപഞ്ച-**
**പാത്രത്തിലാത്മഘനനായ, ഖിലാത്മവാനായ്**
**മൈത്ര്യാദിയോടുമഴലറ്റ മനശ്ശുഭാൽചി-**
**ന്മാത്രസ്വരൂപത വിടാതെ വിളങ്ങിനിൽക്കും. 219**

മൈത്ര്യാദി = മൈത്രി തുടങ്ങിയ; മൈത്രി = സ്നേഹം; ചിന്മാ ത്രസ്വരൂപത = ബോധമാത്രമായിരിക്കുന്ന അവസ്ഥ.

ഒരു പടത്തിൽ അഗ്നിയുടെ രൂപം കാണപ്പെടുന്നതു പോലെയാണ് ജീവന്മുക്തൻ പ്രപഞ്ചത്തിൽ വ്യവഹരിക്കുന്നത്. പടത്തിൽ അഗ്നികാണപ്പെടുന്നുണ്ടെങ്കിലും യഥാർത്ഥത്തിൽ ഇല്ലെന്നുള്ളതാണ് വാസ്തവം. അതുപോലെ പ്രപഞ്ചമാകുന്ന പാത്രത്തിൽ ജീവന്മുക്തൻ ഘനീഭവിച്ച ബോധമായി വിലസുന്നു. ഘനീഭവിച്ച ബോധം പ്രപഞ്ചപാത്രത്തിലാണെന്നു തോന്നുന്നുണ്ടെങ്കിലും അതു തികച്ചും പാത്രവുമായി ബന്ധമില്ലാതെ വർത്തിക്കുന്നു എന്നു താൽപര്യം. ജീവന്മുക്തൻ പ്രപഞ്ചമായിക്കാണപ്പെടുന്ന എല്ലാറ്റിന്റേയും ആത്മാവാണ്. സ്നേഹം, കാരുണ്യം തുടങ്ങിയ ഗുണങ്ങളെ അദ്ദേഹം പുറമെ കാട്ടുന്നു. ദുഃഖം ലേശവുമില്ല; മംഗളഭാവം നിറഞ്ഞ ചിത്തം; ഈ നിലയിലെല്ലാം അദ്ദേഹം ബോധമാത്രസ്വരൂപനായിത്തന്നെ വർത്തിക്കുന്നു. അങ്ങനെതന്നെ പ്രകാശിച്ചുനിൽക്കുന്നു. ചിത്രത്തിലെ അഗ്നിപോലെയാണ് പ്രപഞ്ചപാത്രത്തിലെ ആത്മാവ്. അഗ്നി സ്വതന്ത്രമായി നിലവിലുണ്ട്. അതിനു ചിത്രവുമായി ബന്ധമുണ്ടെന്നു തോന്നുന്നത് ഭ്രമം. അതുപോലെ ആത്മാവ് സ്വതന്ത്രമായി നിലനിൽക്കുന്നു. പ്രപഞ്ചപാത്രവുമായി അതിനു ബന്ധമുണ്ടെന്നു തോന്നുന്നത് ഭ്രമം. ഒരു കുട്ടി ചിത്രത്തിൽ അഗ്നി യഥാർത്ഥത്തിൽ ഉണ്ടെന്നു കരുതുന്നു. അതുപോലെ അജ്ഞന്മാർ, ഇല്ലാത്ത പ്രപഞ്ചപാത്രത്തിൽ ആത്മാവിരിക്കുന്നുവെന്ന് തെറ്റിധരിക്കുന്നു. അറിവുള്ളവർക്ക് ചിത്രത്തിൽ അഗ്നിയില്ലാതിരിക്കുന്നതുപോലെ ജീവന്മുക്തന് പ്രപഞ്ചപാത്രത്തിൽ ആത്മാവില്ലെന്നാണ് അനുഭവം എന്നു താൽപര്യം.

**ആറാമതാന്നിലയിലീവിധ മഭ്യസിച്ചാൽ**
**മാറും വികൽപമഖിലം മനനം നശിക്കും**
**ഏറുന്നിതേഴിലഴലറ്റ പദസ്ഥനായി-**
**ത്തീരുന്നിതന്നു പരിപൂർണ്ണ സമാധികിട്ടും.** **220**

വികല്പം = സംശയം അഥവാ ഭേദചിന്ത; അഴലറ്റപദസ്ഥ

നായി = ദുഃഖമില്ലാത്ത സ്ഥാനത്ത് എത്തിയവനായി അഥവാ കേവലാനന്ദസ്വരൂപനായി.

ആറാമത്തെ 'അസംസക്തി' ഭൂമികക്കും ഏഴാമത്തെ 'തുര്യഗാ' ഭൂമികക്കും തമ്മിൽ അൽപമാത്രം വ്യത്യാസമേയുള്ളൂ. ആറാമത്തെ ഭൂമികയിലെ അഭ്യാസം ദൃഢപ്പെടുന്നതോടെ തന്നെ ഭേദചിന്ത വിട്ടകലും. വിചാരം അപ്പാടെ ഒഴിഞ്ഞുമാറും. ഇതെല്ലാം ഏഴാം ഭൂമികയിൽ കുറേക്കൂടി ശക്തി പ്രാപിക്കുന്നു. അങ്ങനെ അവിടെ ജീവന്മുക്തൻ കേവലാനന്ദസ്വരൂപനായി മാറുന്നു. പരിപൂർണ്ണ സമാധി ഈ ഭൂമികയിൽ ലഭ്യമാകും.

**പിന്നേടമെന്തിതു വിദേഹത തന്നെയെല്ലാം**
**തന്നിൽ തഴച്ചു തനിയേ മുനിയായിരിക്കും**
**പൊന്നിൽചമച്ച വള കങ്കണ മെന്നതെല്ലാ-**
**മൊന്നായപോലെ പരിപൂർണ്ണത പൂണ്ടുകൊള്ളും.** 221

'തുര്യഗാ' ഭൂമിക്കപ്പുറം ഇനി എന്താണുള്ളത്. വിദേഹമുക്തി തന്നെ. (ചിലർ ഇതിനെ തുര്യാതീതമെന്നുംപറയും) എല്ലാം തന്നിലുണ്ടായി വരുന്ന കാര്യങ്ങൾ. താൻ മാത്രമേ ഇവിടെയുള്ളൂ. ഇതറിഞ്ഞ് മുനിയായിക്കഴിയാം. മനനമുറപ്പുവന്നയാൾ മുനി. സ്വർണ്ണംകൊണ്ടുണ്ടാക്കിയ തോൾവള, വള തുടങ്ങിയവയെല്ലാം ഒന്നായിരിക്കുന്നതുപോലെ ജീവന്മുക്തൻ പരിപൂർണ്ണത ഭവിച്ച് നിലകൊള്ളുന്നു.

**ശൈഥില്യമറ്റ പരമാർത്ഥതയുള്ള ജന്മ-**
**സാഫല്യമെന്നു പറയുന്നിതിനെപ്പരജ്ഞർ**
**വൈമല്യമാർന്ന മഹിമാവെഴു, മാവിദേഹ-**
**കൈവല്യമുക്തിനിലയാണിവയെന്നുമോതും.** 222

ശൈഥില്യമറ്റ = ഇടതടവില്ലാതെ അനുഭവിക്കാൻ കഴിയുന്ന; പരജ്ഞർ = പരമാത്മ ജ്ഞാനം നേടിയവർ; വൈമല്യം = പരിശുദ്ധി; കൈവല്യമുക്തി = കേവലാനന്ദംമാത്രം അവശേഷിക്കുന്ന മോക്ഷം.

ഇടതടവില്ലാത്ത സത്യനിഷ്ഠം-പരമാത്മജ്ഞാനം-നേടിയവർ ഈ അനുഭവത്തെയാണ് ജന്മസാഫല്യമായി കണക്കാക്കുന്നത്. ദേഹബോധം വിട്ട് അത്യന്തപരിശുദ്ധമായ മഹിമയുള്ള കേവലാനന്ദാനുഭവരൂപമായ മോക്ഷം ഈ വിദേഹമുക്തിയാണെന്ന് പറയപ്പെടുന്നു.

**ബ്രഹ്മാവു, വിഷ്ണു, ശിവ, നീശ്വര, നെന്നുമമ്മാ-**
**ഹാത്മ്യംപെറും പ്രകൃതിപുംസ്ത്വവിഭാഗമെന്നും,**
**സൗമ്യം, ഗുണത്രിതയസാമ്യ, മനന്തശുദ്ധ-**
**ബ്രഹ്മം, പരംസുഖമിതെന്നുമുരച്ചിടുന്നു.** 223

വിദേഹമുക്തിയിൽ അനുഭവപ്പെടുന്ന ഈ കേവലാനന്ദാനുഭവത്തെത്തന്നെയാണ് പല മതക്കാരും പല പേരിൽ ചൊല്ലിവിളിക്കുന്നത്. ബ്രഹ്മാവ്, വിഷ്ണു, ശിവൻ, ഈശ്വരൻ, അതിരറ്റ മാഹാത്മ്യമുള്ള പ്രകൃതി പുരുഷ വിഭാഗം, സൗമ്യഭാവം, ത്രിഗുണങ്ങൾ, മനസ്സിന്റെ സമനില, അനന്തവും ശുദ്ധവുമായ ബ്രഹ്മം, പരമാനന്ദം എന്നിങ്ങനെ പല പേരു ചൊല്ലി പലരും വിളിക്കുന്നത് ഈ ഒരേ വസ്തുവിനെത്തന്നെ.

ഒരു മുമുക്ഷു ക്രമേണ ഈ ഭൂമികകൾ കടന്ന് വിദേഹമുക്തിയിൽ എത്തുന്നു എന്ന ക്രമമുക്തി സംഗ്രഹിച്ചിരിക്കുകയാണ് അടുത്ത പദ്യത്തിൽ.

**ആദ്യം ശുഭേഛമുതൽ മൂന്നുനിലയ്ക്കു മൊന്നാ-**
**യെത്തും മുമുക്ഷു പദകാംക്ഷയൊടും വിരക്തൻ**
**ഉത്തുംഗമായനില നാലുമമർന്നു ജീവൻ-**
**മുക്തൻ വസിപ്പിതു വിദേഹനുമായവൻ താൻ.** 224

ആദ്യത്തെ ശുഭേഛ തുടങ്ങിയ മൂന്നു ഭൂമികകളിലും മുമുക്ഷുത്വം ഉറപ്പുവരുന്നു. തുടർന്ന് വിരക്തനായി നാലാം ഭൂമിക മുതൽ ആത്മബോധം നേടി ഉയർന്നുയർന്ന് ക്രമേണ ജീവന്മുക്തനായി ഭവിച്ച്, അവസാനം വിദേഹമുക്തിയിലും എത്തിച്ചേരുന്നു.

**നാലാമതാം നിലതുടർന്നു മുറയ്ക്കുമേൽക്കു-**
**മേലായനാലുനില തന്നിലുമേറിയെന്നാൽ**
**സാലോക്യമുക്തി മുതലായ മഹദ്പദങ്ങൾ**
**നാലുംലഭിച്ചു കൃതകൃത്യതവന്നുദിക്കും: 225**

സാലോക്യമുക്തി മുതലായ മഹത്പദങ്ങൾ = മുക്തി നാലു വിധമുണ്ടെന്ന് ശാസ്ത്രങ്ങൾ ഘോഷിക്കുന്നു;

സാലോക്യം, സാമീപ്യം, സാരൂപ്യം, സായൂജ്യം എന്നിങ്ങനെ. ഭഗവാനെ ദൂരെനിന്നു കാണുന്നതാണ്. സാലോക്യം. അവിടെ മുക്തനുലോകബന്ധം അവശേഷിക്കുന്നു. കുറെക്കൂടി ഭഗവാന്റെ അടുത്തെത്തിയാൽ സാമീപ്യം; ഇവിടെ ലോകബന്ധം ഒട്ടേറെ വിട്ടുപോകുന്നു. ഭഗവാന്റെ രൂപം ഭക്തനും വന്നുചേരുന്നതാണ് സാരൂപ്യം; പക്ഷെ, ഭഗവാനും ഭക്തനും രണ്ടായിത്തന്നെ നിൽക്കുന്നു. ഭഗവാനും ഭക്തനും ഒന്നായി ഐക്യം പ്രാപിക്കുന്ന അവസ്ഥയാണ് സായൂജ്യം. സത്വാപത്തി എന്ന നാലാമത്തെ ഭൂമികയിൽ സാലോക്യമുക്തി, അസംസക്തി എന്ന അഞ്ചാം ഭൂമികയിൽ സാമീപ്യമുക്തി, പദാർത്ഥാഭാവന എന്ന ആറാം ഭൂമികയിൽ സാരൂപ്യമുക്തി, തുര്യഗാ എന്ന ഏഴാം ഭൂമികയിൽ സായൂജ്യമുക്തി ഇതാണു ക്രമം. ഇക്കാര്യങ്ങളാണ് അടുത്ത പദ്യത്തിൽ സംഗ്രഹിച്ചിരിക്കുന്നത്.

നാലാമത്തേതായ ഭൂമികയിൽതുടങ്ങി ക്രമമായി നാലു ഭൂമികകളിലും കടന്നുചെന്നാൽ ക്രമമായി സാലോക്യാദി മുക്തി വന്നുചേരും. മഹത്തായ മുക്തിസ്ഥാനങ്ങളാണിവ; ഇവനാലും ലഭിച്ചാൽ പൂർണ്ണമായ കൃതകൃത്യത.

ഇനിയും മുക്തന്മാരെ ബ്രഹ്മവിത്ത്, ബ്രഹ്മവിദ്വരൻ, ബ്രഹ്മവിദ്വരീയാൻ, ബ്രഹ്മവിദ്വരിഷ്ഠൻ എന്നിങ്ങനെ അനുഭവത്തിന്റെ കൂടുതൽ കുറവനുസരിച്ച് ശാസ്ത്രം നാലായി വേർതിരിച്ചു കാണിക്കുന്നു. സത്വാപത്തി തുടങ്ങിയ നാലു ഭൂമികകളേയും ആശ്രയിച്ചാണ് ഈ വിഭാഗം. സത്വാപത്തി

ഭൂമികയിൽ എത്തിനിൽക്കുന്നയാൾ 'ബ്രഹ്മവിത്ത്'. അസം സക്തിയിൽ എത്തിയാൽ 'ബ്രഹ്മവിദ്വരൻ'. പദാർത്ഥാഭാവ നയിൽ എത്തിയാൽ 'ബ്രഹ്മവിദ്വരീയാൻ'. തുര്യഗാ ഭൂമിക യിൽ എത്തുന്നതോടെ 'ബ്രഹ്മവിദ്വരിഷ്ഠൻ' ഇതാണുക്ര മം. ഇക്കാര്യം സംഗ്രഹിച്ചിരിക്കുകയാണ് അടുത്ത പദ്യത്തിൽ

**ചിത്തംലയിക്കുമൊരുസത്വതയുള്ളസത്വാ-**
**പത്യാദിഭൂമികയിലുള്ളസമാധിയോഗം**
**നിത്യംലഭിക്കിലവനനുഭവിച്ചുബ്രഹ്മ-**
**വിത്തായ്, ക്രമാദ്വര, വരീയ, വരിഷ്ഠ, ഭാവം.** 226

ചിത്തം ആത്മാവിൽ ലയിക്കാൻ സമർത്ഥമാകുന്ന സത്വാപത്തി തുടങ്ങിയ ഭൂമികകളിൽ ഉറപ്പുവരുന്ന സമാധി യുടെ കൂടുതൽ കുറവുകൾ അനുസരിച്ച് ബ്രഹ്മവിത്ത്, ബ്രഹ്മ വിദ്വരൻ, ബ്രഹ്മവിദ്വരീയാൻ, ബ്രഹ്മവിദ്വരിഷ്ഠൻ എന്നിങ്ങ നെയുള്ള മുക്തന്മാരുടെ വിഭാഗം സംഭവിക്കുന്നു.

**സുപ്തം സുഷുപ്തമിവരണ്ടിലുമില്ല ദേഹ-**
**സത്യേ്ചര, ഭാവിയിലെടുക്കുകയില്ലദേഹം**
**ഇത്ഥംനിനച്ച്യഷി വിദേഹതശുദ്ധസത്വാ-**
**പത്യാദിരണ്ടിലുമുരച്ചുപചാരമായി.** 227

ദേഹബോധം പൂർണ്ണമായി വിട്ടുപോകുന്നത് 'പദാർത്ഥാഭാവന' 'തുര്യഗാ' എന്നീ ഭൂമികകളിൽ മാത്രമാ ണ്. എന്നാൽ പലകാരണങ്ങളാൽ മറ്റു പല അവസ്ഥകളേയും വിദേഹത എന്ന് ഋഷിമാർ വിളിക്കുന്നുണ്ട്. അത് ഉപചാര മായി അങ്ങനെ വിളിക്കുന്നുവെന്നേയുള്ളൂ.

സുപ്തം = സ്വപ്നാവസ്ഥ; സുഷുപ്തം = സുഷുപ്ത്യവസ്ഥ; സ്വപ്നത്തിലും സുഷുപ്തിയിലും ദേഹം ഉണ്ടെന്ന തോന്നൽ നഷ്ടപ്പെടുന്നു. അതുകൊണ്ട് ഋഷിമാർ ഉപചാരമായി ഈ അവസ്ഥകളെ വിദേഹത എന്നുപറായാറുണ്ട്. ഇനിയും സത്വാപത്തി, അസംസക്തി എന്നീ രണ്ടു ഭൂമികകളിലും ദേഹബോധമുണ്ടെങ്കിലും, ഭാവിയിൽ ജനിച്ച് ദേഹമെടുക്കു

കയില്ലന്നുറപ്പുവരുന്നു. ഇക്കാര്യം ചിന്തിച്ച് ഋഷിമാർ ഈ രണ്ട വസ്ഥകളേയും കൂടി ഉപചാരമായി വിദേഹത എന്നുവിളി ക്കാറുണ്ട്. വാസ്തവത്തിൽ ദേഹബോധം ഒഴിഞ്ഞുകിട്ടുന്നത് പദാർത്ഥാഭാവന, തുര്യഗ എന്നരണ്ടു ഭൂമികകളിൽ മാത്രമാ ണെന്നു താൽപര്യം.

വാസ്തവത്തിൽ പൂർണ്ണമായ ദേഹവിമുക്തി ഏഴാ മത്തെ 'തുര്യഗാ' ഭൂമികയിലെ സംഭവിക്കുന്നുള്ളൂ എന്നു വെളി പ്പെടുത്തിക്കൊണ്ട് ആചാര്യൻ ഗ്രന്ഥം ഉപസംഹരിക്കുന്നു.

**സ്നേഹംവെടിഞ്ഞു, കരണങ്ങൾകുഴഞ്ഞുപോയ്ക്ഷു-**
**ദ്ദാഹങ്ങളിന്ദ്രിയ വിചേഷ്ടിത മൊക്കെ വിട്ടു**
**ദേഹം മറന്നതു നിമിത്ത മഭിജ്ഞരാറാം-**
**ഗേഹത്തിനും പരമുരച്ചു വിദേഹ മുക്തി.** **228**

അഭിജ്ഞർ = സത്യം കണ്ടവർ; ഗേഹം = ഭൂമിക.

ഒന്നിനോടും മമതയില്ലാതായി; ശരീരാവയവങ്ങൾ പ്രവർത്തനരഹിതങ്ങളായി; വിശപ്പോ ദാഹമോ ഇല്ല; ഇന്ദ്രി യങ്ങൾ പ്രവർത്തിക്കുന്നില്ല; ഏല്ലാം വിട്ടു ദേഹത്തെ മറന്നു. ഇതാണ് ഏഴാമത്തെ തുര്യഗാ ഭൂമികയിലെ അനുഭവം. ഇത നുഭവിച്ചറിഞ്ഞിട്ടുള്ള സത്യദർശികൾ, ആറാം ഭൂമികയ്ക്കും അപ്പുറമുള്ള ഈ 'തുര്യഗാ' ഭൂമികയെ മാത്രമേ വിദേഹ മുക്തിയായിക്കരുതുന്നുള്ളൂ.

അതിദിവ്യമായ ഈ കൃതി രചിച്ചു തന്ന് നമ്മിൽ കാരുണ്യം ചൊരിഞ്ഞ ഗുരുവിന്റെ പാദങ്ങളിൽ തെരുതെരെ പ്രണാമം അർപ്പിക്കാം.

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

